# കലാകൗമുദി 864

ഏപ്രിൽ 5, 1992
വില: 4 രൂപ








മുഖചിത്രം: കളർ ഫോട്ടോ: ശ്രീ. രവിശങ്കർ

അടുത്ത ലക്കം (865)
മുതൽ
ശ്രീ.കെ.സുരേന്ദ്രൻ
എഴുതിയ നോവൽ
## ഗുരു

## കലാകാരന്മാർ വർഗ്ഗീയതയ്ക്കെതിരെ

സുകുമാർ അഴീക്കോട്, ഒ.എൻ.വി.കുറുപ്പ്, എൻ.പി.മുഹമ്മദ്, പി.ഗോവിന്ദപ്പിള്ള, സച്ചിദാനന്ദൻ, ഡോ.എം.പി.പരമേശ്വരൻ, എം.ടി. വാസുദേവൻ നായർ, കെ.പി.കുമാരൻ, ബി.രാജീവൻ, രവീന്ദ്രൻ, സി.വി. ശ്രീരാമൻ, പി.വത്സല, ഡോ.ഇക്ബാൽ, കടമ്മനിട്ട രാമകൃഷ്ണൻ, എം.കെ.ഗംഗാധരൻ, വൈശാഖൻ, പിരപ്പൻകോട് മുരളി, പി.പി.ഉമ്മർകോയ, യു.എ.ഖാദർ, എം.കെ.സാനു, കെ.വി.സുരേന്ദ്രനാഥ്, കെ.ആർ.മോഹൻ, ലെനിൻ രാജേന്ദ്രൻ, കാനായി കുഞ്ഞിരാമൻ, പഴവിള രമേശൻ, മൈത്രേയൻ, ജെ.രഘു, അജയൻ എന്നിവർ അംഗങ്ങളായി ഉള്ള കമ്മിററി പുറപ്പെടുവിക്കുന്ന പ്രസ്തവാന;

ഇൻഡ്യയുടെ സാംസ്കാരിക വൈവിദ്ധ്യം ഇന്നു നേരിടുന്ന ഏററവും വലിയ വെല്ലുവിളി വർഗ്ഗീയശക്തികളുടേതാണെന്ന് ഞങ്ങൾ കരുതുന്നു. ഇന്ത്യയുടെ പുരാണേതിഹാസങ്ങളേയും ആദിരൂപങ്ങളേയും പ്രതീകങ്ങളേയും പാരമ്പര്യകലാരൂപങ്ങളേയുമെല്ലാംതന്നെ അവയുടെ സർവ്വജനീനവും മാനുഷികവുമായ ഉള്ളടക്കം ചോർത്തിക്കളഞ്ഞ് വർഗ്ഗീയ പ്രത്യയശാസ്ത്രത്തിൻെറ പ്രചരണോപാധികളാക്കാനാണ് വർഗ്ഗീയ ശക്തികളുടെ ശ്രമം. ഇന്ത്യയുടെ സാംസ്കാരികപൈതൃകം ബഹുമുഖമാണ്. അത് എല്ലാ ലോകങ്ങളുടെയും വിവിധ മതേതരചിന്താധാരകളുടെയും സംഭാവനകൾ ഉൾച്ചേർന്ന് രൂപംകൊണ്ടതാണ്. അതിനെ ഏതെങ്കിലുമൊരു വിഭാഗത്തിൻെറ മാത്രമാക്കിമാററാനുള്ള ഏതൊരു ശ്രമവും സംസ്കാരത്തിൻെറ സത്തയ്ക്ക് നിരക്കാത്തതാണ്. വർഗ്ഗീയതയ്ക്കെതിരായ നിലപാട് ഇന്ന് കലയോടും സംസ്കാരത്തോടും മാനുഷികമൂല്യങ്ങളോടുമുള്ള പ്രതിജ്ഞാബദ്ധതയുടെ ഭാഗമായിരിക്കുന്നത് അതുകൊണ്ടാണ്. കല അതിൻെറ സർഗ്ഗാത്മകതകൊണ്ടുതന്നെ വർഗ്ഗീയതപോലുള്ള വിഭാഗീയവും മനുഷ്യത്വവിരുദ്ധവുമായ പ്രത്യയശാസ്ത്രങ്ങൾക്കെതിരായ ഒരു മാനുഷിക പ്രകാശനമാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു. അതുകൊണ്ടുതന്നെ കലാകാരന്മാർക്ക് വർഗ്ഗീയതയ്ക്കെതിരായ സമരത്തിൽ സ്വാഭാവികമായും മഹത്തായ ഒരു പങ്കു വഹിക്കാനുണ്ട്. വർഗ്ഗീയതയ്ക്കെതിരെ മാനുഷിക സാഹോദര്യത്തിൻെറ സന്ദേശമുയർത്തിപ്പിടിക്കുന്ന കലാകാരന്മാർ സ്വന്തം കലകൾ അവതരിപ്പിച്ചുകൊണ്ട് ഏപ്രിൽ 12-ന് പാലക്കാട് ഒത്തുചേരുന്നു. കലയുടെ മാനുഷികത ഉയർത്തിപ്പിടിക്കുന്ന എല്ലാ കലാകാരന്മാരും ഈ പരിപാടിയിൽ സജീവമായി പങ്കാളികളാകണമെന്ന് ഞങ്ങൾ അഭ്യർത്ഥിക്കുന്നു.

## ഭക്തന്മാർക്ക് ബുദ്ധിമുട്ടുണ്ടാക്കുന്നു

കലാകൗമുദിയിലെ രാഷ്ട്രീയ ലേഖകൻെ, ''ഇത് അവസാനിപ്പിക്കണെ''മെന്ന മുഖപ്രസംഗം വായിച്ചു. മുഖ്യമന്ത്രിയുടെ കാർയാത്രകളിൽ മരണപ്പെടുന്നവരുടെയും മുറിവേല്ക്കുന്ന




വരുടെയും എണ്ണം കൂടിവരികയാണ്. ഇത് അവസാനിപ്പിക്കണം. ശക്തിയായി ഇക്കാര്യം അവതരിപ്പിച്ച കലാകൗമുദിക്ക് ഒരു പൂച്ചെണ്ട് നല്കുന്നു.

മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരൻെറ ഭക്തി, ആയിരക്കണക്കിനും ലക്ഷക്കണക്കിനും യഥാർത്ഥ ഭക്തന്മാരെ വലയ്ക്കുന്നവയാണ് അദ്ദേഹത്തിൻെറ ഗുരുവായൂർ ദർശനവും ശബരിമല യാത്രയും. ഏതാനും ദശകങ്ങൾക്കുമുമ്പ് ഇതെഴുതുന്നയാൾ നാലും ഏഴും വയസ്സുള്ള സ്വന്തം പെൺമക്കളെയുംകൂട്ടി ശബരിമല ദർശനത്തിന് പോയി. വെളുപ്പിന് നാലുമണിക്ക് പമ്പയിൽ കുളിച്ച് ഈറനണിഞ്ഞ വസ്ത്രങ്ങളോടുകൂടിത്തന്നെ നേരം വെളുക്കുംമുമ്പ് മലകയറി രാവിലെ തന്നെ അയ്യപ്പദർശനവും നെയ്യഭിഷേകവും വാങ്ങി മലയിറങ്ങി പത്തുമണിയോടടുപ്പിച്ച് തിരിച്ച് പമ്പയിലെത്തി. അപ്പോഴാണറിയുന്നത് അന്ന് മന്ത്രിയായിരുന്ന ശ്രീ കരുണാകരൻ ശബരിമലയിലേക്ക് തിരിച്ചിട്ടുണ്ടെന്നും അദ്ദേഹം ദർശനം നടത്തി ഉച്ചഭക്ഷണവും വിശ്രമവും കഴിഞ്ഞ് തിരികെ പമ്പയിൽ എത്തിയതിനുശേഷം മാത്രമേ ഏതെങ്കിലും വാഹനം പമ്പയിൽ എത്താൻ അനുവദിക്കുകയുള്ളു എന്നും അതുകൊണ്ട് ബസ്സ് കിട്ടണമെങ്കിൽ ചാല്ക്കയത്ത് എത്തണമെന്നും. കൊടിയ വെയിലത്ത് വിശന്ന് തളർന്ന് കരയുന്ന കുട്ടികളെയും കയ്യിൽപിടിച്ച് നടത്തി അയ്യപ്പനെ വിളിച്ച് യാത്രമുടക്കുന്ന മന്ത്രിമാരെ മനസാൽ ശപിച്ചുകൊണ്ട് വല്ലവിധേനയും നടന്ന് ചാലക്കയത്ത് എത്തി. അവിടെ എത്തിയപ്പോൾ പൊലീസുകാരുടെ ദയകൊണ്ട് വീണ്ടും ശ്രീ. കരുണാകരൻെറ മടക്കയാത്രയെപ്പററി വിവരം കിട്ടി. രണ്ടുമണിയായിട്ടും അദ്ദേഹം പമ്പയിൽ എത്തിച്ചേർന്നിട്ടില്ല. എപ്പോഴാണ് ഉച്ചയൂണും വിശ്രമവും കഴിഞ്ഞ് അദ്ദേഹം ശബരിമലയിൽ നിന്നും തിരിക്കുക എന്ന് പൊലീസുകാർക്കു പോലും അറിയില്ല! അതുകൊണ്ടുതന്നെ ചാലക്കയത്തുനിന്നുമുള്ള ബസ്സുകളും എപ്പോൾ തിരിക്കാൻ കഴിയുമെന്ന് ആർക്കും നിശ്ചയവുമില്ല. എരുമേലിക്ക് പോകുന്ന ഒരു ജീപ്പിൽ വല്ലവിധവും കയറിപ്പററി. എരുമേലിയിലെത്തി അവിടെനിന്നും ഉള്ള ഒരു ബസ്സിൽ തിരുവനന്തപുരത്തേക്ക് ഞങ്ങൾ യാത്രയായി. അന്ന് പമ്പയിലും ചാലക്കയത്തും കുടുങ്ങിപ്പോയ അയ്യപ്പഭക്തന്മാർ ലക്ഷക്കണക്കിനുണ്ട്. അവരുടെ ശാപം ശ്രീ. കരുണാകരനെ ബാധിച്ചുവോ? അറിയില്ല. ഏതായാലും മാസങ്ങൾക്കുള്ളിൽ രാജൻ കേസിലെ ഹൈക്കോടതിവിധിയെ തുടർന്ന് കരുണാകരന് മന്ത്രിസ്ഥാനം രാജിവയ്ക്കേണ്ടി വന്നു. എല്ലാം ദൈവനിശ്ചയം. യാത്രയിൽ ആളുകളെ ഇടിച്ച് ഇടുന്നതുപോലെതന്നെ ശ്രീ. കരുണാകരൻെറ ക്ഷേത്രദർശനങ്ങളും മററുള്ള ഭക്തന്മാർക്ക് ബുദ്ധിമുട്ടുണ്ടാകാത്ത രീതിയിൽ നടത്തുന്നതാവും ഈശ്വരാനുഗ്രഹദായകമാവുക. ശ്രീ. കരുണാകരൻ ഇക്കാര്യം ഒന്നാലോചിക്കുമെങ്കിൽ.....?

നെടുമങ്ങാട് കെ.പി.

## പിതൃതർപ്പണം

നീണ്ട പത്ത് വർഷത്തെ അജ്ഞാതവാസത്തിനുശേഷം, മലയാളരാഷ്ട്രീയ നോവൽ-ചെറുകഥാരംഗത്തെ കരുത്തനായ എം. സുകുമാരൻെറ നീണ്ടകഥ ''പിതൃതർപ്പണം'' വായിച്ചു. ദശാബ്ദങ്ങൾക്ക് മുമ്പ് ഇൻഡ്യൻ വിപ്ളവപ്രസ്ഥാനത്തിന് സംഭവിച്ച നൈതികാപചയങ്ങളെ തൻെറ ചെറുകഥകളിലൂടേയും, നോവലുകളിലൂടെയും ശക്തമായും മർമ്മസ്പർശിയായും സുകുമാരൻ മലയാളത്തിലെ മററ് സർഗ്ഗാത്മക സാഹിത്യകാരന്മാരിൽ നിന്നും വ്യത്യസ്തമായി അവതരിപ്പിക്കുകയുണ്ടായി. ആ അനുപമമായ രാഷ്ട്രീയ ദർശനവും ശൈലിയും ഏറെക്കുറെ മാറിയ ഇന്നത്തെ രാഷ്ട്രീയാന്തരീക്ഷത്തിൻെറ പശ്ചാത്തലത്തിൽ സുകുമാരൻെറ ദർശനങ്ങളെ സങ്കീർണ്ണവും പക്വവുമാക്കിത്തീർക്കുന്നുണ്ട്. സുകുമാരൻെറ പുനരാഗമനത്തിന് സഹർഷമായ സ്വാഗതം. അതിന് വഴിയൊരുക്കിയ കലാകൗമുദിക്ക് അഭിനന്ദനം.

കെ.ടി. രാധാകൃഷ്ണൻ-കൂടാളി
സിൻഡിക്കേററ് ബാങ്ക്
അലക്സ്നഗർ
കൈതപ്രം
കണ്ണൂർജില്ല

## പേരുതെററിപ്പോയി

'കലാകൗമുദി'യിൽ സ്വർണ്ണനയത്തെ സംബന്ധിച്ച് വന്ന ലേഖനത്തിൽ, എൻെറ പേര് തെററായിട്ടാണ് ചേർത്തിരിക്കുന്നത്. ശരിയായ പേര്: കെ.എൻ. ഗംഗാധരൻ.

കെ.എൻ. ഗംഗാധരൻ
യൂണിവേഴ്സിററി കോളേജ്
തിരുവനന്തപുരം

പേര് തെററായി അച്ചടിച്ചതിൽ നിർവ്യാജം ഖേദിക്കുന്നു.

എഡിററർ



# കവിരേവ പ്രജാപതിഃ

''ഈ പുരസ്കാരം നിരുപാധികം ഏറ്റുവാങ്ങാൻ എനിക്കൊരു തടസ്സമുണ്ട്. നമ്മുടെ അക്കാദമി, പൊതുഖജനാവിൽ നിന്ന് സാമ്പത്തിക സഹായം കിട്ടുന്ന ഒരു സ്ഥാപനമാണെന്നാണ് എൻെറ അറിവ്. അതു ശരിയാണെങ്കിൽ അക്കാദമിയുടെ പുറത്ത് സർക്കാരുദ്യോഗസ്ഥൻമാരുടെയും സാംസ്കാരിക വകുപ്പിൻെറയും മറ്റും മേൽക്കോയ്മ കാണാൻ ഇടയുയ്ണ്ട്. ഒരു പൗരനെന്ന നിലയ്ക്ക് സർക്കാരിൻെറ നിയമങ്ങൾ ഞാൻ അനുസരിക്കുന്നെങ്കിലും, ഒരെഴുത്തുകാരനെന്ന നിലയിൽ ഞാൻ ഭരണകൂടങ്ങൾക്ക് അതീതനാണ്. എൻെറ നോവലിൻെറ പേരിൽ തരാനുള്ള സമ്മാനത്തുകയും മറ്റു ചെലവുകളും ബജറ്റിൽ വകയിരുത്താനുള്ള അധികാരം നിയമസഭയ്ക്കോ പാർലമെൻറിനോ, ഉണ്ടെന്നു ഞാൻ കരുതുന്നില്ല...'' പരിണാമം എന്ന തൻെറ നോവലിനുള്ള സാഹിത്യ അക്കാദമി അവാർഡുതുക നിരസിച്ചുകൊണ്ടുള്ള ശ്രീ. എം.പി. നാരായണപിള്ളയുടെ കത്ത് ചിലരെ നീരസപ്പെടുത്തിയിരിക്കുന്നു. ഗവൺമെൻറിനെതിരെ കമാന്ന് മിണ്ടിയാൽ കോപിക്കുന്നവരാണ് അവർ. പുതിയ ഭരണാധികാരികൾ വന്നപ്പോൾ ചാകരകൊയ്യാനായി ആറ്റുനോറ്റിരുന്ന അവർ നീരസപ്പെടുന്നത് മനസ്സിലാക്കാവുന്നതേയുള്ളു. പക്ഷെ അവർക്കുപോലും, ശ്രീ. നാരായണപിള്ള ചൂണ്ടിക്കാട്ടുന്ന യാഥാർത്ഥ്യം നിഷേധിക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല.

അക്കാദമി പ്രസിഡൻറായില്ലെങ്കിൽ അംഗമെങ്കിലുമാകുക, അതിനു പറ്റിയില്ലെങ്കിൽ ഏതെങ്കിലും ഉപദേശകസമിതിയിൽ കയറിപ്പറ്റുക എന്ന ഒരേ ഒരു ഉന്നവുമായി ജീവിക്കുന്നവർക്കിടയിൽ ശ്രീ. നാരായണപിള്ളയെപ്പോലുള്ളവർ അപൂർവ ജീവികളാണ്. നാല് പേരോട് പറയാൻതക്ക വരുമാനമാർഗ്ഗമൊന്നുമില്ലാതെ, വർത്തമാനം പറഞ്ഞും എഴുതിയും, വായിച്ചും ജീവിക്കുന്ന ഒരാളാണ് അദ്ദേഹം. അങ്ങനെയുള്ള ഒരാൾക്ക് അയ്യായിരം രൂപ വലിയൊരു തുകയാണ്. അതറിയാമായിരുന്നിട്ടും, അതു വേണ്ടെന്ന് പറയാൻ സ്വന്തം വിശ്വാസത്തോട് അഗാധമായ സ്നേഹം വേണം. അതു വേണ്ടുവോളം തനിക്കുണ്ടെന്നാണ് ശ്രീ. നാരായണപിള്ള തെളിയിച്ചിരിക്കുന്നത്. നാലുവരിയെഴുതി അച്ചടിച്ചു വന്നാൽ അതിന് അവാർഡ് സംഘടിപ്പിക്കാനും, അതെപ്പറ്റി സിംപോസിയം നടത്താനും ഓടിനടക്കുന്ന സാഹിത്യജീവികൾക്ക് ഇതൊന്നും പക്ഷേ മനസ്സിലായില്ലെന്നു വരാം. ഗവൺമെൻറുമായി ഒട്ടിനിന്ന്, കിട്ടാവുന്നതെല്ലാം തട്ടിയെടുക്കുകയാണ് പലരുടെയും ജീവിതലക്ഷ്യം. അധികാരത്തിൽ വരുന്നവർക്ക് അതറിയുകയും ചെയ്യാം. അതുകൊണ്ടുതന്നെ, ഗ്രാൻറിൻെറയും സബ്സിഡിയുടെയും പേരിൽ ഭരണാധികാരികൾ വ്യക്തികളെയും സംഘടനകളെയും കീശയിലാക്കുന്നുമുണ്ട്. ഇക്കഴിഞ്ഞ ദിവസങ്ങളിലാണല്ലൊ തിരുവനന്തപുരത്തെ പ്രസ്ക്ളബിന് ധനമന്ത്രി ഉമ്മൻചാണ്ടി ഒരു ലക്ഷം രൂപ വച്ചുനീട്ടിയിരിക്കുന്നത്. റേഷൻ കൊടുക്കാൻപോലും പണമില്ലാതെ വലയുമ്പോഴാണ് അദ്ദേഹം ഈ ഔദാര്യം കാണിച്ചിരിക്കുന്നതെന്നതാണ് വിശേഷം.

ശ്രീ. നാരായണപിള്ള പറയുമ്പോലെ എഴുത്തുകാരൻ ഗവൺമെൻറിനെ ചുറ്റിപ്പറ്റി നിന്ന് തുക്കടകൾ തട്ടിയെടുക്കുന്നത് നാണക്കേടുതന്നെയാണ്. നികുതിദായകരിൽ നിന്നും പണം പിരിച്ചെടുക്കുന്നത് ഇതിനൊന്നുമല്ല.

പണ്ട് ഒരു കവി എഴുതി:

അപാരേ കാവ്യ സംസാരേ
കവിരേവ പ്രജാപതി!

അത് ആവർത്തിക്കാൻ ശ്രീ. നാരായണപിള്ളയ്ക്ക് ചങ്കൂറ്റം ഉണ്ടായല്ലോ. സ്വാതന്ത്ര്യാഭിമാനികൾ അദ്ദേഹത്തെ അഭിനന്ദിക്കും.

—രാഷ്ട്രീയ ലേഖകൻ

ടി.എൻ. ജയചന്ദ്രൻ



***1976 മുതൽ 1989 വരെയുള്ള പതിനാലു വാല്യങ്ങൾ നിമിഷങ്ങൾക്കകം എൻേറതായി. ജീവിതത്തിലെ ഏറ്റവും ധന്യമായ മുഹൂർത്തങ്ങളിലൊന്നായിരുന്നു അത്. ഡയറികളുടെ സ്പർശംതന്നെ എന്നെ വികാരാധീനനാക്കാൻ പോന്നതായിരുന്നു: ശ്രീ.ടി.എൻ.ജയചന്ദ്രൻ എഴുതുന്നു.***

# ഡയറിക്കുറിപ്പിന് പിന്നിലെ മനുഷ്യൻ

കേരളത്തിൻെറ വിശിഷ്ട പുത്രന്മാരിൽ ഒരാളാണ് യശഃശരീരനായ സി. അച്ചുതമേനോൻ എന്ന കാര്യം അവിതർക്കിതമാണ്. ലാളിത്യം, ആത്മാർത്ഥത, നിശ്ചയദാർഢ്യം, ലക്ഷ്യബോധം, ആദർശസ്ഥിരത, നിസ്വാർത്ഥത എന്നിങ്ങനെ സമൂഹമദ്ധ്യത്തിൽ നിന്ന് അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന പല ഗുണവിശേഷങ്ങളുടെയും. ഉടമസ്ഥനായിരുന്നു അദ്ദേഹം. അതേസമയം തികഞ്ഞ യാഥാർത്ഥ്യബോധത്തോടും അനുകരണീയമായ വിവേകത്തോടും കൂടിയാണദ്ദേഹം ജീവിതത്തെ നേരിട്ടത്. മരിക്കുവോളം കർമ്മംകൊണ്ടു നിറച്ചതായിരുന്നു അദ്ദേഹത്തിൻെറ നിമിഷങ്ങൾ. അവസാനകാലത്ത് അദ്ദേഹത്തിൻെറ സഹാനുഭൂതിയും മൗനത്തിൻെറ വല്മീകം ഭേദിക്കുന്നതിനുള്ള വ്യഗ്രതയും വർദ്ധമാനമായിരുന്നു.

അച്ചുതമേനോനെ ആദ്യമായറിഞ്ഞത് ഒരിതിഹാസമായാണ്. പിന്നീടാണുകണ്ടത്. അതിനുമെത്രയോ വർഷങ്ങൾക്കുശേഷമാണ് അടുത്തറിഞ്ഞത്. അടുത്തറിഞ്ഞപ്പോൾ വളരെ അടുത്തു. മുഖ്യമന്ത്രിയും പ്രൈവറ്റ് സെക്രട്ടറിയും എന്നനിലയിൽ അവിചാരിതമായാണു ബന്ധം തുടങ്ങിയതെങ്കിലും അതു വ്യക്തിബന്ധത്തേക്കാളും ദൃഢതരമായി. ആയിരത്തിലേറെ ദിവസങ്ങൾ അച്ചുതമേനോൻ കുടുംബത്തിലെ ഒരംഗമായി, മുഖ്യമന്ത്രിയുടെ നിഴലിൽ കഴിഞ്ഞത് ഒരപൂർവ്വ സൗഭാഗ്യമായിരുന്നു. സംഭവങ്ങളുടെ ഭാഗമാകാതെ അവയുടെ ദൃക്സാക്ഷിയാകാനും കാര്യങ്ങൾക്കു കാരണമാകാതെ അവ മനസ്സിലാക്കാനും കഴിഞ്ഞത് എൻെറ അനുഭവങ്ങളുടെ ചക്രവാളം കുറച്ചൊന്നുമല്ല വികസിപ്പിച്ചത്.

ഒരു ഭരണാധികാരി എന്നനിലയിൽ അച്ചുതമേനോൻെറ ശ്രദ്ധേയങ്ങളായ പ്രത്യേകതകൾ കൃത്യനിഷ്ഠയും, ദീർഘവീക്ഷണവും, ആത്മാർത്ഥതയും ചരിത്രബോധവുമായിരുന്നു. ഭരണത്തിനു വ്യക്തമായ, സിദ്ധാന്താധിഷ്ഠിതമായ, ലക്ഷ്യം വേണമെന്നും ലക്ഷ്യനിർവ്വഹണത്തിനു വ്യക്തമായ പരിപാടികൾ വേണമെന്നും അവയുടെ കുറ്റമറ്റ ആസൂത്രണവും കാര്യക്ഷമമായ നിർവ്വഹണത്തിൻെറ കൃത്യമായ അവലോകനം വേണമെന്നും അറിയാവുന്നവർ അദ്ദേഹത്തെപ്പോലെ ഏറെയുണ്ടായിരുന്നില്ല.

വ്യക്തമായ, സമയബന്ധിതമായ, പരിപാടിയനുസരിച്ച് ജീവിതം നയിച്ച ഒരാളായിരുന്നു അച്ചുതമേനോൻ. ഭരണത്തിലായാലും അതിനു പുറത്തായാലും അദ്ദേഹത്തിൻെറ ജീവിതശൈലിക്കുകാര്യമായ മാറ്റമുണ്ടായിരുന്നില്ല. അതിനുകാരണം സഹജമായ ലാളിത്യവും, ആദർശനിഷ്ഠയും, നിശ്ചയദാർഢ്യവും തന്നെയായിരുന്നു.

അച്ചുതമേനോൻെറ ജീവിതശൈലിയുടെ പ്രധാനഘടകങ്ങളിലൊന്നായ കൃത്യനിഷ്ഠയുടെ ഭാഗമായിരുന്നു ഡയറിയും കത്തുകളും. ജീവിതായോധനം തുടങ്ങി ഏറെത്താമസിയാതെ തന്നെ അദ്ദേഹം ഡയറിയെഴുതിത്തുടങ്ങിയതായി അറിയാം. പക്ഷേ, അദ്ദേഹം തിരഞ്ഞെടുത്ത രാഷ്ട്രീയമാർഗ്ഗം അപകടം നിറഞ്ഞതായതുകൊണ്ട് ആദ്യകാലങ്ങളിലെ ഡയറികളിലേറെയും സർക്കാരിൻെറ കിങ്കരന്മാർ പിടിച്ചെടുക്കുകയോ അദ്ദേഹം തന്നെ നശിപ്പിക്കുകയോ ചെയ്തിരുന്നു. തന്നെ സംബന്ധിക്കുന്ന വസ്തുക്കൾ സൂക്ഷിച്ചുവയ്ക്കുക എന്ന പതിവ് അദ്ദേഹത്തിനില്ലാതിരുന്നതുകൊണ്ടും അശ്രദ്ധകൊണ്ടും ജീവിതത്തിൻെറ രംഗവും ആസ്ഥാനവും മാറിയപ്പോഴും ഡയറികൾ പലതും നഷ്ടപ്പെട്ടു.

ചരിത്രത്തിൻെറ ഭാഗമായിരുന്ന ജീവിതം; 'അവിസ്മരണീയങ്ങളായ നിരവധി അനുഭവങ്ങൾ; ആശയപ്രകാശനത്തിനനുയോജ്യമായ ഭാഷാശൈലി. ഇതൊക്കെ കൈമുതലായുള്ള ഒരാൾ ആത്മകഥയെഴുതാതിരുന്നാലല്ലേ അദ്ഭുതം? പലരും അദ്ദേഹത്തെ അതിനു നിരന്തരം പ്രേരിപ്പിക്കുകയും ചെയ്തിരുന്നു. പക്ഷേ, 'ബാല്യകാലസ്മരണകൾ'ക്കും 'ഓർമ്മയുടെ ഏടുകൾ'ക്കുമപ്പുറം പോകാൻ അദ്ദേഹം സന്നദ്ധനായിരുന്നില്ല. 'എഴുതിയാൽ സത്യമെഴുതണം. ജീവിച്ചിരിക്കുന്ന പലരേയും വെറുതെ വേദനിപ്പിക്കേണ്ടിവരും. അതിനു ഞാൻ തയ്യാറല്ല' എന്നതായിരുന്നു അദ്ദേഹത്തിൻെറ നിലപാട്.

ആത്മകഥയെഴുതിയില്ലെങ്കിലും ആത്മാംശം കലർന്ന കത്തുകൾ അദ്ദേഹം പലപ്പോഴും എഴുതിയിരുന്നു. അദ്ദേഹത്തിനു കൂടുതൽ കത്തുകളെഴുതിയിരുന്നവർക്ക് അദ്ദേഹം സ്വാഭാവികമായും കൂടുതൽ മറുപടികളുമെഴുതി. അദ്ദേഹത്തിൻെറ തുറന്ന സമീപനവും ആത്മാർത്ഥതയും കാരണം കത്തുകളുടെ രഹസ്യസ്വഭാവം അവയുടെ സ്വീകർത്താക്കൾ സൂക്ഷിക്കുമെന്ന് അദ്ദേഹം തെറ്റിദ്ധരിച്ചിരുന്നിരിക്കണം. അച്ചുതമേനോൻെറ കത്തുകൾ നിധിപോലെ സൂക്ഷിക്കുന്ന പലരുമുണ്ട്; അവയുടെ സ്വകാര്യതയും പവിത്രതയും സൂക്ഷിച്ചുകൊണ്ടുതന്നെ. അപൂർവ്വം ചിലർ അത്ര നല്ലതല്ലാത്ത ഉദ്ദേശ്യങ്ങളോടെ അദ്ദേഹത്തിൻെറ കത്തുകൾ ഉപയോഗപ്പെടുത്തിയതായും കാണുവാൻ കഴിഞ്ഞു.

ആത്മകഥ എഴുതുന്നില്ലെങ്കിൽ വേണ്ടാ, ഡയറിക്കുറിപ്പുകൾ പ്രസിദ്ധീകരിച്ചുകൂടേ എന്ന് പലപ്പോഴും ഈ ലേഖകൻ അച്ചുതമേനോനോടു ചോദിക്കുമായിരുന്നു. ആദ്യമൊക്കെ വിസമ്മതം പ്രകടപ്പിച്ചുവെങ്കിലും ജീവിതസായാഹ്നത്തിലെത്തിയപ്പോൾ അദ്ദേഹം അർദ്ധസമ്മതം മൂളി. 'അതിൽ കാര്യമായൊന്നും കാണില്ല'. എന്ന പ്രസ്താവവും അതോടൊപ്പമുണ്ടായി. പക്ഷേ, ഡയറികൾ തന്നാൽ അത് എഡിറ്റു ചെയ്തുകൊള്ളാമെന്നും അദ്ദേഹത്തിൻെറ അനുവാദത്തോടെ മാത്രമേ പ്രസിദ്ധീകരിക്കുകയുള്ളുവെന്നും ഞാനുറപ്പുനല്കിയിരുന്നു.

1990-ൽ സാംസ്ക്കാരിക വകുപ്പുസെക്രട്ടറിയായിരുന്നപ്പോൾ കുറച്ചുകാലം സർവവിജ്ഞാനകോശപ്രസിദ്ധീകരണ ഇൻസ്റ്റിറ്റ്യൂട്ടിൻെറ ഡയറക്ടറുടെ ചുമതലയും എനിക്കു വഹിക്കേണ്ടിവന്നിരുന്നു. മുൻ മുഖ്യമന്ത്രിയെന്നനിലയിൽ 'സർവവിജ്ഞാനകോശ'ത്തിൻെറ ഒമ്പതാംവാല്യത്തിൻെറ ഒരുപ്രതി അദ്ദേഹത്തിനുസമ്മാനിക്കാൻ തൃശൂരിലെ അദ്ദേഹത്തിൻെറ വസതിയായ 'സാകേത'ത്തിൽ ചെന്നപ്പോളാണ് ഡയറിക്കാര്യം വീണ്ടും പൊന്തിവന്നത്.

1990 ജൂലൈ 27-ാം തീയതിയായിരുന്നു സംഭവം. (തീയതിയൊക്കെ വ്യക്തമായോർക്കുന്നത് ഡയറിയെഴുതുന്ന (ദുഃ) സ്വഭാവം ഒരു വിദ്യാർത്ഥിയായിരുന്ന കാലംമുതല്ക്കേ എനിക്കുള്ളതുകൊണ്ടാണ്!) 'സർവവിജ്ഞാനകോശം' വച്ചുനീട്ടിയപ്പോൾ ഹൃദ്യമായി ചിരിച്ചുകൊണ്ട് അച്ചുതമേനോൻ പറഞ്ഞു:

'എനിക്കിതുകൊണ്ടെന്തു കാര്യം? മുമ്പത്തെ വാല്യങ്ങളെല്ലാം ഞാൻ കേരളവർമ്മ കോളേജിനുകൊടുത്തു. ഇതൊക്കെ ഇനി സൂക്ഷിച്ചുവയ്ക്കാൻ വയ്യ.'

'ഒരുപക്ഷേ ഇതുവരെ പുറത്തിറങ്ങിയതിൽവച്ചേറ്റവും നല്ലതാണീ വാല്യം. എന്തായാലും ഇരിക്കട്ടെ' എന്നായി ഞാൻ.

അദ്ദേഹം പുസ്തകം സസന്തോഷം സ്വീകരിച്ചു. കൂട്ടത്തിൽ പറയുകയും ചെയ്തു.

'ഞാൻ സ്ഥലംവിടാൻ 'തയ്യാറെടുക്കുകയാണ്.'

'എങ്ങോട്ട്? കോഴിക്കോട്ടേക്കോ തിരുവനന്തപുരത്തേക്കോ?' താമസം ഈ രണ്ടു സ്ഥലങ്ങളിലെവിടെയെങ്കിലുമാക്കുന്നകാര്യം കുറേകാലമായി ആലോചനയിലുണ്ടായിരുന്നു.

വീണ്ടും ഹൃദ്യമായ മന്ദഹാസം.

'അതല്ല. ലോകത്തോടുതന്നെ യാത്രപറയാൻ തയ്യാറായി നില്ക്കുകയാണു ഞാൻ.''

'അങ്ങിനെപോയാൽ പറ്റില്ലല്ലോ. അതൊക്കെ മുറംകൂട്ടി പറഞ്ഞിട്ടേ ആകാവൂ. നമുക്ക് സാറിൻെറ ഡയറിയൊക്കെയൊന്നു പ്രസിദ്ധീകരിക്കണ്ടേ?' ഞാൻ വിട്ടില്ല.'

'അതിനെന്ത്? എൻെറ ഡയറികളെല്ലാം ഇതാതന്നിരിക്കുന്നു. നിങ്ങൾക്ക് അതുകൊണ്ടെന്തുവേണമെങ്കിലും ചെയ്യാം.' എന്നെ സ്തബ്ധനാക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു.

ഡയറി ഉപയോഗപ്പെടുത്താൻ നേരത്തേ പകുതിസമ്മതം തന്നിരുന്നുവെങ്കിലും അവ അപ്പാടെ എനിക്കു തന്നുകളയുമെന്ന് ഞാനൊരിക്കലും പ്രതീക്ഷിച്ചിരുന്നില്ല.

അടുത്തുണ്ടായിരുന്ന അച്ചുതമേനോൻെറ പത്നി അമ്മിണിഅമ്മയും അദ്ദേഹം പറഞ്ഞതു ശരിവച്ചു. അടുത്തതവണ ഞാൻ തൃശൂരിൽ ചെല്ലുമ്പോഴേക്കും ഡയറികൾ എടുത്തുവെക്കാമെന്ന് അവർ സമ്മതിക്കുകയും ചെയ്തു.

1990 ആഗസ്റ്റ് 10-ാം തീയതി വീണ്ടും തൃശൂരിൽ വന്നപ്പോൾ അമ്മിണിഅമ്മ ഡയറികൾ എടുത്തുവച്ചിരുന്നു.

'എഴുപത്തി ആറിനുമുമ്പുള്ളതൊന്നുമില്ല. നിങ്ങൾക്കുവേണ്ടത് അതാണല്ലൊ. പിന്നീടുള്ളത് ഞാനെടുത്തുവെച്ചിട്ടുണ്ട്' അവർ പറഞ്ഞു.

അച്ചുതമേനോൻ മുഖ്യമന്ത്രിയായത് 1967 നവംബർ 1-ാംതീയതിയാണ്. അക്കാലത്ത് അദ്ദേഹം ഡയറി എഴുതുന്നതിന് ഞാൻ പലപ്പോഴും ദൃക്സാക്ഷിയായിട്ടുണ്ട്. ചരിത്രപ്രധാനമായ ആ ദിവസങ്ങളിലെ കുറിപ്പുകൾ എവിടെപ്പോയി?

തിരുവനന്തപുരത്തുനിന്ന് തൃശൂർക്കുള്ള മാറ്റം, പുസ്തകങ്ങളും മറ്റും അടുക്കിവയ്ക്കുന്നതിലുണ്ടായ താമസം, ലേശം അശ്രദ്ധ? എതായാലും 1976 മുതൽ 1989 വരെയുള്ള



പതിനാലു വാല്യങ്ങൾ നിമിഷങ്ങൾക്കകം എൻേറതായി. ജീവിതത്തിലെ ഏറ്റവും ധന്യമായമുഹൂർത്തങ്ങളിലൊന്നായിരുന്നു അത്. ഡയറികളുടെ സ്പർശംതന്നെ എന്നെ വികാരാധീനനാക്കാൻ പോന്നതായിരുന്നു.

ഡയറികൾ കൊണ്ടുപോരുമ്പോൾ കാറിലിരുന്നു മറിച്ചുനോക്കിയതല്ലാതെ അവ വായിച്ചുനോക്കാൻ പല കാരണങ്ങൾകൊണ്ടും കഴിയാതെപോയി. 1991 ആഗസ്റ്റ് 16-ാം തീയതി അച്ചുതമേനോൻ ചരമമടഞ്ഞേറെക്കഴിഞ്ഞതിനുശേഷമാണ് അവ പരിശോധിച്ചുനോക്കിയത്.

1976 മുതലുള്ള ഡയറികളാണിപ്പോൾ പ്രസിദ്ധീകരിക്കപ്പെടുന്നത്. ഓരോ കൊല്ലവും തനിക്കാദ്യം കിട്ടുന്ന ഡയറിയിൽ കുറിപ്പുകളെഴുതുക എന്നതായിരുന്നു അദ്ദേഹത്തിൻെറ സമീപനം എന്നുതോന്നുന്നു. 1976, 1977, 1978 എന്നീ വർഷങ്ങളിൽ 'കേരളസർക്കാർ ഡയറി'കളിലാണു കുറിപ്പുകൾ. 1979, 1986, 1987, 1988 എന്നീ വർഷങ്ങളിൽ 'മലയാള മനോരമ' ഡയറിയാണദ്ദേഹം ഉപയോഗപ്പെടുത്തിയിട്ടുള്ളത്. 1980-ൽ 'ഇന്ത്യൻ ഓക്സിജൻ' കമ്പനിയുടെ ഡയറി; 1981 ജനുവരിയിലെ കുറിപ്പുകളും അതിൽത്തന്നെയാണ്. ആ വർഷത്തെ ബാക്കി കുറിപ്പുകൾ സർക്കാർ ഡയറിയിലും. 1982-ൽ 'കുങ്കുമം' ഡയറിയിലാണു കുറിപ്പുകൾ. 1983, 1984, 1985 എന്നീവർഷങ്ങളിൽ 'മാതൃഭൂമി'യുടെ ഡയറി ഉപയോഗിച്ചിരിക്കുന്നു. 1989-ൽ വീണ്ടും സർക്കാർ ഡയറി.

പതിനാലുവർഷങ്ങളിലെ കുറിപ്പുകൾ. പക്ഷേ എല്ലാ ദിവസങ്ങളിലും അദ്ദേഹം ഡയറിയെഴുതിയതായി കാണുന്നില്ല. 1976-ൽ 340 ദിവസങ്ങളിൽ കുറിപ്പുകളെഴുതിയിട്ടുണ്ട്. 1977-ൽ 284 ദിവസങ്ങൾ, 1978-ൽ 251, 1979-ൽ 363 എന്നിങ്ങനെ പോകുന്നു അത്. 1980, 1981, 1983 എന്നീ വർഷങ്ങളിൽ ഏതാണ്ടെല്ലാ ദിവസവും അദ്ദേഹം ഡയറിയെഴുതിയിട്ടുണ്ട്. 1984-ൽ അത് 308 ദിവസങ്ങളായി കുറഞ്ഞു. 1985-ൽ 255 ആയി; 1986-ൽ ഇരുന്നൂറും. 1987-ൽ വെറും 18 ദിവസങ്ങൾ മാത്രം. 1988-ൽ 75 ദിവസങ്ങളിൽ ഡയറിയിൽ അദ്ദേഹത്തിൻെറ കരസ്പർശമേറ്റിട്ടുണ്ടെങ്കിലും അതതു ദിവസത്തെ എന്തെങ്കിലും പരിപാടിയെക്കുറിച്ചുള്ള സൂചനകാണാമെന്നല്ലാതെ പൂർണ്ണവാക്യങ്ങൾപോലും ചുരുക്കം. 1989-ലാകട്ടെ ആദ്യത്തെ പേജിൽ രണ്ടുദിവസങ്ങളിലായാണു കുറിപ്പുകൾ. ആകെ 3548 ദിവസങ്ങളിലെ കുറിപ്പുകളാണ് ഇപ്പോൾ പ്രസിദ്ധീകരിക്കപ്പെടുന്നത്.

ഡയറിയിൽ അതതു ദിവസത്തെ പരിപാടികൾ നേരത്തെ കുറിച്ചിടുക, പിന്നീട് ദിനാന്ത്യത്തിലേറെ അടുത്തദിവസമോ കുറിപ്പുകളെഴുതുക എന്നതായിരുന്നു ഡയറിയെഴുത്തിനെ സംബന്ധിച്ചിടത്തോളം അച്ചുതമേനോൻെറ രീതി.

1976 ജനുവരി ഒന്നാം തീയതിയിലെ ഡയറിക്കുറിപ്പുകൾ തുടങ്ങുന്നതിങ്ങിനെയാണ്:

''3 മണിക്കു പാർട്ടി സെക്രട്ടേറിറ്റ്.

6-നു ശാസ്ത്ര സാഹിത്യ പരിഷത്ത്

8.30ന് രാജ്ഭവനിൽ വിരുന്ന്'' തുടർന്ന് കുറിപ്പുകൾ.

അച്ചുതമേനോൻ കണ്ട വ്യക്തികൾ, വായിച്ച പുസ്തകങ്ങൾ, കണ്ട ചലച്ചിത്രങ്ങൾ, അദ്ദേഹത്തിൻെറ അനുഭവങ്ങൾ—ഇവയെപ്പറ്റിയെല്ലാമുള്ള ആത്മാർത്ഥമായ, സത്യസന്ധമായ അവലോകനങ്ങൾകൊണ്ടു സമൃദ്ധമാണീ കുറിപ്പുകൾ. ഡയറിയിലെ സ്ഥലപരിമിതി കുറിപ്പുകളുടെ സ്വാഭാവികമായ പരിമിതിയായി അദ്ദേഹം അംഗീകരിച്ചിരുന്നതുപോലെ തോന്നുന്നു. സർക്കാർ, മലയാള മനോരമ ഡയറികളിൽ പകുതിപേജാണൊരു ദിവസത്തിന് എന്നതിനാൽ കുറിപ്പുകൾ അരപ്പേജിൽ ഒതുങ്ങുന്നു. പലപ്പേഴും അതിൽ കുറവും. 'കേരളശബ്ദം', 'മാതൃഭൂമി' ഡയറികളിൽ ഒരു ദിവസത്തിന് ഒരു പേജുവീതമുണ്ട്. അതുകൊണ്ട് പല ദിവസങ്ങളിലേയും കുറിപ്പുകൾ കുറേക്കൂടി ദീർഘങ്ങളാണ്. പക്ഷേ സ്ഥലം കുറവായാലും കൂടുതലായാലും ഒരു

(ശേഷം 43-ാം പേജിൽ)

# സി അച്യുതമേനോൻെറ ഡയറിക്കുറിപ്പുകൾ

## 1976

### ജനുവരി



ജനുവരി 1 വ്യാഴം

3 മണിക്കു പാർട്ടി സെക്രട്ടേറിയറ്റ്

6ന് ശാസ്ത്രസാഹിത്യ പരിഷത്ത്

8.30ന് രാജ്ഭവനിൽ വിരുന്ന്.

ഉപരാഷ്ട്രപതിയെ സ്വീകരിക്കാൻ പോയി. മടങ്ങിവന്നു 4 മണിക്ക് സെക്രട്ടേറിയറ്റ് യോഗം കൂടി. എം.എന്നും ടി.വിയും രാജിവച്ചു. പകരം പുതിയ മന്ത്രിമാരെ എടുക്കണമെന്നു ബാലരാമൻ നിർദ്ദേശിച്ചു. എം.എൻ. വളരെ തെറ്റിദ്ധാരണപരത്തുന്ന കുറെ പരാതികൾ പറഞ്ഞു. വലിയ വാദപ്രതിവാദമായി. ശാസ്ത്രസാഹിത്യ പരിഷത്ത് സമ്മേളനത്തിനു ഞാൻ പോയി. രാത്രി ഡിന്നറിനു മന്ത്രിമാർ ഭൂരിപക്ഷവും അവരുടെ ഭാര്യമാരും ഉണ്ടായിരുന്നു.

ജനുവരി 2 വെള്ളി

സെക്രട്ടേറിയറ്റ്

ഉപരാഷ്ട്രപതിയെ യാത്രയാക്കി.

5.30ന് കോവളം

1 മണിവരെ സെക്രട്ടേറിയറ്റ് യോഗം. വളരെ സമയമെടുത്തു വളരെ കുറച്ചുകാര്യങ്ങൾ ചർച്ചചെയ്തു. പാർട്ടി കമ്മിറ്റികളിലെ ചർച്ചയുടെ ഒരു ശാപമാണിത്. 'ജനയുഗം' പത്രാധിപരായി തെങ്ങമം ബാലകൃഷ്ണനെ നിയമിക്കാൻ തീരുമാനിച്ചു.

ഉച്ചതിരിഞ്ഞു കോവളം 5 Star Hotelൻെറ ഉൽഘാടനയോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഭക്ഷണം കഴിഞ്ഞുപോന്നു. മുറികളും അലങ്കാരങ്ങളും ഒന്നാംതരമായിട്ടുണ്ട്.

ജനുവരി 3 ശനി

10.30നു Land Use Board

വൈകുന്നേരം—തേവലക്കര ബാങ്ക്

Land Use Board ൻെറ യോഗം കാര്യമാത്രപ്രസക്തവും പ്രയോജനകരവുമായിരുന്നു. അതുകഴിഞ്ഞു സെക്രട്ടേറിയറ്റ് യോഗത്തിനു പോയി. പൊലീസുമർദ്ദനകാര്യത്തിൽ ചില സുപ്രധാനതീരുമാനങ്ങൾ എടുത്തു. 6–ാം തീയതിയിലെ പരിപാടിയും ചർച്ചചെയ്യപ്പെട്ടു. I.G യോട് അതേപ്പറ്റി സംസാരിച്ചു. 4 മണിക്കു തേവലക്കരയ്ക്കു പുറപ്പെട്ടു. പരിപാടികൾ ഗംഭീരമായിരുന്നു. രാത്രി 10.30 മണിക്ക് തിരിച്ചെത്തി.

ജനുവരി 4 ഞായർ

വിശ്രമം.

തേച്ചുകുളിച്ചു സുഖമായി വിശ്രമിച്ചു. പ്രസന്നൻെറ പുസ്തകം "നിയമസഭ—ഒരു പഠനം" വായിച്ചുനോക്കി. അവതാരിക എഴുതിയില്ല. കുറേ ഫയലുകളും തീർത്തു.



വൈകീട്ടു മെഡിക്കൽ കോളേജാസ്പത്രിയിൽ പോയി. ടി.കെ. ദിവാകരനെ കണ്ടു. അപ്പോൾ അവിടെയുണ്ടെന്നറിഞ്ഞ ടി.എ. മജീദ്, കല്പള്ളി മാധവമേനോൻ, തടങ്കലിൽ കഴിയുന്ന കാട്ടായിക്കോണം ശ്രീധർ എന്നിവരെയും കണ്ടു.

ജനുവരി 5 തിങ്കൾ



**സ്റേറഡിയത്തിൽ വമ്പിച്ച ആൾക്കൂട്ടമായിരുന്നു. ഇടത്തർക്കാർ ഇത്രയധികം സംബന്ധിച്ച ഒരു യോഗത്തിൽ അടുത്ത കാലത്തെങ്ങും ഞാൻ പ്രസംഗിച്ചിട്ടില്ല. അതുകൊണ്ട് രാഷ്ട്രീയമായിത്തന്നെ ഒരു മണിക്കൂർ പ്രസംഗിച്ചു. വൈകിട്ട് തകഴിയെ അദ്ദേഹത്തിൻെറ മകളുടെ വീട്ടിൽവച്ച് കണ്ടിരുന്നു.**



10 a.m. Rural Banks

6. p.m. V.J.T. കഥകളി

ബാങ്കിനെപ്പറ്റിയുള്ള ചർച്ച നടന്നു. സഹകരണപ്രസ്ഥാനം എടുക്കുന്ന നിലപാടാണു ശരി എന്ന് എനിക്കു ബോദ്ധ്യമായി.

കാലത്തു ഡോക്ടർ പൈയെ കണ്ടു. തലേദിവസം രാത്രി സ്വല്പം നെഞ്ചുവേദന തോന്നിയതിനാൽ. രക്തസമ്മർദ്ദം സ്വല്പം കൂടുതലാണ്. അതല്ലാതെമറ്റൊന്നുമില്ല. Compose ½ ഗുളിക കഴിക്കാനും ഉച്ചതിരിഞ്ഞ് ആഫീസിൽ പോകാതിരിക്കാനും ഉപദേശിച്ചു. ഉണ്ണിവന്നു. കുമാരിക്കു P & Tയിൽ ജോലിക്കു ട്രെയിനിങ്ങിനുവന്നു. ഇവിടെ താമസിക്കാൻ പറഞ്ഞു.

ജനുവരി 6 ചൊവ്വ.

Electricity Board, Discussion.

P.S.C കമ്പനികളിലേക്കു നടത്തുന്ന തിരഞ്ഞെടുപ്പുകളെപ്പറ്റി P.S.C മെമ്പർമാരും സെക്രട്ടറിമാരുമായി ചർച്ചനടത്തി.

ഉച്ചകഴിഞ്ഞ് പ്ളാനിംഗ് ബോർഡു മെമ്പർമാരും മാണിയും ഫി.സെക്രട്ടറിയും മറ്റും കൂടി അടുത്തവർഷത്തെ പ്ളാനിനെപ്പറ്റി ചർച്ചചെയ്തു.

ജനുവരി 7 ബുധൻ

9.30 മന്ത്രിസഭായോഗം

1976–77ലെ പ്ളാൻ ചർച്ച ചെയ്തു. ദെൽഹി ചർച്ചകളിൽ എടുക്കേണ്ട നിലപാടുകൾ തീരുമാനിച്ചു. ഉച്ചതിരിഞ്ഞ് ഖാദികമ്മീഷൻ ചെയർമാൻ ശ്രീ. ഒജ്ഹയെ കണ്ടു. കുടുംബാസൂത്രണത്തെപ്പറ്റി ചർച്ചയും സന്ദർശകരെ കാണലും കഴിഞ്ഞു.

ഇടപ്പള്ളിയിൽ നിന്നു ലീലയും രഘുവും വന്നിരുന്നു. ഗോപാലകൃഷ്ണൻ, ഭാര്യ കമലം എന്നിവരും. ഡോ. സുരേന്ദ്രൻ വന്നു നാഗർകോവിലിലേക്കു കൂട്ടിക്കൊണ്ടുപോയി.

ജനുവരി 8 വ്യാഴം

9.30 മന്ത്രിസഭാ യോഗം

3.30 കുടുംബാസൂത്രണം

രണ്ടുയോഗങ്ങളും നടന്നു. മറ്റു വിശേഷങ്ങളൊന്നുമില്ല.

രാവിലെ പാളയം മാർക്കറ്റു സന്ദർശിച്ചു. കത്തിനശിച്ച സ്റ്റാളുകൾ കണ്ടു. വളരെ വലിയ നഷ്ടം വന്നിട്ടില്ല. തീ തക്കസമയത്തു കെടുത്താൻ കഴിഞ്ഞെന്നു തോന്നുന്നു.

ജനുവരി 9 വെള്ളി

കാലത്ത് ആഫീസിൽ പോയി. പ്രൈവറ്റ് കോളേജദ്ധ്യാപകരുടെ പെൻഷൻ ചട്ടങ്ങളിൽ ചില അപാകതകൾ കണ്ടതു പരിഹരിക്കാനായി ചാക്കേരിയും വെങ്കിട്ടനാരായണനുമായി ചർച്ച ചെയ്തു.

കാലത്ത് ഉണ്ണി മദ്രാസുവഴി തിരിച്ചുപോയി. ലീലയും കൂട്ടരും ഉച്ചതിരിഞ്ഞു 3 മണിക്കു മടങ്ങിയെത്തി. 5 മണിക്കു ഇടപ്പള്ളിക്കുപോയി.

ജനുവരി 10 ശനി

5 മണിക്കു IIPA-,

കലാകൗമുദിക്കുവേണ്ടി "ഭരണഘടനാഭേദഗതി എങ്ങിനെ, എന്തിന്?" എന്ന ഒരു ലേഖനം എഴുതി.

ഉച്ചതിരിഞ്ഞു 5 മണിക്ക് IIPA സെമിനാറിൽ ഉൽഘാടനയോഗത്തിൽ പ്രസംഗിച്ചു. അതു കഴിഞ്ഞു 7 മണിക്ക് വലിയവിള ബാലവേദി സമ്മേളനത്തിലും. നല്ല ആൾക്കൂട്ടമുണ്ടായിരുന്നു.

ഡോ. ഉണ്ണി (മാധവൻകുട്ടിയുടെ അനുജൻ) യും ഭാര്യയും കുട്ടിയും അളിയൻ പണിക്കരും മരുമകളും എല്ലാംകൂടി വന്നു. കന്യാകുമാരിക്കുപോയി.

ജനുവരി 11 ഞായർ

5 p.m. Volley Ball

ആർ.കെ. മിശ്ര വന്നു കുറെ സംസാരിച്ചു. പിന്നീടു ശർമ്മാജിയും ശശിയും കുടുംബസമേതം വന്നു. അങ്ങിനെ കാലത്തെ സമയമെല്ലാം പോയി. ഉച്ചതിരിഞ്ഞ് റഷ്യൻ വോളിബോൾ കോച്ച് സർജി ഇവാനോവ് ഗവ്റിലോവിനെ സ്വീകരിച്ചു. ചടങ്ങ് അധികം നീണ്ടുനിന്നില്ല. രാത്രി യു.ജി. സി. മെമ്പർമാർക്കുള്ള വിരുന്നിൽ പങ്കെടുത്തു.

പാലക്കാട്ടെ ശ്രീധരൻ വന്നിരുന്നു. രാത്രി ഇവിടെ താമസിച്ചു. നാളെ രാവിലെ പോകും.

ജനുവരി 12 തിങ്കൾ

Delhi-Morning 10 U.G.C

യു.ജി.സി. കമ്മീഷനംഗങ്ങളുമായി 10 മണിക്കു ചർച്ച ചെയ്തു. "ശ്രേയസ്സ്" സംഘത്തിൻെറ നേതാവായ സ്ത്രീ വന്ന് ഗുജറാത്തിലെ പ്രദർശനത്തെപ്പറ്റി ചർച്ചചെയ്തു.

കാലത്തു വി.എം. കുട്ടികൃഷ്ണമേനോൻ വന്നിരുന്നു. ഗുരുവായൂർ വിദ്യാപീഠത്തിൻെറ പ്രശ്നങ്ങൾ ചർച്ചചെയ്തു.

ബോംബെയിൽ ചേട്ടനെ കണ്ടു. രാത്രി 9 മണിക്കു ദെൽഹിയിൽ എത്തി. "അഷ്ടപദി" കുറെ വായിച്ചു. ഇഴഞ്ഞിഴഞ്ഞു നീങ്ങുന്ന ഒരു നോവൽ. പക്ഷേ മനോഹരമായ ഭാഷയിൽ എഴുതപ്പെട്ടിരിക്കുന്നു.

ജനുവരി 13 ചൊവ്വ

Plg. Commission-Discussions

ഒഴിവുദിവസമായിരുന്നതിനാൽ ചർച്ച നടന്നില്ല. 11 മണിക്ക് കയർ കോർപ്പറേഷൻെറ ഷോറൂം തുറന്നു. പ്രധാനമന്ത്രിയെ കണ്ടു. 5 നിമിഷനേരത്തേക്കു മാത്രം. അവർ മദ്രാസിലേക്കു പുറപ്പെട്ടിരിക്കുകയായിരുന്നു.

ഉച്ചതിരിഞ്ഞ് പ്ളാനിംഗ് ബോർഡുദ്യോഗസ്ഥന്മാരുമായി ചർച്ച നടത്തി. അഡ്വൈസർ 107 കോടിയാണു ശുപാർശ ചെയ്തിരിക്കുന്നത്. വളരെ മോശം. എൻ.കെ. കൃഷ്ണനെ കണ്ടു സംസാരിച്ചു. 7.30നു പന്തിനെ കണ്ടു. ഇടുക്കി ഉൽഘാടനത്തിനു ക്ഷണിച്ചു.

ജനുവരി 14 ഞായർ

9.40നു ടി.എ. പൈയെ കണ്ടു. ആലപ്പി സ്കൂട്ടേഴ്സിന് എൻജിൻ പാക്ക് കിട്ടുന്നതിനെപ്പറ്റി സംസാരിച്ചു. കുഴപ്പമൊന്നുമുണ്ടാവില്ലെന്നു പൈ പറഞ്ഞു.

10.30നു ഹക്സറേ കണ്ടു. തുടർന്ന് 11 മണിക്കു പ്ളാൻ ചർച്ചകളും. ആകെക്കൂടി തരക്കേടില്ലായിരുന്നു. 111.5 കോടി കിട്ടി. 5 കോടി കൂടുതൽ നമ്മളുണ്ടാക്കണം.

ഉച്ചതിരിഞ്ഞു പത്രസമ്മേളനം. പിന്നെ പി. ഉണ്ണികൃഷ്ണൻ, ഉണ്ണികൃഷ്ണൻ എം.പി., സെയ്തുമുഹമ്മദ്, നിഖിൽ എന്നിവരെ കണ്ടു സംസാരിച്ചു. നിഖിൽ ഒരുപാടു കാര്യങ്ങൾ പറഞ്ഞു.

ജനുവരി 15 വ്യാഴം

State Executive

9 മണിക്കു ദൽഹിയിൽ നിന്നു പുറപ്പെട്ടു. 2 മണിക്കു തിരുവനന്തപുരത്തെത്തി. ഊണും വിശ്രമവും കഴിഞ്ഞ് എക്സിക്യൂട്ടീവിനുപോയി. 6.30 വരെ അവിടെ ഇരുന്നു. പിന്നെ രേവമ്മയ്ക്കും ഒ.എൻ.വിക്കും സുകുമാരൻനായർക്കും സി.ഐ. കൊടുത്ത സ്വീകരണത്തിൽ പങ്കുകൊണ്ടു. രാത്രി അല്പം ചില ഫയലുകൾ നോക്കി. 10 മണിക്കു തന്നെ കിടന്നുറങ്ങി.

ജനുവരി 16 വെള്ളി

5 p.m. Send off to T.R. Sukumaran Nair

മന്ത്രിസഭാ യോഗം കാലത്തു കൂടി. പല മന്ത്രിമാരും ഹാജരായിരുന്നില്ല.

ഉച്ചതിരിഞ്ഞു പഴയ എഴുത്തുകുത്തുകൾ നോക്കിത്തീർത്തു. ബാലകൃഷ്ണപിള്ളയുമായി ജയിൽ കാര്യങ്ങൾ ചർച്ചചെയ്തു. ഐ.ജിയെ വിളിച്ചു. പൊതുയോഗങ്ങൾക്കു അനുവാദം കൊടുക്കേണ്ട കാര്യം ചർച്ചചെയ്തു നിർദ്ദേശങ്ങൾ നല്കി.

സുകുമാരൻ നായർക്ക് യാത്രയയപ്പു നല്കാൻ സെക്രട്ടേറിയറ്റ് അസോസിയേഷൻെറ യോഗം കൂടി.



**കാലത്തും ഉച്ചയ്ക്കും ലെയ്സോൺ കമ്മിറ്റി കൂടി. കാര്യക്ഷമമായ ചർച്ചകൾ നടന്നു. കുറെ കാര്യങ്ങൾ തീരുമാനിച്ചു. ചില കാര്യങ്ങളിൽ ശക്തിയായ അഭിപ്രായവ്യത്യാസവും ഉണ്ടായിരുന്നു-കേരള കോൺഗ്രസ്സിൻെറ അഭിപ്രായവും മറ്റുള്ളവരുടെ അഭിപ്രായവും തമ്മിൽ.**

ജനുവരി 17 ശനി

6 p.m. Russion Language Diploma Distribution

എഴുത്തുകുത്തുകൾ തീർത്തു. ആഫീസിൽ പോയി അത്യാവശ്യം ചെയ്യേണ്ട കാര്യങ്ങൾ തീർത്തു.

വൈകീട്ട് 6 മണിക്ക് സോവിയറ്റ് സാംസ്കാരിക കേന്ദ്രത്തിൽ വച്ച് ഡിപ്ളോമകൾ വിതരണം ചെയ്തു.

ആഹാരം കഴിച്ചു 7.30ന് പുറപ്പെട്ട് രാത്രി 10.30ന് ആലപ്പുഴയെത്തി.

ജനുവരി 18 ഞായർ

കുട്ടനാട്ടെ Q.S.T ബ്ളോക്കുകളിലെ കൊയ്ത്തുൽസവ പരിപാടി കെങ്കേമമായി. T (ചിത്തിര) കായലിൽ വരമ്പത്താണ് പ്ളാറ്റ്ഫാറം കെട്ടി യോഗം നടത്തിയത്. പിന്നിലെ പാടത്തുകൊയ്ത്തും, അവിടെയും വൈകീട്ടു പൊതുയോഗത്തിലും ഞാൻ നന്നായി പ്രസംഗിച്ചു. സ്റ്റേഡിയത്തിൽ വമ്പിച്ച ആൾക്കൂട്ടമായിരുന്നു. ഇടത്തരക്കാർ ഇത്രയധികം സംബന്ധിച്ച ഒരു യോഗത്തിൽ അടുത്തകാലത്തെങ്ങും ഞാൻ പ്രസംഗിച്ചിട്ടില്ല. അതുകൊണ്ടു രാഷ്ട്രീയമായിത്തന്നെ ഒരു മണിക്കൂർ പ്രസംഗിച്ചു. വൈകീട്ട് തകഴിയെ അദ്ദേഹത്തിൻെറ മകളുടെ വീട്ടിൽവെച്ചുകണ്ടിരുന്നു. രാത്രി ആലപ്പുഴ തന്നെ കിടന്നു.

ജനുവരി 19 തിങ്കൾ

ദിവാകരൻെറ നില അത്യാസന്നമാണെന്നു കേട്ട് ആലപ്പുഴയിൽ നിന്ന് 4 മണിക്കുപുറപ്പെട്ടു. നീണ്ടകരവച്ച് പൊലീസിൽ നിന്ന് അറിവുകിട്ടി മരിച്ചു എന്ന്. 7 മണിക്ക് ഡർബാർ ഹാളിൽ പോയി പുഷ്പചക്രം അർപ്പിച്ചു.

''അഷ്ടപദി''യെപ്പറ്റി ദീർഘമായ ഒരു ആസ്വാദനം എഴുതി.

ജനുവരി 20 ചൊവ്വ

പൊതു ഒഴിവു പ്രഖ്യാപിച്ചു.

10 മണിക്ക് ശവമഞ്ചം ട്രക്കിൽകേറ്റി കൊല്ലത്തേക്കുകൊണ്ടുപോയി.

വൈകീട്ടു 4 മണിക്കു കൊല്ലത്തേക്കുപോയി. വലിയ ജനക്കൂട്ടത്തിൻെറ കൃൂ. 7 മണിക്കു കല്ലറയിൽ ഇറക്കിവച്ചു. ആ ചടങ്ങു കഴിഞ്ഞ ഉടനേ അനുശോചനയോഗവും നടത്തി. രാത്രി 9.30നു തിരിച്ചെത്തി.

ജനുവരി 21 ബുധൻ

മന്ത്രിസഭായോഗം

3.30 Paper Pulp Discussion

ദിവകാരൻെറ നിര്യാണത്തിൽ അനുശോചനം നടത്തി പിരിഞ്ഞു. വിധവയ്ക്കു 250 ക. ആജീവനാന്തപെൻഷനും കുട്ടികൾക്കു പഠിപ്പുകഴിയുംവരെയോ വിവാഹം (പെൺകുട്ടികൾക്കു)കഴിയും വരെയോ 100 ക. വീതം അമ്മയ്ക്കു കൊടുക്കാനും മെയ് അവസാനം വരെ സാനഡുവിൽ താമസിക്കാൻ അനുവാദം നല്കാനും തീരുമാനിച്ചു. ഉച്ചതിരിഞ്ഞുള്ള ചർച്ചയിൽ പുതിയൊരു യൂണിറ്റിന് ഈറ്റ ഉണ്ടാവില്ലെന്നാണ് അഭിപ്രായഗതി പൊന്തിവന്നത്. 6 മാസം വരെ ലൈസൻസിൻെറ കാലാവധി നീട്ടിച്ചോദിക്കാനും തീരുമാനിച്ചു.

ജനുവരി 22 വ്യാഴം

3.30 p.m. Discussion with Adv. Gen.
10.30 Rules Leg. Assembly
5 p.m. Law Academy

Rules discussion ഭംഗിയായി കഴിഞ്ഞു. കഷ്ടിച്ചു കോറം ഉണ്ടായതേ ഉള്ളു. പ്രധാനപ്പെട്ട പലരും ഹാജരായതേ ഇല്ല.

ഉച്ചതിരിഞ്ഞുള്ള ചർച്ച—പ്രൈവറ്റു കാളേജുകളുടെ ടീച്ചിങ്ങ് ഗ്രാൻറ് 1971–72ലെ അധികപ്പറ്റുണ്ടോ എന്ന് മുഴുവൻ വ്യക്തമായില്ല. യൂണിവേഴ്സിറ്റിയിലെ റിക്കാർഡുകൾ കൂടി പരിശോധിക്കാൻ ഒരാഴ്ചത്തെ സമയം കൊടുത്തു.

ലാ അക്കാദമിയിൽ ഭരണഘടനാഭേദഗതിയെപ്പറ്റി പ്രസംഗിച്ചു. ദിവാകരൻെറ അനുശോചനയോഗത്തിലും.

ജനുവരി 23 വെള്ളി

5.30 p.m. Youth Festival
10.30 a.m. Private Trg. College

പുഷ്പപ്രദർശനത്തിൻെറ സോവനീറും കുഞ്ചൻനമ്പ്യാരുടെ എഴുത്താണി സൂക്ഷിക്കാനുള്ള പേടകവും സ്വീകരിച്ചു. പേടകം മനോഹരമായിട്ടുണ്ട്. ട്രെയിനിംഗ് കോളേജുകളുടെ കണ്ടിഞ്ചൻസി, മെയിൻറനൻസ്, ലൈബ്രറി, ലാബറട്ടറി ഗ്രാൻറുകളുടെ കാര്യം ചർച്ചചെയ്തു തീരുമാനിച്ചു. ഉച്ചതിരിഞ്ഞ് എങ്ങും പോയില്ല. യുവജനോത്സവം ഉദ്ഘാടനം ചെയ്തു. രാത്രിതന്നെ ആലപ്പുഴയെത്തി. സാമി പത്മനാഭനെ കണ്ടു. ഒരു ഭാഗം തളർന്നിരിക്കുന്നു. കഷ്ടം.

ജനുവരി 24 ശനി

11 a.m. Cochin University
5.30 St. Theresa's College
7. Cochin Dev. Authority

പരിപാടികളെല്ലാം ഭംഗിയായി നടന്നു. ഒരിടത്തും കാര്യമായ പ്രസംഗം ചെയ്യേണ്ടിവന്നില്ല. ചെന്നു തലകാണിക്കുക എന്നതാണു പ്രധാനം.

രാത്രി പ്രഭാകരനും മുരളിയും കെ.എ. ബാലനും കണ്ടു. അഡ്മിറൽ കൃഷ്ണൻ വന്നു കണ്ടിരുന്നു.

ജനുവരി 25 ഞായർ

10.30 വിവേകോദയം ഇരിങ്ങാലക്കുട

12 മണിക്കു അക്ഷരശ്ളോകസംഘം

4 മണിക്കു ഓട്ടുതൊഴിലാളി ഊരകം

5:30ന് എം.സി. ജോസഫ്

7 മണി തൃശൂർ പമ്പ്സെറ്റ്

എല്ലാ പരിപാടികളും വളരെ ഭംഗിയായി. എം.സി. ജോസഫിനെപ്പറ്റിയുള്ള പ്രസംഗം ചെറുതെങ്കിലും വളരെ നന്നായി. ഏറ്റവും ഹൃദ്യമായ ചടങ്ങ് അക്ഷരശ്ളോകക്ളാസ്സായിരുന്നു. പത്തു പന്ത്രണ്ടുകുട്ടികൾ, അധികവും പെൺകുട്ടികൾ, നിരന്നിരുന്നു അക്ഷരശ്ളോകം ചൊല്ലിയതു വളരെ ഭംഗിയായിരുന്നു. കസാക് ഡെലിഗേഷനംഗങ്ങളെ രാത്രി രാമനിലയത്തിൽ വെച്ചു കണ്ടു.

ജനുവരി 26 തിങ്കൾ

8 മണിക്കു തൃശൂർ തേക്കിൻ കാട്ടിൽ റിപ്പബ്ളിക് ദിനപരേഡിൽ പങ്കെടുത്തു. അമ്മയേയും മായയുടെ കുട്ടികളേയും രമയെയും കൊണ്ടുപോയി. പിന്നെ കൂർക്കഞ്ചേരിയിൽ വനിതാവ്യവസായ സഹകരണസംഘം ഉദ്ഘാടനം ചെയ്തു. അവിടെവച്ച് മങ്ങാട്ടു കേശവനെ കണ്ടു. കണ്ണിനു കാഴ്ചയില്ലാതായിരിക്കുന്നു. ഉച്ചയ്ക്കു വീട്ടിൽപ്പോയി ഊണു കഴിച്ചു. വഴിക്കു രാമപ്പുതുവാളെ കണ്ടു. എൻെറ പുസ്തകങ്ങൾ കൊടുത്തു. ചേച്ചിയെ കണ്ടു. കുറച്ചു വർത്തമാനം പറഞ്ഞു. സൗത്തിന്ത്യൻ ബാങ്ക് ട്രെയിനിംഗ് കോളേജ് ഉദ്ഘാടനം ചെയ്തു. ശ്രീനാരായണ സാമൂഹ്യസാംസ്കാരിക ഇൻസ്റ്റിറ്റ്യൂട്ട് ഉദ്ഘാടനം ചെയ്തു. പനമ്പിള്ളി കോളേജിൻെറ സമാപനച്ചടങ്ങിൽ പങ്കെടുത്തു. രാത്രി ആലുവയിൽ വന്നു കിടന്നുറങ്ങി.

ജനുവരി 27 ചൊവ്വ

കാലത്ത് 9 മണിക്കു ആലപ്പുഴയിൽ നിന്നു പുറപ്പെട്ടു. മൂവാറ്റുപുഴവന്നു കെ.ടി. ജേക്കബ്ബിനെ കണ്ടു. അരമണിക്കൂർ നേരം സംസാരിച്ചു. വലിയ കുഴപ്പമൊന്നും തോന്നിയില്ല—കുറേ ക്ഷീണമുണ്ടെന്നതൊഴികേ. കോട്ടയത്തു വന്നു ഊണുകഴിച്ചു വിശ്രമിച്ചു. ജവഹർ ബാലഭവനും പള്ളത്തെ മിനിവ്യവസായ എസ്റ്റേറ്റും കണ്ടു. 7 മണിയോടുകൂടി മടങ്ങിവന്നു. രാത്രി ജാപ്പനീസു ധനശാസ്ത്രജ്ഞനായ ഒക്കിറെക്കുവിനു വിരുന്നു നല്കി.

ജനുവരി 28 ബുധൻ



**കൂർക്കഞ്ചേരിയിൽ വനിതാ വ്യവസായ സഹകരണസംഘം ഉദ്ഘാടനം ചെയ്തു. അവിടെവച്ച് മങ്ങാട്ടു കേശവനെ കണ്ടു. കണ്ണിനു കാഴ്ചയില്ലാതായിരിക്കുന്നു. ഉച്ചയ്ക്ക് വീട്ടിൽ പോയി ഊണു കഴിച്ചു. വഴിക്കു രാമപ്പുതുവാളെ കണ്ടു എൻെറ പുസ്തകങ്ങൾ കൊടുത്തു. ചേച്ചിയെ കണ്ടു. കുറച്ചു വർത്തമാനം പറഞ്ഞു.**

മന്ത്രിസഭായോഗം.

Nine Foundation Stone
3.30 Principals meeting

അസോസിയേഷൻ ഫീസു പിരിവു വളരെ തുച്ഛമാണെന്നും അതിൽ ബാക്കി വരുന്നതിൻേറയോ ദുർവിനിയോഗത്തിൻെറയോ പ്രശ്നമില്ലെന്നും മനസ്സിലാക്കി. എന്നാൽ വിദ്യാർത്ഥി പ്രതിനിധികളെക്കൂടി പങ്കെടുപ്പിച്ചു. കൊണ്ടുള്ള ഒരു സംവിധാനം വേണമെന്നു നിർദ്ദേശിച്ചു.

ബാലരാമപുരത്തെ നെയ്ത്ത് സർവ്വീസ് കേന്ദ്രം സന്ദർശിച്ചു. മനോഹരമായ ഡിസൈനുകൾ പ്രിൻറുചെയ്ത സാരികൾ. നല്ല സ്ഥാപനം.

പിസ്റ്റൺ ഫാക്ടറിക്കു നെയ്യാറ്റിൻകരയിൽ തറക്കല്ലിട്ടു. അതും വളരെ ആശങ്കയ്ക്കു വക നല്കുന്ന സ്ഥാപനം.

ജനുവരി 29 വ്യാഴം

Implementation Committee 10 a.m.
Celebration of Mar Gregarios 60th Brithday 6 p.m.

ഇംപ്ളിമെൻറേഷൻ കമ്മിറ്റി കൂടി. ഒരുമാതിരി ഭംഗിയായി കാര്യങ്ങൾ ചർച്ചചെയ്തു പിരിഞ്ഞു. പി.കെ.വി. ഉണ്ടായിരുന്നില്ല. ആൻറണിയും കെ.എം.ജോർജ്ജും മാണിയും വന്നു.

ഉച്ചതിരിഞ്ഞു കുറച്ചുനേരം സെക്രട്ടേറിയറ്റു യോഗത്തിൽ പങ്കെടുത്തു. പിന്നീടു മാർ ഗ്രിഗാറിയോസിൻെറ ഷഷ്ട്യബ്ദപൂർത്തിയാഘോഷത്തിൽ പ്രസംഗിച്ചു. ചങ്ങനാശ്ശേരി ബിഷപ്പ്-പടിയറ ഇംഗ്ളീഷിൽ ഒന്നാംതരം ഒരു പ്രസംഗം ചെയ്തു. അദ്ദേഹത്തിൽ ഇത്രയും ഫലിതവാസനയുണ്ടായിരുന്നുവെന്ന് അറിഞ്ഞിരുന്നില്ല.

ജനുവരി 30 വെള്ളി

9.30നു പരുത്തിക്കുന്നു സ്കൂളിൽ വെച്ച് 'വിദ്യാരംഗം' പ്രകാശനം ഉദ്ഘാടനം ചെയ്തു. 10.15ന് രക്തസാക്ഷിമണ്ഡപത്തിൽ അഭിവാദനം സ്വീകരിച്ച് രണ്ടുമിനിറ്റു മൗനാചരണം നടത്തി. സെക്രട്ടേറിയറ്റിൽ ചെന്നു സെനറ്റിലെ Ex-officio ഗവൺമെൻറുദ്യോഗസ്ഥന്മാർക്ക് സിൻഡിക്കേറ്റിലെ വോട്ടിംഗിൽ പങ്കെടുക്കാതിരിക്കുവാനുള്ള നിർദ്ദേശം എഴുതിക്കൊടുപ്പിച്ചു. ഉച്ചതിരിഞ്ഞു പി.സി.ചാക്കോയും മറ്റും യു.യു. പ്രസിഡൻറിനെ വോട്ടുചെയ്യാൻ അയോഗ്യതകല്പിച്ചതിനെപ്പറ്റി നിവേദനം നടത്തി. ഗവർണ്ണർ അതിനുവേണ്ട നടപടിയെടുത്തിട്ടുണ്ടെന്നു മനസ്സിലായി. ജയിൽ ചട്ടങ്ങളെ സംബന്ധിച്ചും ട്രാ: ചാർജ്ജിനെപ്പറ്റിയും ബാലകൃഷ്ണപിള്ളയുമായി ചർച്ച ചെയ്തു. രാത്രി ആലപ്പുഴയെത്തി കിടന്നു.

ജനുവരി 31 ശനി

AISF 10.30 Alleppey

സമ്മേളനത്തിൽ 12.30നു ചെന്നു പ്രസംഗിച്ചു. ഇഷ്ടപ്പെടാനിടയില്ലാത്ത ചില യാഥാർത്ഥ്യങ്ങൾ പറഞ്ഞു. രസിച്ചുവോ എന്തോ! എന്തായാലും പ്രസംഗം നന്നായി എന്നാണ് എൻെറ വിശ്വാസം.

ഏതാനും ദിവസങ്ങളായി കുന്നുകൂടി കിടന്നിരുന്ന എഴുത്തുകളും മെമ്മോറാണ്ടങ്ങളും വായിച്ചു മറുപടി എഴുതേണ്ടവയ്ക്കു പറഞ്ഞു കൊടുത്തു.

4.30ന് പരേതനായ സാമി പത്മനാഭൻെറ വീടു സന്ദർശിച്ചു. 7.30നു തിരുവനന്തപുരത്തു തിരിച്ചെത്തി.

## ഫെബ്രുവരി

ഫെബ്രുവരി 1 ഞായർ

അരുവിക്കര ഡിസ്പെൻസറി ഉദ്ഘാടനം. ഉദ്ഘാടനം ഭംഗിയായി. ബാലകൃഷ്ണപിള്ള എന്ന ഒരാൾ ഒരു ഏക്കർ സ്ഥലവും 15000കയും സംഭാവനചെയ്തു. കെട്ടിടം ഒന്നാംതരം. വളരെ മനോഹരവുമായിട്ടുണ്ട്.

രാത്രി അരുവിക്കര വാട്ടർ വർക്സ് ഇൻസ്പെക്ഷൻ ബംഗ്ളാവിൽ കഴിച്ചുകൂട്ടി.

കുമാരി എക്കൗണ്ടൻറ് ജനറൽ ആഫീസിൽ പരീക്ഷയെഴുതി രാത്രി തിരിച്ചുപോയി.

ഫെബ്രുവരി 2 തിങ്കൾ

പല ജോലികളും ചെയ്യണമെന്നു വച്ചു. സാധിച്ചില്ല. ഗവർണ്ണറുടെ പ്രസംഗത്തിൻെറ നക്കലിനു അവസാനരൂപം നല്കി. ജയന്തി അലക്സാണ്ടറുടെ നക്കൽ കൊള്ളാമായിരുന്നു. അധികം മാറ്റങ്ങൾ വേണ്ടിവന്നില്ല. കുറെ ഫയലുകളും നോക്കിത്തീർത്തു.

ഉച്ചതിരിഞ്ഞു മി.വിശ്വനാഥൻെറ, മിത്രനികേതനം സന്ദർശിച്ചു. നല്ല പരീക്ഷണം. വളരെ സ്നേഹപൂർവ്വം സ്വീകരിച്ചു. ഡോ. എൻ.പി.പിള്ളയും കെ.സി. പിള്ളയും ഉണ്ടായിരുന്നു. രാത്രി 7 മണിയോടുകൂടി തിരുവനന്തപുരത്തു മടങ്ങിയെത്തി.

ഫെബ്രുവരി 3 ചൊവ്വ

10 a.m. Rural Dev. Programmes കനകക്കുന്ന്

ഗ്രാമവികസന സെമിനാറിൽ അധ്യക്ഷത വഹിച്ചു.

കാലത്തും ഉച്ചയ്ക്കും ലെയ്സോൺ കമ്മിറ്റി



കൂടി. കാര്യക്ഷമമായ ചർച്ചകൾ നടന്നു. കുറെ കാര്യങ്ങൾ തീരുമാനിച്ചു. ചില കാര്യങ്ങളിൽ ശക്തിയായ അഭിപ്രായവ്യത്യാസവും ഉണ്ടായിരുന്നു—കേരളാ കോൺഗ്രസ്സിൻെറ അഭിപ്രായവും മറ്റുള്ളവരുടെ അഭിപ്രായവും തമ്മിൽ.

ഫെബ്രുവരി 4 ബുധൻ

6 p.m. O.N.V. reception
Dwivedi arrives—Dinner at 8 p.m.

കാലത്തു മന്ത്രിസഭായോഗം. ഗവർണ്ണർ പ്രസംഗം വായിച്ചു അംഗീകരിച്ചു. ഉച്ചതിരിഞ്ഞു സെക്രട്ടേറിയറ്റ് യോഗം കൂടി. നാഷനൽ കൗൺസിലിനുവേണ്ട തയ്യാറെടുപ്പുകളെപ്പറ്റി ചർച്ചചെയ്തു.

ഒ.എൻ.വിയുടെ അനുമോദനയോഗത്തിൽ പ്രസംഗിച്ചു. അങ്ങുമിങ്ങും തൊടാതെ. കൃഷ്ണവാരിയരുടെ പ്രസംഗം വളരെ നന്നായി.

ഫെബ്രുവരി 5 വ്യാഴം

10.30 Meeting Dwivedi

ദെൽഹി റിപ്പബ്ളിക്ദിന പരേഡിൽ സമ്മാനാർഹരായ എൻ.സി.സി. കേഡറ്റുകളെ സ്വീകരിക്കാൻ മസ്ക്കറ്റ് ഹോട്ടലിലെ പുൽത്തകിടിയിൽ വച്ചു ചായ സല്ക്കാരം നടത്തി. ഒരു ചെറു അനുമോദന പ്രസംഗത്തോടെ 5 പേർക്കു പാരിതോഷികങ്ങൾ നല്കി—ജ്യോതി കുറുപ്പിനു Best allrounder എന്നനിലയ്ക്കു 500 കയും മറ്റുള്ളവർക്ക് 250ക വീതവും. പിന്നെ സെക്രട്ടേറിയറ്റിൽ വെച്ചു ദ്വിവേദിയുമായുള്ള ഭൂപരിഷ്ക്കരണചർച്ചകൾ നടത്തി. വൈകീട്ടു ഗവർണ്ണറുടെ പ്രസംഗത്തിനു അവസാനരൂപം

***പ്രധാനമന്ത്രിയെ നേവൽ വിമാനത്താവളത്തിൽ സ്വീകരിച്ചു.... ടാങ്കർ ബർത്തിൻെറ കാര്യം ഓർമ്മിപ്പിച്ചു. താനും ഒരു വാക്കു കേരളത്തിനുവേണ്ടി പറയാമെന്ന് അവർ പറഞ്ഞു.***

നല്കി.

ഫെബ്രുവരി 6 വെള്ളി

Reception to C.R. & Dange

10 മണിക്കു ഡോ. എൻ.എസ്.വാര്യരുടെ മകൾ ജലജയുടെ വിവാഹത്തിനുപോയി. വരൻ ഒരു ബീഹാറുകാരനാണ്. രണ്ടുപേരും ഐ.എ.എസ്സുകാരും.

12.25നു രാജേശ്വരറാവുവിനേയും കൃഷ്ണനേയും വിമാനത്താവളത്തിൽ ചെന്നു സ്വീകരിച്ചു.

3.15ന് സോവിയറ്റു പുസ്തകശാലാഭാരവാഹികളെ സ്വീകരിച്ചു. 3.30നു സഹകരണമേഖലയിലൂടെ വായ്പാസൗകര്യങ്ങൾ വർദ്ധിപ്പിക്കുന്നതിനെ സംബന്ധിച്ച് വകുപ്പും സ്റ്റേറ്റ് ബാങ്ക് അധികൃതരുമായി ചർച്ച ചെയ്തു.

ഫെബ്രുവരി 7 ശനി

Dwivedi leaves
National Council begins

കാലത്തു ആഫീസിൽ പോയി വേണ്ട കാര്യങ്ങൾ ചെയ്തു. കൊച്ചി കൊട്ടാരങ്ങളുടെ കാര്യം സഖറിയാ മാത്യുവിനോടും വിശ്വനാഥൻ നായരോടും ഒന്നുകൂടി ചർച്ചചെയ്യാൻ പറഞ്ഞു; അപ്പൻ തമ്പുരാനുമായിട്ട്.

ഉച്ചതിരിഞ്ഞ് 5½ മണിക്കു നാഷനൽ കൗൺസിൽ കൂടി. സ: രാജേശ്വരറാവുവിൻെറ റിപ്പോർട്ടുകേട്ടു. അതോടുകൂടി യോഗം പിരിഞ്ഞു.

ഫെബ്രുവരി 8 ഞായർ

രാവിലെയും വൈകുന്നേരവും നാഷനൽ കൗൺസിലിൽ തുടർച്ചയായി പങ്കെടുത്തു. കാലത്തു ഞാൻ നമ്മുടെ സംസ്ഥാനത്തെ ഇംപ്ളിമെൻേറഷനെപ്പറ്റി സംസാരിച്ചു. രാത്രി ഡിന്നർ നല്കി. മന്ത്രിമാരിൽ പുരുഷോത്തമനും ടി.വിയും മാത്രമേ പങ്കെടുത്തിരുന്നുള്ളു. ബാക്കിയെല്ലാവരും സ്ഥലം വിട്ടിരുന്നു.

ഫെബ്രുവരി 9 തിങ്കൾ

രാവിലെ ദേശീയ കൗൺസിലിൽ പങ്കെടുത്തു. ഉച്ചതിരിഞ്ഞു സമയം കിട്ടിയില്ല. ബാലകൃഷ്ണപിള്ള വന്നു ചില പ്രശ്നങ്ങൾ ചർച്ച ചെയ്തു. പിന്നീടു മാണിയും ഫിനാൻസ് സെക്രട്ടറിയും വന്നു. ക്യാബിനറ്റ് കുറിപ്പ് (ബഡ്ജറ്റിൻെറ) വായിച്ചു. ഒരു പ്രാരംഭചർച്ച നടത്തി. 5 മണിക്കു കരുനാഗപ്പള്ളിക്കു പുറപ്പെട്ടു. അവിടെ പാർട്ടിയാപ്പീസുമുതൽ യോഗസ്ഥലംവരെ ഞങ്ങൾ 3 പേരെയും (രമേശ് ചന്ദ്ര, ജഗന്നാഥ സർക്കാർ, ഞാൻ) താലപ്പൊലിസഹിതം എതിരേറ്റു സ്വീകരിച്ചു. വലിയ യോഗം. ബിനോയ് വിശ്വം രമേശിൻെറ പ്രസംഗം തർജ്ജമ ചെയ്തു. മിടുക്കൻ കുട്ടി. മടക്കത്തിൽ കൊല്ലം ഗസ്റ്റ്ഹൗസിൽ ആഹാരം കഴിച്ചു. ജനയുഗം പ്രസ്സും കൂടി സന്ദർശിച്ചു. 12 മണിക്കു വീട്ടിലെത്തി.

ഫെബ്രുവരി 10 ചൊവ്വ

8.15നു പരമേശ്വരൻനായരുടെ കല്യാണത്തിൽ പങ്കുകൊണ്ടു മടങ്ങിവന്നു കുറെ ഫയലുകൾ തീർത്തു. 10 മണിമുതൽ 12 മണിവരെ ദേശീയ കൗൺസിൽ യോഗത്തിൽ പങ്കെടുത്തു. ഉച്ചതിരിഞ്ഞു ഗവർണ്ണർ പ്രസംഗത്തിൻെറ തർജ്ജമ പരിശോധിച്ചു തിരുത്തിക്കൊടുത്തു.

ബാക്കി ഫയലുകളും തീർത്തു. 6.30നു പുറപ്പെട്ടു. ആലപ്പുഴയിൽ നിന്നു ആഹാരം കഴിച്ചു. 11 മണിക്കു എറണാകുളത്തെത്തി വിശ്രമിച്ചു.

ഫെബ്രുവരി 11 ബുധൻ

പ്രധാനമന്ത്രിയെ നേവൽ വിമാനത്താവളത്തിൽ സ്വീകരിച്ചു. ഭാരത് ടൂറിസ്റ്റ് ഹോമിൽ ക്യാമ്പുചെയ്തു. ഊണു നന്നല്ല. ബാക്കിയെല്ലാം നന്ന്. 3 മണിക്കു കപ്പൽ നിർമ്മാണശാലയിലെ ചടങ്ങിൽ പങ്കെടുത്തുസംസാരിച്ചു. ടാങ്കർബർത്തിൻെറ കാര്യം ഓർമ്മിപ്പിച്ചു. താനും ഒരു വാക്കു കേരളത്തിനുവേണ്ടി പറയണമെന്ന് അവർ പറഞ്ഞു. 5 മണിക്കു പുറപ്പെട്ടു. 7.15നു മൂലമറ്റത്തെത്തി ഇൻസ്പെക്ഷൻ ബംഗ്ളാവിൽ താമസിച്ചു. ഇടുക്കിയെപ്പറ്റിയുള്ള ചിത്രലേഖയുടെ ഡോക്കുമെൻററി കണ്ടു. തരക്കേടില്ല. കുറച്ചു നീണ്ടുപോയോ എന്നു സംശയം.

ഫെബ്രുവരി 12 വ്യാഴം

മൂലമറ്റത്തെ, ഇടുക്കി ഉദ്ഘാടനച്ചടങ്ങു ഗംഭീരമായി. പ്രധാനമന്ത്രി പാലായിലേക്കു പോയശേഷം ഞാൻ എറണാകുളത്തേക്കു പോന്നു. ഗസ്റ്റ് ഹൗസിൽ വച്ച് അവരോടു സംസാരിച്ചു. ജഡ്ജിമാരെ ഒരു ഹൈക്കോടതിയിൽ നിന്ന് മറ്റ് ഏതെങ്കിലും ഹൈക്കോടതിയിലേക്കു മാറ്റുന്ന കാര്യം. ഫാത്തിമാ റഹ്മാൻേറയും വൈസ് അഡ്മിറൽ കൃഷ്ണൻേറയും—യാത്രയയയ്ക്കാൻ വിമനത്താവളത്തിൽ എത്തിയപ്പോഴേക്കും അവർ വിമാനം കയറിക്കഴിഞ്ഞു. പിന്നെ അവിടെ നിന്നു പോന്നു. 7.30നു തിരുവനന്തപുരത്തു തിരിച്ചെത്തി.

ഫെബ്രുവരി 13 വെള്ളി

കാലത്ത് ബജറ്റിനെപ്പറ്റിയുള്ള മന്ത്രിസഭായോഗം കഴിഞ്ഞു. ഉച്ചയ്ക്കു നാഷനൽ കൗൺസിൽ മെമ്പർമാർക്കുള്ള ടി.വിയുടെ വിരുന്നിൽ പങ്കുകൊണ്ടു. 3 മണിക്കു നിയമസഭയുടെ കാര്യാലോചനായോഗം. രാഷ്ട്രീയ തടവുകാരുടെ കാര്യം ഇ.എം.എസ്. ഉന്നയിച്ചു. സന്ദർശകരുടേയും. ഗവർണ്ണറുടെ പ്രസംഗ സമയത്തു പ്രതിപക്ഷാംഗങ്ങൾ വാക്കൗട്ടു നടത്തി. കെ.ടി.പി.പോയില്ല. പ്രസംഗം 50



***ഉച്ചയ്ക്ക് നാഷണൽ കൗൺസിൽ മെമ്പർമാർക്കായുള്ള ടി.വിയുടെ വിരുന്നിൽ പങ്കുകൊണ്ടു. മൂന്നുമണിക്ക് നിയമസഭയുടെ കാര്യാലോചനാ യോഗം. രാഷ്ട്രീയ തടവുകാരുടെ കാര്യം ഇ.എം.എസ്സ്. ഉന്നയിച്ചു. സന്ദർശകരുടേയും.....***

മിനിട്ടോളം നീണ്ടുനിന്നു. വൈകീട്ട് 7 മണിക്ക് സംയുക്ത നിയമസഭായോഗവും കൂടി. ബജറ്റിൽ ഒരുപാടു കാര്യങ്ങൾ ഉൾക്കൊള്ളിക്കാൻ പറഞ്ഞു.

ഫെബ്രുവരി 14 ശനി

കാലത്തു ബജറ്റ് ചർച്ചചെയ്യാൻ മന്ത്രിസഭാ. യോഗം കൂടി. ഉച്ചതിരിഞ്ഞു ബംഗ്ളാദേശിലെ യു.ജി.സി ചെയർമാനെ കണ്ടു. പിന്നെ അടുത്ത ബജറ്റിൽ എന്തുചെയ്യണമെന്നതിനെ സംബന്ധിച്ച് ബന്ധപ്പെട്ട മന്ത്രിമാരുമായും (ധനകാര്യം, പൊതുമരാമത്ത്) സെക്രട്ടറിമാരുമായും ചർച്ച നടത്തി. ഒന്നും തീരുമാനമായില്ല. Spill over works 295ഉം പുതിയതായി അഞ്ചാം പദ്ധതിയിൽ എടുത്ത 45ഉം കൂടി 340 പണികൾക്കു തന്നെ 4½കോടി രൂപയോളം വരും. പുറമേ 900 ബജറ്റ് ചെയ്ത വർക്കുകളിൽ എടുക്കേണ്ടവയ്ക്കു പണം കാണണം. ടി.വിയാണെങ്കിൽ വ്യവസായവകുപ്പിലും 1.50 കോടി കൂടുതൽ വേണമെന്നു പറഞ്ഞു. H.T. & L.T. ടാരിഫ് ഉയർത്തുന്നതിനെ എം.എൻ. എതിർക്കുകയും ചെയ്യുന്നു. എന്തുചെയ്യും?

ഫെബ്രുവരി 15 ഞായർ

നല്ലപോലെ തേച്ചുകുളിച്ചു. കോവളത്തേക്കുപോയി. പുതിയ ഹോട്ടലിൽ വിശ്രമിച്ചു. ശരീരത്തിനു വലിയ തളർച്ച. ഒന്നും ചെയ്യാൻ പറ്റിയില്ല. പത്രം മാത്രം വായിച്ചു. ഭക്ഷണവും സൗകര്യങ്ങളും എല്ലാം വളരെ നന്ന്. വൈകുന്നേരം ഒന്നിറങ്ങി ചുറ്റിനോക്കി. സംസ്ഥാന. ഗവൺമെൻറ് വക പുതിയ റെസ്റ്റ് ഹൗസും നോക്കി. തരക്കേടില്ല. നമുക്കതുമതി.

ഫെബ്രുവരി 16 തിങ്കൾ

3.30 Implementation
5.30 Crafts Carnival S.M.S.M. Institute

കാലത്ത് ടി.കെ. ദിവാകരൻെറ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി നിയമസഭ പിരിഞ്ഞു. പിന്നെ മന്ത്രിസഭായോഗംകൂടി ബജറ്റിന് അവസാനരൂപം കൊടുത്തു.

ഉച്ചതിരിഞ്ഞ് ഇംപ്ളിമെൻേറഷൻ കമ്മിറ്റി കൂടി. 6 മണിക്ക് S.M.S.M. ഇൻസ്റ്റിറ്റ്യൂട്ടിലെ പ്രദർശനം കണ്ടു. യോഗവും കഴിഞ്ഞു.

9 മണിക്ക് റുമേനിയയിൽ നിന്നും ജർമ്മനിയിൽ നിന്നും വന്ന ഓർത്തഡോക്സ് സഭാ അധ്യക്ഷന്മാർക്ക് നൽകിയ വിരുന്നിൽ പങ്കുകൊണ്ടു.

ഫെബ്രുവരി 17 ചൊവ്വ

സ്പീക്കർ തിരഞ്ഞെടുപ്പ്. ശ്രീ. ടി.എസ്. ജോൺ (കേരളാ കോ.) തിരഞ്ഞെടുക്കപ്പെട്ടു.

അതുകഴിഞ്ഞു കുറച്ചുനേരം മന്ത്രിസഭായോഗം കൂടി. അത്യാവശ്യം ചില കാര്യങ്ങൾ തീരുമാനിച്ചു പിരിഞ്ഞു.

ലെയ്സോൺ കമ്മിറ്റി. 50 സ്കൂളുകളും കൂടി notify ചെയ്യണം. 1977–78ലേക്കുമതി.

കോളേജ് ഫീസ് പഴയ പ്രൈവറ്റ് കോളേജ് നിരക്കുകളിലേക്ക് ഉയർത്താം.

ട്രാൻസ്പോർട്ട് പ്രശ്നം ചർച്ച ചെയ്തു. കോൺഫറൻസു വിളിച്ചുകൂട്ടാൻ തീരുമാനിച്ചു.

ഫെബ്രുവരി 18 ബുധൻ

6.30 മാഞ്ഞാലിക്കുളം സ്റ്റേഡിയം

3 മണിക്കു തുഞ്ചൻ

തുഞ്ചൻെറ എഴുത്താണി സൂക്ഷിക്കുന്നതിനുള്ള ഒരു ദന്തപേടകം തുഞ്ചൻ സ്മാരക ഭാരവാഹികളെ ഏല്പിച്ചു.

മന്ത്രിസഭായോഗം കഴിഞ്ഞു.

6.30ന് മാഞ്ഞാലിക്കുളം സ്റ്റേഡിയത്തിൻെറ ഉദ്ഘാടനം നടത്തി. മഹത്തായ ഒരു യജ്ഞമായിരുന്നു അത്. വിദ്യാർത്ഥികൾ നിർവ്വഹിച്ചത്.

ഫെബ്രുവരി 19 വ്യാഴം

3.30 to 6.30 സെക്രട്ടേറിയറ്റ്

കാലത്തു നിയമസഭയും ഉച്ചയ്ക്കു സെക്രട്ടേറിയറ്റും കൂടി.

രാധയും മക്കളും ഗോവിന്ദനും വന്നു. വൈകീട്ടു ബാലകൃഷ്ണപിള്ളയുടെ വീട്ടിൽ കൂടി. വിരുന്നുണ്ടായിരുന്നു. പക്ഷേ ഞാന് നിന്നില്ല.

ഫെബ്രുവരി 20 വെള്ളി

3.30 to 6.30 സെക്രട്ടേറിയറ്റ്

3.15 കൻേറാൺമെൻറ് നീരാഡോഗ്രാ

8 p.m. Shinde Mascot.

അനൗദ്യോഗിക പ്രമേയങ്ങൾ വന്നു. രാഷ്ട്രീയ തടവുകാരെവിടണമെന്നുള്ള പ്രമേയം എതിർത്തുതോല്പിച്ചു.

ഉച്ചതിരിഞ്ഞു സെക്രട്ടേറിയറ്റുയോഗം കൂടി. 7 മണിവരെ. എന്നിട്ടും തീർന്നില്ല. ഞാൻ എണീറ്റു പോന്നു.

ഷിൻഡെയുടെ വിരുന്നിൽ പങ്കുകൊണ്ടു.

ഫെബ്രുവരി 21 ശനി

സി.വി. മെമ്മോറിയൽ ഗ്രന്ഥശാല വിഴിഞ്ഞം

3.30 p.m. Dr. K.P.George

കാലത്തു ആഫീസിൽ പോയി. കുറേ ജോലികൾ തീർത്തു. ഷിൻഡെയെ കണ്ടു സംസാരിച്ചു.

4.30നു യുവജനസമ്മേളനത്തിൽ സംസാരിച്ചു. പിന്നെ തെന്നൂർകോണം സി.വി. സ്മാരക ഗ്രന്ഥശാലാ വാർഷികം ഉദ്ഘാടനം ചെയ്യുകയും സി.വി. കുഞ്ഞുരാമൻെറ ഫോട്ടോ അനാച്ഛാദനം ചെയ്യുകയും ചെയ്തു. നല്ല ചടങ്ങ്. ഗ്രാമപ്രദേശത്തിലെ ഉത്സാഹവും നിസ്വാർത്ഥ സേവനവും എന്നെ ആഹ്ളാദിപ്പിച്ചു. ഉച്ചയ്ക്കു ഗോവിന്ദൻെറ അമ്മയും മേമയും സരോജിനിയും മറ്റും ഉണ്ണാനുണ്ടായിരുന്നു. കുമാരനാശാൻെറ ഭാര്യ ഭാനുമതിയമ്മ മരിച്ചു.

ഫെബ്രുവരി 22 ഞാർ

രാവിലെ 6 മണിക്കു രാധയും ഗോവിന്ദനും കൂട്ടരും പോയി.

തേച്ചുകുളി കഴിഞ്ഞു. അരുവിക്കരയ്ക്കു പോയി. 7 മണിവരെ അവിടെ കഴിച്ചുകൂട്ടി. നാളത്തെ പ്രസംഗം തയ്യാറാക്കി.

മടങ്ങിവന്നു രാത്രി യുവജന ഫെഡറേഷൻ യോഗത്തിലും ഹരിജൻ വിദ്യാർത്ഥി സമ്മേളനത്തിലും പ്രസംഗിച്ചു.

നാളത്തെ ചോദ്യങ്ങളുടെ ഉത്തരങ്ങൾ നോക്കിവെച്ചു.

ഫെബ്രുവരി 23 തിങ്കൾ

6 p.m. Shuttle Badminton. Sree Moolam Club

നന്ദിപ്രമേയത്തിനു മറുപടി പറഞ്ഞു പ്രസംഗിച്ചു.

ഷട്ടിംഗ് ബാഡ്മിൻറൺ ഉദ്ഘാടനം ചെയ്തു. ഫയലുകളും എഴുത്തുകുത്തുകളും കുറെ തീർത്തു.

ഫെബ്രുവരി 24 ചൊവ്വ

K.T. Chandy & Hogg. 4 p.m. office

ഉച്ചതിരിഞ്ഞു കാര്യലോചനായോഗം കൂടി. ബില്ലുകളുടെ മുൻഗണനാക്രമം തീരുമാനിച്ചു. പിന്നെ കുറെ തർക്കം നടന്നു. സെൻസർഷിപ്പ് ചർച്ച ചെയ്യാമോ ഇല്ലയോ എന്നതിനെ സംബന്ധിച്ച്. ഒന്നുമാകാതെ പിരിഞ്ഞു.

മണിയുമായി, സുബ്രഹ്മണ്യത്തെ കാണുമ്പോൾ എടുക്കേണ്ട നിലപാടിനെപ്പറ്റി ചർച്ച ചെയ്തു.

ഫെബ്രുവരി 25 ബുധൻ

നേരത്തെ നിയമസഭായോഗം പിരിഞ്ഞു. അതുകൊണ്ടു കുറച്ചുപഴയ ഫയലുകൾ തീർത്തു. ഉച്ചതിരിഞ്ഞു മന്ത്രിസഭായോഗം കൂടി. കുട്ടനാട്ടിലെ ലെവിപ്രശ്നവും ഹൈക്കോർട്ടു ഗവ. പ്ളീഡർമാരുടെ നിയമനവും മാത്രമേ ചർച്ചചെയ്യാൻ കഴിഞ്ഞുള്ളു. പിന്നെ ബാലകൃഷ്ണപിള്ളയും സ്റ്റീഫനും വരദരാജൻ നായരുമായി സംസാരിച്ചു. നാളെ ചോദ്യോത്തരസമയം കഴിഞ്ഞു ചർച്ചചെയ്യാമെന്നുവച്ചു പിരിഞ്ഞു.

ഫെബ്രുവരി 26 വ്യാഴം

Implementation Committee
8.30 Dinner at Raj Bhavan

ട്രാൻസ്പോർട്ടിലെ പ്രശ്നങ്ങളെപ്പറ്റി ബാലകൃഷ്ണപിള്ളയും സ്റ്റീഫനും രവീന്ദ്രനും മറ്റുമായി സംസാരിച്ചു. ഒരു ഒത്തുതീർപ്പി

ജോസഫ് ആൻറണി ▪ സന്തോഷ് ജോസഫ്

വേനൽക്കാററ് ഒരു ചുടുനിശ്വാസം പോലെ ഉഴറിയെത്തുന്നു, തീജ്ജ്വാലകൾ ആകൃതിയില്ലാത്ത രൂപങ്ങളായി അന്തരീക്ഷത്തെ വിഴുങ്ങുന്നു. ഇഴഞ്ഞെത്തുന്ന ചുടുകാററിൽ മരങ്ങളുടെ അസ്ഥിപഞ്ജരങ്ങളിൽനിന്നും, കത്തിയെരിഞ്ഞ ഇലകൾ കൊഴിഞ്ഞുവീഴുന്നു. അന്തരീക്ഷത്തിൽ കട്ടപിടിച്ച പുകപടലം; മലഞ്ചെരുവുകളിൽ കാണുന്നത് കാടിൻെറ മനോഹാരിതയാർന്ന പച്ചപ്പുകളല്ല, കാട്ടുതീയിൽ കരിഞ്ഞ വൃക്ഷശിഖരങ്ങളുടെ പുകപരത്തുന്ന അവശിഷ്ടങ്ങളാണ്. പ്രേതങ്ങളെപ്പോലെ അവ നിൽക്കുന്നു; ഇരുണ്ട്, കരിഞ്ഞ് ഒരു ചുടലക്കളത്തിലെ കാവൽക്കാരെപ്പോലെ.

അവിടെ ഒരപൂർവ്വ വസ്തുവാണിപ്പോൾ. വററിവരണ്ട അരുവികളും, കണ്ണീർച്ചാലുകൾ പോലെ ശോഷിച്ചുപോയ ഉറവകളും ആ കാട്ടുമനുഷ്യരുടെ നിസ്സഹായാവസ്ഥയുടെ പ്രത്യക്ഷ തെളിവുകളായി അവശേഷിക്കുന്നു.

വന്യമൃഗങ്ങളുടെ ആക്രമണത്തെ അതിജീവിച്ച് കൃഷിയിടങ്ങളിലെ ഭക്ഷ്യവിളകൾക്ക് നിലനിൽക്കാനാവാത്തതുകൊണ്ട് വേനൽക്കാലത്ത് ആദിവാസികളുടെ അവസാനത്തെ ആശ്രയം കാട്ടിൽനിന്നും ലഭിക്കുന്ന നൂറോൻ, നെടുവാൻ മുതലായ കിഴങ്ങുകളാണ്. എന്നാൽ ഇത്തവണ ഒരിഞ്ചു സ്ഥലമില്ലാതെ കാട്ടുതീയുടെ പിടിയിലമർന്ന കാട്ടിൽനിന്നും ഇനി കിഴങ്ങുകളൊന്നും ശേഖരിക്കാൻ കഴിയില്ല.

തെമ്മല സെററിൽമെൻറിലെ കൃഷിയിടങ്ങളെ വന്യമൃഗങ്ങളിൽനിന്നും സംരക്ഷിക്കാൻ വേണ്ടി, ഫോറസ്ററ് ഡിപ്പാർട്ടുമെൻറ് ഈ സെററിൽമെൻറിനു ചുററും സോളാർ ഫെൻസിങ് നടത്തിയിട്ടുണ്ട്. പക്ഷേ കഴിഞ്ഞ ഏതാനും വർഷങ്ങളായി, ബാറ്ററി കേടായതുമൂലം ഫെൻസിങ് ഉപയോഗശൂന്യമാണ്. എരിഞ്ഞുതീരുന്ന കാട്ടിൽനിന്നും കൂട്ടത്തോടെ കാട്ടുപന്നികളും ആനകളും അഭയം കണ്ടെത്തുന്നത് ആദിവാസികളുടെ കൃഷിയിടങ്ങളിൽത്തന്നെ!

കഴിഞ്ഞമാസം സ്ഥലം എം.എൽ.എ ആറുദിവസത്തിനകം സോളാർസെല്ല് സ്ഥാപിക്കും എന്ന് ഉറപ്പ് നൽകിപ്പോയിട്ട് മാസം

# പട്ടിണിമരണങ്ങളിൽ നിന്നകലെയല്ലാതെ

മേൽ വിവരിച്ചത് വേനലിൻെറ കാഠിന്യം ചിത്രീകരിച്ച ഒരു ചലച്ചിത്രത്തിലെ രംഗമല്ല, അവസാന ശ്വാസവും നിലച്ചുകൊണ്ടിരിക്കുന്ന നമ്മുടെ കിഴക്കൻ കാടുകളുടെ ഇപ്പോഴത്തെ അവസ്ഥയാണ്.

അവിടെ, മലഞ്ചെരുവുകളിൽ, കത്തിയമരുന്ന കാടിന് നടുവിൽ, ചുട്ടുപഴുത്ത വായു ശ്വസിച്ച് ഒരു അരക്കില്ലത്തിൽ അകപ്പെട്ടതുപോലെ കഴിയുന്ന ആദിവാസികൾ പട്ടിണിമരണത്തിലേക്കടുത്തുകൊണ്ടിരിക്കുകയാണ്.

വേനലിൻെറ ആഗമനത്തോടെ പല കാണിക്കുടികളിലും ഭക്ഷണം ഒരപൂർവ്വ വസ്തുവായി മാറിയിരിക്കുന്നു. ദാഹിച്ചുവലഞ്ഞ ഒരാഗതന്, ചിലപ്പോൾ ഒരുതുടം വെള്ളം കിട്ടാതെതന്നെ, അഥിതിസൽക്കാരത്തിന് കുറവു കാണിച്ചിട്ടില്ലാത്ത കാണി സെററിൽമെൻറുകൾ പിന്നിടേണ്ടി വന്നേക്കാം; കാരണം ഭക്ഷണംപോലെതന്നെ കുടിനീരും

വേനൽക്കാലത്ത് കായ്ച്ച് ആദിവാസികളുടെ ദാരിദ്ര്യത്തിന് ശമനമുണ്ടാക്കുമായിരുന്ന പ്ളാവുകൾ ഇത്തവണ കളയിട്ടുതുടങ്ങിയിട്ടേയുള്ളൂ. കൃഷിഭൂമിയിലെ മേൽവിളകൾ മുഴുവൻ തുച്ഛമായ പ്രതിഫലത്തിന് അഞ്ചും ആറും വർഷത്തേക്ക് ആദായമെടുക്കാനായി നാട്ടുകാർക്ക് കൈമാറിയിരിക്കുകയാണ്!

''ഇക്കൊല്ലം ചക്കപോലും താമസിച്ചാണ് കായ്ച്ചത്, നൂറോനാണെങ്കി കാണാനില്ല, അരിവാങ്ങാൻ കാശ് വേണം. ഞങ്ങക്കെവിടുന്നാ ഈ വെറിയത്ത് കാശ് സാറേ...'' തെമ്മല മൂട്ടുകാണിയുടെ തളർന്ന ശബ്ദം...

''...ഒരുമൂട് കപ്പയൊണ്ടായിട്ട് വർഷങ്ങളായി. നട്ടാ പന്നി തരൂല; പന്നിയും ആനയും കൂടിയാ സാറേ ഈ ആദിവാസി ഭൂമി ഇങ്ങനെയാക്കീത്''—അമ്പൂരി പഞ്ചായത്തിലെ പത്ത് കാണി സെററിൽമെൻറുകളിലൊന്നാണ് തെമ്മല.

ഒന്നു കഴിഞ്ഞു എന്ന് മൂട്ടുകാണി രോക്ഷത്തോടെ പറയുന്നു.

ഈ ആദിവാസിമേഖലകളിൽ കുടിനീർ നൽകുന്നത് തണ്ണീർപോലെ ഉറവ പൊഴിക്കുന്ന ഒരു പാറപ്പറേറാ, കുഴിയോ ആയിരിക്കും. ഇവതേടി ആദിവാസികൾക്ക് വേനൽച്ചൂടിൻെറ കാഠിന്യതയിൽ മൂന്നും നാലും കിലോമീററർ താണ്ടിപ്പോകണം; അത് മിക്കപ്പോഴും ഒരു ഭാഗ്യപരീക്ഷണത്തിൻെറ സാധ്യത മാത്രമായി മാറാറുമുണ്ട്!

''ഇവിടെയുള്ള കുരുമുളകൊന്നും തങ്ങക്കൊള്ളതല്ല സാറേ, അതൊക്കെ നാട്ടുകാർക്ക് കൊടുത്തുപോയിരിക്കുന്നു, ഞങ്ങൾക്ക് നാട്ടുകാരേയുള്ളൂ. ഓരോരോ ആവശ്യങ്ങളൊണ്ടാകുമ്പോ ഓടിച്ചെന്നാ സഹായിക്കാൻ—'' ആ ആദിവാസി കാരണവരുടെ സന്ദേഹത്തോടെയുള്ള ശബ്ദം.

സമൃദ്ധമായ കുരുമുളകുതോട്ടം അങ്ങിങ്ങ്



കാട്ടുതീയിൽ കത്തിയെരിഞ്ഞ മലഞ്ചെരിവുകൾ

കാണാനുണ്ട്, പക്ഷേ ആദിവാസികൾ അവയുടെ കാവൽക്കാർ മാത്രം, അതിൻെറ ഫലമെടുക്കാൻ അർഹതയുള്ള, ഭാഗ്യവാന്മാരായ, നല്ലവരായ, സംസ്കാരസമ്പന്നരായ നാട്ടുകാർ പുറത്തുണ്ട്!

അമ്പൂരി പഞ്ചായത്തിലെ മറെറാരു ആദിവാസി സെററിൽമെൻറായ കണ്ണമാംമൂട്ടിലെ കഥയും ഇതിൽനിന്നു വ്യത്യസ്തമല്ല. ഇപ്പോൾ അവിടെയെത്തുന്ന ഒരാൾക്ക്, തങ്ങളുടെ പേരക്കുട്ടികൾക്ക് കാവലിരിക്കുന്ന മുത്തശ്ശിമാരെയല്ലാതെ മററാരെയും കുടികളിൽ കണ്ടെത്താനായെന്നുവരില്ല. എല്ലാവരും എരിഞ്ഞുപടരുന്ന കാട്ടുതീ വകവയ്ക്കാതെ വയനപ്പൂവ് തേടി പോയിരിക്കുകയാണ്; വനത്തിലെ തീപിടിക്കാതെ അവശേഷിക്കുന്ന പച്ചപ്പുകളിലെ അവസാന ആശ്രയം! ദിവസങ്ങളോളം കുടിയിലേക്ക് മടങ്ങാതെ അലഞ്ഞാൽ ഒന്നോ രണ്ടോ കിലോ വയനപ്പൂവ് കിട്ടിയേക്കാം. ഒരു കിലോഗ്രാമിന് മുപ്പതുരൂപ വച്ച് രണ്ടുദിവസത്തെ ചെലവിനുള്ള വക അങ്ങനെയുണ്ടാകും.

കുട്ടികളുടെ കാര്യമാണ് ഏറെക്കഷ്ടം; പലരും സ്കൂളിൽപ്പോക്ക് നിറുത്തിയിരിക്കുന്നു. ഒരു നേരംപോലും ഭക്ഷണമില്ലാതെ കുട്ടികളെ എങ്ങനെ സ്കൂളിലയയ്ക്കുമെന്നാണ് പലരുടെയും ചോദ്യം. കുളിക്കാതെ, മുഷിഞ്ഞുനാറിയ വസ്ത്രം ധരിച്ച്, വ്രണങ്ങൾ നിറഞ്ഞ ശരീരവുമായി കുഞ്ഞുങ്ങൾ... അവരുടെ കുഴിഞ്ഞുതാണ കണ്ണുകളിൽ തളർച്ചയുടേയും, പ്രതീക്ഷയുടേയും സമ്മിശ്രഭാവം.

1975-ൽ ആദിവാസി ഭൂമി അന്യാധീനമാകുന്നതു തടയുവാനും, കൈവിട്ടുപോയ ഭൂമി തിരികെ കൊടുക്കുവാനുമായി സംസ്ഥാന സർക്കാർ നിയമം പാസ്സാക്കുകയുണ്ടായി. ആ നിയമം ഒരു കോടതിയിലും ചോദ്യം ചെയ്യാൻ പാടില്ലാത്തവിധം ഇന്ത്യൻ ഭരണഘടനയുടെ ഒൻപതാം പരിച്ഛേദത്തിൽ ഉൾപ്പെടുത്തു



കുടിനീരിനായുള്ള കാത്തിരിപ്പ്....

കയും ചെയ്തു. പക്ഷേ ഇന്നുവരെ ഈ നിയമം വഴി ഒരാദിവാസിക്കെങ്കിലും അയാളുടെ നഷ്ടമായ ഭൂമി തിരികെ ലഭിച്ചിട്ടില്ല. നീണ്ട പതിനേഴുവർഷങ്ങളായി ഒരു നിയമത്തിന് പ്രായോഗിക സാധുത ലഭിക്കാതിരിക്കുക; നമ്മുടെ ജനാധിപത്യത്തിലെ കറുത്ത അദ്ധ്യായമെന്നാണ് ഇതിനെ ഈയിടെ തിരുവനന്തപുരത്ത് നടന്ന ഒരു സംവാദത്തിൽ ശ്രീ.കെ.പാനൂർ വിശേഷിപ്പിച്ചത്.

വടക്കൻ ജില്ലകളിലെ ആദിവാസി ഭൂമി അന്യാധീനമാകുന്നതുപോലെ തന്നെയാണ് തെക്കൻ മലയോരങ്ങളിൽ ആദിവാസിഭൂമിയിലെ ആദായങ്ങൾ അന്യാധീനമാകുന്നതും. ഒരു ബ്ളാക്ക് ആൻഡ് വൈററ് ടി.വി സെററിനുവേണ്ടി അഞ്ചേക്കറിലധികം വരുന്ന തൻെറ പുരയിടത്തിലെ കുരുമുളക് തോട്ടവും, റബ്ബറുമെല്ലാം ഒരു നാട്ടുകാരന് അഞ്ചുവർഷത്തേക്ക് എഴുതിക്കൊടുക്കേണ്ടിവന്ന പുരവി! മലയിലെ 'റേഡിയോ പരപ്പ'ൻെറ കഥ ഏതാനും മാസങ്ങൾക്കുമുമ്പ് വാർത്തയായതാണ്. ചിലർ അതുവായിച്ച് ചിരിച്ചു, ചിലർ മൂക്കത്ത് വിരൽ വച്ചു, എന്നാൽ, അതേ സെററിൽമെൻറിലെ പാച്ചൻെറ കഥയോ. അച്ചൻ മരിച്ചപ്പോൾ മരണാനന്തര ചടങ്ങുകൾക്കുള്ള ചെലവിനായി, നാട്ടുകാരനായ ഒരാളുടെ പക്കൽനിന്നും കുറെ രൂപ വാങ്ങി; രണ്ടുവർഷത്തേക്ക് കുരുമുളകുതോട്ടം വാക്കാൽ പറഞ്ഞ് നാട്ടുകാരന് പകരം നൽകി. ഇപ്പോൾ രണ്ടു വർഷങ്ങൾക്കുശേഷം, അ

ലെത്താൻ കഴിഞ്ഞില്ല.

ഉച്ചതിരിഞ്ഞു ഇംപ്ളിമെൻറേഷൻ കമ്മിറ്റി കൂടി. പൊലീസ്ക്രമങ്ങളെപ്പറ്റി ചർച്ച ചെയ്തു. വളരെ അടക്കിയൊതുക്കി ചർച്ചചെയ്തതിനാൽ തീരെ ഫലപ്രദമായില്ല. രാത്രി കരൺസിങ്ങിനെ കണ്ടു. ഗവർണ്ണറുടെ വിരുന്നിലും പങ്കുകൊണ്ടു. ജനാർദ്ദനനും കമലവും വന്നു.

ഫെബ്രുവരി 27 വെള്ളി

രാജാരവിവർമ്മ ഹൈസ്കൂൾ സുവർണ്ണ ജൂബിലി

കാലത്ത് അനൗദ്യോഗിക പ്രമേയങ്ങൾ. സ്പീക്കറുടെ റൂളിംഗിനെപ്പറ്റി ബഹളമൊന്നും ഉണ്ടായില്ല.

സെക്രട്ടേറിയറ്റു യോഗത്തിൽ പങ്കെടുത്തു.

കിളിമാനൂർ ഹൈസ്കൂൾ സ്വർണ്ണജൂബിലിക്കുപോയി. രവിവർമ്മയുടെ കൊട്ടാരത്തിൽ പോയി. പെൺകുട്ടികൾ അവിടെ കൗതുക വസ്തുക്കൾ കലാപരമായി ഉണ്ടാക്കുന്നു. രണ്ടെണ്ണം എനിക്കു സമ്മാനിച്ചു. കൊട്ടാരത്തിൻെറ സ്ഥിതി മഹാകഷ്ടം. ഇടിഞ്ഞുപൊളിഞ്ഞു വീഴാറായി. കുട്ടികളും ദാരിദ്ര്യം അനുഭവിക്കുന്നു.

ഫെബ്രുവരി 28 ശനി

5.30 ബാലരാമപുരം Dt. Co.op. Bank Br.
State Executive
12.20 മാലിദ്വീപിലേക്കുള്ള വിമാനം.

9.30 മുതൽ 11വരെ P.S.T.Aക്കാരുമായി ചർച്ച നടത്തി. പിന്നെ എക്സിക്യൂട്ടീവിൽ പങ്കെടുത്തു. ഉച്ചയ്ക്കു കണക്കുകൂട്ടൽ വിദഗ്ദ്ധനായ കുട്ടിവന്നു. അവനെ പരീക്ഷിച്ചു. സമർത്ഥൻ. ആലപ്പുഴ S.D. കോളേജിലെ Ist B.com വിദ്യാർത്ഥിയായ രാജു. ഫോട്ടോ എടുപ്പിച്ചു. സർട്ടിഫിക്കറ്റും കൊടുത്തു. 4 മുതൽ 6 വരെ വീണ്ടും എക്സിക്യൂട്ടീവ്. പിന്നെ ബാലരാമപുരം സഹകരണ ബാങ്ക് ശാഖയുടെ ഉദ്ഘാടനം ഗംഭീരമായി.

ഫെബ്രുവരി 29 ഞായർ

ശ്രീ ചിത്തിര മെഡിക്കൽ കേന്ദ്രം ഉദ്ഘാടനം.

ഉദ്ഘാടനം നന്നായി. കെട്ടിടം നടന്നു കണ്ടു. മടങ്ങിവന്നു കിടന്നുറങ്ങി. ഊണു കഴിഞ്ഞു വീണ്ടും ഉറങ്ങി. പിന്നെ അത്യാവശ്യം ഫയലുകൾ നോക്കി. സമയം മതിയായില്ല.

രാത്രി ഡിന്നറും അതുകഴിഞ്ഞു കലാപരിപാടികളും ഉണ്ടായിരുന്നു. (തുടരും)

ച്ചരന്റെ ആത്മാവിനെ മലന്തമ്പുരാക്കന്മാർക്ക് അടിയറവച്ച് ശുദ്ധീകരിക്കാൻ കുറച്ച് ക്രിയ കൂടി നടത്തണം, ചെലവുണ്ട്, അതിനു പണം വേണം: വീണ്ടും അതേനാട്ടുകാരന്, കുരുമുളകുതോട്ടം കുറെക്കാലത്തേക്കുകൂടി, സന്തോഷത്തോടെ വിട്ടുകൊടുക്കാൻ തയ്യാറെടുക്കുകയാണ് പാച്ചൻകാണി!

കണ്ണമാം മൂട്ടിലെ പരപ്പിക്കാണിക്കാരിയുടെ കാര്യം മറെറാന്നാണ്. മകന്റെ കല്യാണത്തിന് ആറായിരം രൂപ ഒരു നാട്ടുകാരൻ നൽകി. പകരം മൂന്നുവർഷത്തേക്ക് കുരുമുളക് നൽകണം. വിവാഹം കഴിഞ്ഞു, മകൻ വയനപ്പൂവ് തേടിപ്പോയില്ലെങ്കിൽ മരുമകൾ മുഴുപ്പട്ടിണിയിലാകും. മധുവിധുകാലത്തുതന്നെ തന്റെ നവവധുവിനെ അമ്മയുടെ അടുത്താക്കി ആ ചെറുപ്പക്കാരൻ വയനപ്പൂവന്വേഷിച്ച് കാട്ടിൽ അലയുന്നു. ഇനിയും ചെലവ് വരും, ആ പെൺകുട്ടിയുടെ പ്രസവത്തിന് കാശ് വേണ്ടിവരും, രോഗങ്ങളുണ്ടാകും, അപ്പോഴൊക്കെ നാട്ടുകർ സഹായിക്കാനുണ്ടാവും, അടുത്ത തലമുറയ്ക്കുപോലും സ്വന്തം പുരയിടത്തിലെ ആദായം എടുക്കാൻ ഭാഗ്യമുണ്ടാകില്ലെന്നു മാത്രം.

ഇതൊക്കെയാണ് ആദിവാസിമേഖലകളിലെ പ്രശ്നങ്ങളെങ്കിലും, അവയൊന്നും പ്രശ്നമായി തോന്നുന്നില്ല അവർക്ക്, കാരണം എല്ലാററിനും മീതെ അരിച്ചുനടക്കുന്നത് പട്ടിണിയാണ്.

സ്വന്തം ഭൂമിയിൽ ഒരു കമ്പ് മരച്ചീനിപോലും നട്ടെടുക്കാൻ കഴിയാതെ വരിക, ഭൂമിയിലെ വരുമാനം അന്യരുടെ കൈവശമായിരിക്കുക, കാട്ടുകിഴങ്ങുകൾ ഒരു നേരത്തേക്കുപോലും ലഭിക്കാതിരിക്കുക, കുടിവെള്ളത്തിന് നിരന്തരമായ അന്വേഷണം വേണ്ടിവരിക ഈ അവസ്ഥയെ അതിജീവിക്കാൻ ആദിവാസികളിൽ ചിലർക്കെങ്കിലും കഴിയാതെ വന്നാൽ അത്ഭുതപ്പെടേണ്ടതില്ല.

എഴുതിത്തള്ളുന്ന കാർഷികക്കടങ്ങൾ, കേന്ദ്രനിരക്കിൽ ശമ്പളം, യു.ജി.സി സ്കെയിൽ, ഇംക്രിമെൻറ്; നമുക്കൊരു കുറവുമില്ല. നഗരത്തിലെ ജലവിതരണം ഒരു മണിക്കൂർ മുടങ്ങിയാൽ നാം പ്രതിഷേധിക്കും... നമുക്കും ജീവിക്കേണ്ടേ? അതെ; നാം ജീവിക്കുന്ന അതേ നിമിഷത്തിൽത്തന്നെ നമുക്ക് കൈയെത്താവുന്നത്ര അകലെ ഒരുകൂട്ടം മനുഷ്യജീവികൾ നരകിക്കുകയാണ്. ഇത് വേനൽക്കാലത്തിന്റെ ആരംഭമായിട്ടേയുള്ളൂ; കാടുകൾ ഇനിയും ഊഷരമാവും, നീരുറവകളിൽ അവശേഷിക്കുന്ന ജലാംശവും നഷ്ടപ്പെടും

പ്രായപൂർത്തിയായ ഒരു വ്യക്തിക്ക് ജീവൻ നിലനിർത്താൻ പ്രതിദിനം 2200 കലോറി ഊർജ്ജവും, ഒരു കുട്ടിക്ക് അതിന്റെ നാല്പത് ശതമാനവും വേണമെന്നാണ് കണക്ക്. ഇത് ദാരിദ്ര്യരേഖയുടെ കണക്കാണ്. മരിക്കാൻ എത്രകുറച്ച് കലോറിവേണം എന്നു കണക്കാക്കി ദാരിദ്ര്യരേഖയ്ക്കു താഴെ ഒരു രേഖ നിർമ്മിക്കാൻകൂടി നമുക്ക് കഴിയണം.

മനഃസാക്ഷിയുള്ളവർ രോക്ഷാകുലരാവാൻ തയ്യാറെടുക്കൂ; പട്ടിണിമരണങ്ങളിൽ നിന്നകലെയല്ല നമ്മുടെ തലസ്ഥാനം!

• ഡോ. ടൈനി നായർ

എ.സി. റെജി



# ബൈപാസിനെപ്പറ്റി തെറ്റിദ്ധാരണകൾ

പ്രകൃതിജീവനം കൊണ്ട് ബൈപാസ് സർജറിയിൽ നിന്നും മുക്തി നേടിയ ഒരുകൂട്ടം രോഗികളുടെ അനുഭവങ്ങളുടെ വെളിച്ചത്തിൽ പ്രകൃതിജീവനത്തിന്റെ വിവിധ വശങ്ങളെക്കുറിച്ച് തിരുവനന്തപുരം പി.ആർ. എസ്. ആശുപത്രിയിലെ ചീഫ് കാർഡിയോളജിസ്റ്റായ ഡോ. ടൈനി നായരും തിരുവനന്തപുരം മെഡിക്കൽ കോളേജിലെ പ്രമുഖ ഹൃദ്രോഗ വിദഗ്ദ്ധനായ ഡോ. ശ്രീധരൻ പോറ്റിയും ചർച്ചചെയ്യുന്നു.

"ശരിയായ ഒരു പഠനത്തിന്റെ വെളിച്ചത്തിലല്ലാതെ ഒന്നോ രണ്ടോ പേരുടെ അനുഭവംകൊണ്ട് മാത്രം ഒരു ചികിത്സാ സമ്പ്രദായം ഫലപ്രദമാണെന്ന് തറപ്പിച്ച് പറയുന്നത് ശരിയാണെന്ന് തോന്നുന്നില്ല. ഒരുപക്ഷേ, പ്രകൃതി ചികിത്സകൊണ്ട് ഹൃദ്രോഗം പൂർണ്ണമായി സുഖപ്പെട്ടു എന്നു വരാം. സമഗ്രമായ പഠനങ്ങൾകൊണ്ട് സമൂഹത്തിന് മുമ്പിൽ അത് തെളിയിച്ചിട്ട് വേണം വാദഗതികൾ നിരത്താൻ." ഡോ. ടൈനി നായർ അഭിപ്രായപ്പെട്ടു.

"എനിക്ക് വേണമെങ്കിലും ബൈപാസ് കൂടാതെ ഹൃദ്രോഗത്തിൽ നിന്നും രക്ഷപ്പെട്ട് ഇന്നും ആരോഗ്യവാൻമാരായി പ്രവർത്തിക്കുന്ന പത്തോ ഇരുപതോ പേരെ സമൂഹത്തിന് മുന്നിൽ നിരത്താൻ കഴിയും. അതല്ലാതെ ഈ ചികിത്സാസമ്പ്രദായം ഒരു വീഴ്ചയാണെന്ന് പറഞ്ഞ് പ്രചരിപ്പിക്കുന്നത് തെറ്റാണ്. ഒന്നാമതായി ബൈപാസിനെക്കുറിച്ച് സമൂഹത്തിന് ശരിയായ ധാരണയില്ലാത്തതുകൊണ്ടാണ് ആദ്യത്തെ നല്ല ഈ ശസ്ത്രക്രിയയെ ജനങ്ങൾ ഇത്രയേറെ ഭയക്കുന്നത്."

"ഹൃദ്രോഗത്തിന്റെ അങ്ങേയറ്റത്തെ ചികിത്സാവിധിയാണ് ബൈപാസ് എന്ന് കരുതുന്നത് ശരിയല്ല. ബൈപാസ് ചെയ്തില്ലെങ്കിലും രോഗി കുറച്ചുകാലം കൂടി ജീവിക്കുകയും ചെയ്യും. അതല്ലാതെ ബൈപാസ് ചെയ്തില്ലെങ്കിൽ മരിച്ചുപോകും എന്ന് കരുതുന്നത് തെറ്റാണ്. ഡോ. ടൈനി നായർ ഈ ശസ്ത്രക്രിയയെക്കുറിച്ചുള്ള സംശയങ്ങളെ ദൂരീകരിക്കാൻ ശ്രമിക്കുകയായിരുന്നു.

"ബൈപാസ് കൊണ്ട് ഉദ്ദേശിക്കുന്നത് ഹൃദ്രോഗിക്ക് വീണ്ടും 'അറ്റാക്ക്' വരുന്നതിനുള്ള സാദ്ധ്യത കുറച്ചുകൊണ്ടുവരികയും രോഗി നടക്കുമ്പോഴും മറ്റും ഉണ്ടാകുന്ന വേദന ഇല്ലാതാക്കുകയുമാണ്. ഇങ്ങനെ



ഡോ. ശ്രീധരൻ പോറ്റി

ബൈപാസിന് വിധേയരായ രോഗികളിൽ നടത്തിയ പഠനങ്ങളിൽ നിന്ന് 95% പേരിലും ആശ്വാസം കണ്ടെത്തിയതായി കാണുന്നു."

"ഈയിടെ അമേരിക്കയിൽ നടത്തിയ ഒരു പഠനം വെളിവാക്കുന്നത്, ഹൃദ്രോഗികളായ പതിനായിരം പേരിൽ നിന്നും 5000 പേരെ ബൈപാസ് സർജറിക്ക് വിധേയരാക്കിയതിൽ നിന്നും അവരുടെ ജീവിതദൈർഘ്യം മറ്റ് പകുതിപ്പേരെക്കാളും ദീർഘമേറിയതായി കണ്ടു. ഇങ്ങനെ ബൈപാസ് ചെയ്യുന്നതുകൊണ്ട് രോഗിയുടെ ആയുസ്സ് കുറച്ചുകൂടി നീട്ടികിട്ടുമെന്നതിൽ സംശയമില്ലെന്നാണ് ഡോ.

ടൈനി നായർ വിദേശരാജ്യങ്ങളിൽ നടത്തിയതായി പറയുന്ന പാനങ്ങളുടെ വിവരങ്ങൾ കാണിച്ചുകൊണ്ട് പറഞ്ഞു.

''പ്രകൃതി ചികിത്സകരുടെ ചികിത്സാവിധികളിൽ നിന്നും മനസ്സിലാക്കാൻ കഴിഞ്ഞത് മനുഷ്യശരീരത്തിലെ ഹൃദ്രോഗ സാദ്ധ്യതയ്ക്കുള്ള ഘടകങ്ങളുടെ പ്രവർത്തനത്തെ മന്ദീഭവിപ്പിക്കുക എന്നതാണ്. പ്രധാനമായും ആറ് കാരണങ്ങൾകൊണ്ടാണ് ഹൃദ്രോഗം കൂടുതലും വരാൻ സാദ്ധ്യതയുള്ളത്.''

പ്രമേഹം, ബ്ളഡ്പ്രഷർ, കൊളസ്ട്രോൾ, കൊഴുപ്പ്, മാനസിക പിരിമുറുക്കം, പുകവലി.

ഇവയാണ് ആ ആറ് ഘടകങ്ങൾ. പ്രകൃതിചികിത്സകർ ആദ്യമേ ഇവയെ കർശനമായി നിയന്ത്രിക്കുന്നു. മധുരം, കിഴങ്ങുവർഗ്ഗങ്ങൾ, മാംസാഹാരം എന്നിവയൊക്കെ ഒഴിവാക്കുന്നതിലൂടെ പ്രമേഹത്തിന് ശമനം കിട്ടും. ഇതുമൂലം ഹൃദ്രോഗിക്ക് അറ്റാക്ക് വരുന്നതിനുള്ള സാദ്ധ്യത കുറയുന്നു. അതുപോലെ പെട്ടെന്ന് ഭാരം കറയുന്നതുകൊണ്ട് പ്രഷർ കുറയും, മാംസാഹാരങ്ങൾ നിറുത്തുന്നതോടെ ശരീരത്തിലെ കൊഴുപ്പിൻെറ അംശം കുറയും. ധ്യാനവും, ഉപവാസവുമൊക്കെ നടത്തി ടെൻഷൻ ഒഴിവാക്കുമ്പോൾ മനസ്സ് സ്വസ്ഥമാവും. അങ്ങനെ മാനസിക പിരിമുറുക്കത്തിന് ഒരയവ് കിട്ടും. ഇത് ഹൃദയാഘാതം ഉണ്ടാകുന്നതിനെ ചെറുക്കും. ഇതെല്ലാം അലോപ്പതി ഡോക്ടർമാർ ഉപദേശിക്കുന്ന ചികിത്സാവിധികളാണെങ്കിലും രോഗികൾ കൂടുതൽ താൽപ്പര്യം കാണിക്കുന്നത് ഗുളികയും ടോണിക്കും കഴിക്കുന്നതിനോടായിരിക്കും. ആഹാരനിയന്ത്രണത്തിലൂടെ തന്നെ പകുതിയോളം രോഗങ്ങൾ നമുക്ക് ഒഴിവാക്കാൻ കഴിയും. ടൈനി നായർ ചൂണ്ടിക്കാട്ടി.

''പ്രകൃതി ചികിത്സകൊണ്ട് ഹൃദ്രോഗം ഭേദമാക്കാമെങ്കിൽ അത് ഒരത്ഭുതം തന്നെയാണ്. അതിനവർ ചെയ്യേണ്ടത് ശാസ്ത്രീയ പഠനങ്ങളിലൂടെ ഈ ചികിത്സാവിധി ഫലപ്രദമാണെന്ന് തെളിയിക്കുകയാണ് വേണ്ടത്. ഉദാഹരണമായി പത്തോ ഇരുപതോ ഗുരുതരമായ ഹൃദ്രോഗമുള്ള രോഗികളെ എടുക്കണം. അവരെ Tread Mill Testന് വിധേയരാക്കി അവരുടെ ഹൃദ്രോഗത്തിൻെറ ആക്കം എത്രമാത്രമുണ്ടെന്ന് മനസ്സിലാക്കിയശേഷം പ്രകൃതിചികിത്സയ്ക്ക് വിധേയരാക്കുക. ഏതാണ്ട് രണ്ടുവർഷത്തോളം ഇവരെ സൂക്ഷ്മമായി നിരീക്ഷണം നടത്തുക. അതിനുശേഷം വീണ്ടും ഇവരെ Tread Mill Testന് വിധേയരാക്കുക. ഇതിൽ ഇവർ പൂർണ്ണമായും ഫിറ്റാണെന്ന് തെളിഞ്ഞാൽ ഈ ചികിത്സാവിധി ഫലപ്രദമാണെന്ന് പറയാം. ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടത് ഈ രോഗികളെല്ലാം ഈ കാലയളവിൽ മറ്റു യാതൊരു ചികിത്സാ ശാസ്ത്രത്തെയും ആശ്രയിക്കാതിരിക്കണമെന്നതാണ് പലരും പ്രകൃതിചികിത്സയോടൊപ്പം അലോപ്പതി മരുന്നും കഴിക്കുന്നതായാണ് കാണുന്നത്.'' ഡോ. ടൈനി നായർ അർത്ഥത്തിൽ പറഞ്ഞുനിർത്തി.

ഡോ. ശ്രീധരൻ പോറ്റിയുടെ അഭിപ്രായത്തിൽ ഹൃദ്രോഗചികിത്സ പല മേഖലകളിലായി വ്യാപിച്ചു കിടക്കുന്നതായാണ് കാണുന്നത്. പ്രകൃതിചികിത്സയുടെ ഒരുഭാഗം ആധുനിക വൈദ്യചികിത്സകരും അവലംബിക്കുന്നുണ്ട്. ഭക്ഷണത്തിലെ നിയന്ത്രണം ഹൃദ്രോഗനിയന്ത്രണത്തിന് അനിവാര്യമാണെന്നത് പ്രകൃതി ചികിത്സകർ പറയുംമുമ്പേ ആധുനിക ഗവേഷകർ അത് വെളിപ്പെടുത്തിക്കഴിഞ്ഞതാണ്.

പ്രകൃതി ചികിത്സാവിധി ഹൃദ്രോഗചികിത്സാരംഗത്ത് ഫലപ്രദമാണെന്ന് അനുഭവസ്ഥർ പറയുമ്പോൾ അതിൽ കഴമ്പില്ലാതില്ലെന്നാണോ എന്ന ചോദ്യത്തിന് ഡോ. ശ്രീധരൻ പോറ്റി പ്രതികരിച്ചതിങ്ങനെയാണ്.

''ഏതൊരു ചികിത്സാവിധിയായാലും അത് മനുഷ്യശരീരത്തിൽ പ്രയോഗിക്കും മുമ്പ് അത് ഫലപ്രദമാണെന്ന് വൈദ്യശാസ്ത്രവിദ്യകളിലൂടെ തെളിയിക്കണം. ഉദാഹരണമായി രോഗികളുടെ പല സാമ്പിളുകൾ എടുത്തിട്ട് ബൈപാസ് ചെയ്തവർക്കാണോ





രാമപുരം എം.എസ്.ബാലകൃഷ്ണൻ



# പ്രതിക്കൂട്ടിൽ

ഈയിരുൾപ്പരപ്പിൻെറ
 അന്ത്യമാം യാമം തന്നിൽ
മൂകനായ് കുനിക്കൂടി
 കുറിപ്പതെന്തു ഭവാൻ?
കൂട്ടലും കിഴിക്കലും
 ഗുണനഹരണങ്ങളും
മാററുമോ കൊടും ചതിവിൻെറ
 പാപഭാരങ്ങളെ?
സൃഷ്ടിതൻ ചൈതന്യത്താൽ
 തുടിക്കേണ്ടും
ഗർഭപാത്രമിന്നഹോ
 കേവലം ഭസ്മപ്പാത്രം!
'വന്ധ്യയെപ്പന്തീരാണ്ടു
 കാക്കണം' പറഞ്ഞേതോ
വന്ദ്യനാം മുനിശ്രേഷ്ഠൻ
 പെണ്ണിനെയുന്നംവച്ചു,
രണ്ടോളം പന്തീരാണ്ടു
 കടന്നേപോയിട്ടിന്നും
മന്ദിതമനസ്സോടെ
 കാക്കുന്നു, കഷ്ടം! ഞാനീ-
വന്ധ്യനാം പുരുഷർഷ
 രൂപിയെ, പെണ്ണായ്പ്പോയ്!
വിശ്വസ്തയാം ധർമ്മ
 പത്നിക്കും കിടാങ്ങൾക്കും
സ്വച്ഛമായൊരുനേരം
 വയറുനിറയ്ക്കുവാൻ
പ്രത്യുല്പാദനശേഷി
 കത്രികയ്ക്കേകിയത്രേ
കർത്തവ്യനിരതനാം
 പുരുഷൻ, ഋഷിതുല്യൻ.
ലക്ഷോപലക്ഷം വർഷം
 കൈമാറി മാറി ജീവ-
ൻറുൽക്കൃഷ്ടദൗത്യം പേറും
 വാഹനം നശിപ്പിച്ച
കശ്മലത്വത്താൽ നിന-
 ക്കെന്തുനേട്ടം? വേണ്ട-
പരമാർത്ഥങ്ങളെല്ലാം
 പരിചിലൊളിപ്പിച്ച
പരമനീചൻ നീ.

★ ★ ★

നീറുന്ന പുണ്ണിൽക്കുത്തി
 നോവുന്ന നോവു കാണാൻ
വീറോടെ നിൽക്കും സഖീ,
 നിർത്തണേ നിമിഷാർദ്ധം.
ആവർത്തനത്താലിന്നു
 വിരസമെന്നാലുമെൻ
ആത്മരോദനങ്ങൾക്കു
 സാക്ഷി നീയല്ലാതാര്?
ഭരണധുരന്ധരർ തൻ
 കിങ്കരബുദ്ധിക്കൊരു
അരുമയിരയായി
 ത്തീർന്നു ഞാ,നിതു സത്യം.
ഉന്നതവിദ്യാഭ്യാസ
 വേളയിലിടിത്തീപോൽ
വന്നൊരു ദുരന്തങ്ങൾ
 മറക്കാൻ ശ്രമിക്കവേ
ഉന്നതകുലജാത
 യാകിയ നിൻ ജാതകം
എൻ പിതാവേററിട്ടെല്ലാ
 മുറപ്പിച്ചറിയിച്ചു.
എൻെറ ഭാഗത്തുന്നൊരു
 വാക്കു ഞാനയച്ചില്ല;
ഹന്ത! യെൻ പിതാവിനു
 ജ്യോതിഷം പിഴയ്ക്കില്ല.
നിർവീര്യമാക്കപ്പെട്ട
 പൗരുഷത്തിൻെറ കാര്യം
കണ്ണീരു കുടിച്ചാലും
 പറയുമേതു നരൻ?
സീതയെക്കാളും ശുദ്ധ
 ശുദ്ധയാം നിന്നിലെൻെറ
ജീവൻെറ തുടിപ്പിനായ്
 മനസാ കൊതിച്ചു ഞാൻ.
എത്രയോ രാത്രികളിൽ
 കണ്ണീരു വീണമാറിൽ
കൈവച്ചുചോദിച്ചു നീ
 'വിയർത്തുകുളിച്ചുവോ?'
പക്ഷേ, എന്തു ചെയ്യും സഖീ
 നാം വിചാരിച്ചതുപോലെ
യോയീ ജീവിതം
ക്ഷമിക്ക,യെന്നോടു
 ക്ഷമിക്ക നീ
ഈ ജന്മം ഇവിടെ തീരുന്നുവല്ലോ!

പ്രകൃതിജീവനം സ്വീകരിച്ചവർക്കാണോ കൂടുതൽ ആശ്വാസം ലഭിച്ചത് എന്ന് പരിശോധിക്കണം. ഇതിനെDouble blind cross experiment എന്ന് വൈദ്യശാസ്ത്രം പറയും. ഇയൊരുരീതി ഇവിടെയും അവലംബിക്കാവുന്നതാണ്''. ഡോ. പോറ്റി പറയുന്നു.

''പ്രകൃതി ചികിത്സകർ അവകാശപ്പെടുന്നത് പൂർണ്ണമായും വിശ്വസിക്കുക പ്രയാസമാണ്. മരുന്നൊന്നും കഴിച്ചില്ലെങ്കിലും ചിലർക്ക് ചില രോഗങ്ങൾക്ക് ശമനം കിട്ടുന്നതായി കാണുന്നുണ്ട്. അത് പലരുടെയും ജീവിതരീതിയും ആഹാരക്രമവും അനുസരിച്ചിരിക്കും. മഞ്ഞ് മനുഷ്യരായ എസ്കിമോകളുടെയിടയിൽ നടത്തിയ ഒരു പഠനത്തിൽ നിന്നും അവർക്ക് ഹൃദ്രോഗം തീരെ ഇല്ലാതായി കണ്ടിരുന്നു. അതുപോലെ ജപ്പാൻകാരുടെയിടയിലും ഹൃദ്രോഗത്തിൻെറ അളവ് വളരെ കുറഞ്ഞുകണ്ടു. ഇതിൻെറ കാരണമെന്തെന്നാൽ ഇവർ മത്സ്യാഹാരം അമിതമായി കഴിക്കും എന്നതുതന്നെ. മത്സ്യത്തിൻെറ ശരീരത്തിൽ രണ്ടുതരം ഫാറ്റി ആസിഡുകൾ ഉണ്ട്. ഇത് ഹൃദ്രോഗത്തെ ചെറുക്കുന്നതിന് നല്ലതാണ്. മത്സ്യത്തിൽ നിന്നും എടുക്കുന്ന ഒരു മരുന്ന് തന്നെയുണ്ട് ഹൃദ്രോഗചികിത്സയ്ക്ക്. ഇങ്ങനെ നാം കഴിക്കുന്ന പല ഭക്ഷണങ്ങളിലും രോഗപ്രതിരോധ ശക്തിയുള്ള ഫല ഔഷധങ്ങളും ഉണ്ട്.''

''ഇതെല്ലാം ഗുളിക പരുവത്തിലാക്കി.വൻ വിലകൊടുത്ത് വാങ്ങിക്കഴിക്കാൻ എല്ലാവരും തയ്യാറാണ്. നേരിട്ട് ഇത് ലഭ്യമായാലും പലരും ഇത് ഒഴിവാക്കും. ഇങ്ങനെ ആഹാരത്തിലെ ക്രമീകരണം ഒരളവുവരെ ഹൃദ്രോഗത്തെ ചെറുത്തുനിർത്തുമെന്നതിൽ സംശയമില്ല.'' ഡോ. പോറ്റി പറഞ്ഞു.

''പ്രകൃതി ചികിത്സകർ കൂടുതലായും 'ഫൈബർ' അടങ്ങിയ ആഹാരവസ്തുക്കളാണ് രോഗികൾക്ക് ഉപദേശിക്കുന്നത്. വാഴപ്പിണ്ടി തുടങ്ങിയവയൊക്കെ ധാരാളം ഫൈബർ അടങ്ങിയതാണ്. ആർട്ടിലറിയിലുണ്ടാകുന്ന ബ്ളോക്ക് നീക്കം ചെയ്യാൻ ഇത് വളരെയേറെ സഹായിക്കുന്നു. യാതൊരു നിയന്ത്രണവുമില്ലാതെ ഭക്ഷിച്ചുകൊണ്ടിരുന്ന ഒരു വ്യക്തിയിൽ പെട്ടെന്നൊരു നിയന്ത്രണം ഏർപ്പെടുത്തുമ്പോൾ കുറെയൊക്കെ രോഗങ്ങൾ ഒഴിവായിക്കിട്ടും.''

''ഇതെല്ലാം പ്രകൃതിചികിത്സകർ ഒരു പുതിയ കണ്ടുപിടിത്തമായി അവകാശപ്പെടുന്നതിൽ അർത്ഥമില്ല. എന്തായാലും ഈ ചികിത്സാശാസ്ത്രത്തിലൂടെ ഹൃദ്രോഗത്തെ ചെറുക്കാൻ കഴിയുമെന്ന് തെളിയിച്ചാൽ ആധുനിക വൈദ്യശാസ്ത്രരംഗത്തും ഇത് പരീക്ഷിക്കാൻ തയ്യാറാണെന്നാണ് ഡോ. ശ്രീധരൻ പോറ്റിയുടെ അഭിപ്രായം.

# വരകളും നിറങ്ങളും സംഗീതമാകുമ്പോൾ

സി.ടി. തങ്കച്ചൻ



ആധുനിക ചിത്രകലയുടെ മണ്ഡലത്തിൽ ഒത്തിരി കള്ളനാണയങ്ങളും തട്ടിപ്പുകാരും, അതിലുപരി കച്ചവടക്കാരുമുള്ള നമ്മുടേതുപോലെ ഒരു മുടിഞ്ഞകാലത്ത്, വരയ്ക്കാനുള്ള സിദ്ധിയെ അഹങ്കാരമായി തെററിദ്ധരിച്ച് ജീവിക്കുന്ന, സ്വന്തം ചെപ്പടിവിദ്യകളുടെ സാധ്യതയിൽ ഭ്രമിച്ച് സ്വയം മറന്നുപോകുന്ന ചിത്രകാരന്മാരുടെ ഇടയിൽ, താനിപ്പോഴും ചിത്രമെഴുത്ത് അഭ്യസിക്കുന്ന ഒരു വിദ്യാർത്ഥിയാണെന്നും, മരിക്കുന്നതിന് മുൻപെങ്കിലും ഒരു ചിത്രകാരനാകാൻ കഴിഞ്ഞാൽ പരമഭാഗ്യമെന്നും വിശ്വസിക്കുന്ന സി.എൻ. കരുണാകരൻ ആധുനികോത്തര ചിത്രകാരന്മാരിൽനിന്നും ഒട്ടുവളരെ വ്യത്യസ്തനാകുന്നു. ഇത് വരകളിലുള്ള ലാളിത്യവും സത്യസന്ധതയുംകൊണ്ടു മാത്രമല്ല, തൻെറ ജീവിതത്തിലും ഈ നിഷ്കളങ്കതയും, ലാളിത്യവും, സത്യസന്ധതയും കാത്തുസൂക്ഷിക്കാൻ ഈ ചിത്രകാരന് കഴിയുന്നതുകൊണ്ടു കൂടിയാണ്.

ഏതാണ്ട് നാൽപ്പതോളം ചിത്രങ്ങളുമായി എട്ടുവർഷങ്ങൾക്കുശേഷം സി.എൻ. കരുണാകരൻ ഒരു പ്രദർശനത്തിന് തയ്യാറെടുക്കുകയാണ്. എട്ടുവർഷങ്ങൾ ഒരു ചിത്രകാരനെ സംബന്ധിച്ചിടത്തോളം അത്ര ചെറിയ കാലഘട്ടമല്ല. ശ്രീ. സി.എൻ. താൻ ആർജ്ജിച്ച ചിത്രണരീതിയിൽനിന്ന് വ്യതിചലിക്കാതെ, നിറങ്ങളുടെ വിന്യാസത്തിലും രേഖകളുടെ തെളിമയിലും കൂടുതൽ കരുത്തനാകുന്നു. പല വർണ്ണങ്ങളിലുള്ള ചമയങ്ങൾ ഈ ചിത്രമെഴുത്തുകാരൻെറ പാലററിൽനിന്ന് ക്യാൻവാസിലേക്ക് പടരുമ്പോൾ നമ്മുടെ കാഴ്ചകളെ ഇമ്പമയമാക്കുന്ന ഒരവസ്ഥ നാമറിയാതെ സംജാതമാകുന്നു. പച്ചയും ചുകപ്പും അവയുടെ വകഭേദങ്ങളും ഉപയോഗിച്ച് വരഞ്ഞ ചിത്രങ്ങളാണ് അധികവും. കൂട്ടത്തിൽ കമലവ്യൂഹം, ആകാശഭൂമിക, .ദേവദാസികൾ, പീസ് ഓൺ 'കാർപെററ് തുടങ്ങിയ ചിത്രങ്ങൾ കൂടുതൽ പരാമർശം അർഹിക്കുന്നു.

പടിഞ്ഞാറൻ രീതിയിൽ ചിത്രകല അഭ്യസിച്ച് തികച്ചും ഭാരതീയമായ ഒരു ചിത്രണസമ്പ്രദായസരണി കണ്ടെത്തുകയും, ആ സരണിയിലൂടെ ബഹുദൂരം സഞ്ചരിക്കുകയും ചെയ്ത അപൂർവ്വം ചിത്രകാരൻമാരിൽ അദ്വിതീയനാണ് 'സിയെൻ' എന്ന ചുരുക്കപ്പേരിൽ സുഹൃത്തുക്കളുടെ ഇടയിൽ അറിയപ്പെടുന്ന സി.എൻ. കരുണാകരൻ. ദ്രാവിഡ ഗോത്രത്തിൽ ഊന്നിനിന്നുകൊണ്ട്, അമ്മദൈവങ്ങളെ ഉപാസിക്കുന്ന ഒരനുഷ്ഠാനമായി മാറുന്ന രചനകളാണ് അധികവും. യെല്ലമ്മ, ത്രിപുരസുന്ദരി, തെലുങ്കത്തി, തമിഴത്തി, മീനാക്ഷി തുടങ്ങിയ ചിത്രങ്ങൾ ഇതിന് ഉദാഹരണങ്ങളാണ്. ഇക്കൂട്ടത്തിൽ യെല്ലമ്മ എന്ന ചിത്രം മററു ചിത്രങ്ങളിൽനിന്ന് ഒരുതരം ആത്മീയ പ്രശാന്തതയോടെ വേറിട്ടുനിൽക്കുന്നു. യെല്ലമ്മയുടെ കണ്ണുകളിൽനിന്ന് സാന്ത്വനത്തിൻെറയും ശക്തിയുടേയും ഒരു സമ്മിശ്ര പ്രകാശം പ്രസരിക്കുന്നു.

പാരമ്പര്യ ചിത്രരചനാ സമ്പ്രദായങ്ങളിൽനിന്ന് സ്വാംശീകരിച്ച തിരിച്ചറിവിൻെറ ആധുനികമായ വിന്യാസങ്ങളാണ് ഈ രചനകൾ. കണിശമായ രേഖകളിലൂടെ ചിത്രമെഴുതുന്ന കരുണാകരൻെറ നിറക്കൂട്ടുകൾ നമ്മുടെ പുരാതന ചുവർച്ചിത്രങ്ങളെയാണ് അനുസ്മരിപ്പിക്കുന്നത്. നേരത്തെ പറഞ്ഞ കമലവ്യൂഹം, ദേവദാസികൾ തുടങ്ങിയ ചിത്രങ്ങളിലും, നാഗപർവ്വം, സൂര്യഗോത്രം, വാസവദത്ത എന്നീ ചിത്രങ്ങളിലും ഇത് കൂടുതൽ പ്രകടമാണ്. ചിത്രങ്ങളിൽ തെളിയുന്ന രേഖകൾ കൂടുതൽ ആലങ്കാരികങ്ങളാണ്. പ്രധാനമായും സ്ത്രീരൂപങ്ങൾ. സ്ത്രീയെ അണിയിച്ചൊരുക്കുന്നതിലും, അവരുടെ നഗ്നതയുടെ ലാസ്യത്തിലും അന്തർലീനമായിരിക്കുന്നത് സ്ത്രീയെ പ്രകൃതിയായി ദർശിച്ച് ആ പ്രകൃതിയിൽ ലയിക്കാനുള്ള പുരുഷൻെറ ജൈവപരമായ താൽപര്യമാണ്. ലൈംഗികത പൊതുവേ സിയെൻെറ മിക്കവാറും ചിത്രങ്ങളിൽ ഒരന്തർധാരയായി വർത്തിക്കുന്നു. അനാസക്തൻ എന്ന സാമാന്യം വലിപ്പമുള്ള ചിത്രത്തിൽ അതിരുകവിയുന്ന ഭ്രമാത്മകതയായി ലൈംഗികത വളരുന്നു. നീണ്ടുനിവർന്ന് ശാന്തനായിരിക്കുന്ന കരുത്തനായ ഒരു പുരുഷൻെറ മുമ്പിൽ പാമ്പിൻെറ ഉടലും, മനുഷ്യസ്ത്രീയുടെ മുഖവുമുള്ള ഒരസാധാരണ ജീവിയുടെ സർപ്പസാന്നിദ്ധ്യം ലൈംഗികതയുടെ അപകടപരമായ സാധ്യതയാണ്. ഈ ചിത്രത്തിന് ഉപയോഗിച്ചിരിക്കുന്നത് കടുത്ത ചുവപ്പുനിറവും, ചുവപ്പിൻെറ വകഭേദങ്ങളുമാണ്. ഓയിലാണ് മീഡിയം

പച്ചനിറത്തിൻെറ അനന്തമായ സാധ്യതകൾ നമുക്കുമുമ്പിൽ വിരിഞ്ഞുനിൽക്കുന്ന പ്രതീതിയാണ് വിമലവനം, എലോൺ, ഞാനും കിളിയും, മെമ്മറി ഓഫ് പദ്മിനി, സ്വയംവര കന്യക. എന്നീ ചിത്രങ്ങളിൽ. പച്ചനിറത്തിൽ വിരിഞ്ഞ ചിത്രങ്ങളിൽ കിളികളും പ്രാവുകളും ആവർത്തിച്ച് കടന്നുവരുന്നു. തങ്ങളുടെ കുട്ടികളെ മടിയിലേന്തി താലോലിക്കുന്ന അമ്മമാരുടെ ഒരു ദൃശ്യത്തിൻെറ മദ്ധ്യത്തിലേക്ക് പച്ചിലകൊത്തി പറന്നുവന്ന് ഇരിപ്പുറപ്പിച്ച ഒരുപ്രാവ് സമാധാനത്തിൻേറയും ശാന്തിയുടേയും ദൂതനാണ്. (പീസ് ഓൺ കാർപെററ് എന്ന ചിത്രം)

സർപ്പങ്ങൾ ഒരു പ്രതീകമായും അതിനുമപ്പുറത്ത് സ്വതന്ത്രമായ രൂപസാന്നിദ്ധ്യമായും പലകുറി കടന്നുവരുന്നു. ചിറകുമുളച്ച് പറക്കുന്ന പാമ്പുകളും സ്ത്രീയുടെ നിമ്നോന്നതകളിലൂടെ ഇഴഞ്ഞു കയറുന്ന സർപ്പങ്ങളും ആവർത്തിക്കപ്പെടുന്നു. നാഗമോഹിനി എന്ന് പേരിട്ടിരിക്കുന്ന ചിത്രത്തിൽ നഗ്നയായ ഒരു സ്ത്രീയുടെ ശരീരത്തിലേക്ക് ഒരു പാമ്പ് ഇഴഞ്ഞ് കയറുമ്പോൾ താഴെ മറെറാരെണ്ണം തൻെറ ഊഴവും കാത്തിരിക്കുന്നു. ഈ ചിത്രങ്ങളെ മനശ്ശാസ്ത്രപരമായി സമീപിക്കാനുള്ള സാധ്യതകൾ അനന്തമാണെന്ന് തോന്നുന്നു.

വനദേവത എന്ന രേഖചിത്രം രേഖകളുടെ ഉൽസവമാണ്. ഈ വരകളിൽ കൂടുതലായി മനസ്സും ശരീരവു കണ്ണുകളും അർപ്പിക്കുമ്പോൾ, വരകൾ 'കാഴ്ചയുടെ സംഗീതമാവുന്നു. രേഖകളുടെ സിംഫണി, വനദേവതയുടെ ലാസ്യഭാവം, കാടിൻെറ മർമ്മരം, ഇതെല്ലാംചേർന്ന് സംഗീതത്തിൻെറ ഒരു പാറേറൺ സൃഷ്ടിക്കപ്പെടുന്നു. കണ്ണുനിറച്ച് കാണാനും കാണുന്നതിനുമപ്പുറം അറിയാനും ഈ ചിത്രം ഒരു നിമിത്തമാവുന്നു.



സി.എൻ. കരുണാകരൻ

വളരെ അപൂർവ്വമായാണ് കരുണാകരൻെറ പെയിൻറിങ്ങുകളിൽ പുരുഷരൂപങ്ങൾ കടന്നുവരുന്നത്. ഇങ്ങനെ വരുന്നവരാകട്ടെ കരുത്തിൻെറ കടഞ്ഞെടുത്ത ശിൽപ്പങ്ങളാണ്. പല രചനകളിലും അമ്മയും കുഞ്ഞും ആവർത്തിച്ച് പ്രത്യക്ഷപ്പെടുന്നു. പ്രധാനമായും, തമിഴത്തി, മീനാക്ഷി, മാതൃസന്ധി തുടങ്ങിയവയിൽ. കുഞ്ഞിനെ ഓമനിക്കുകയും താലോലിക്കുകയും അമ്മാനമാടുകയും ചെയ്യുന്ന മാതൃത്വത്തിൻെറ നിർവൃതിയും ഈ വരകളിലും വർണ്ണങ്ങളിലും പ്രകടമാണ്.





തെലുങ്കത്തി



വുമൺ വിദ് മിറർ

ഏത് മീഡിയവും കരുണാകരൻെറ ബ്രഷിനും കൈകൾക്കും വഴങ്ങുമെന്നതിൻെറ സാക്ഷിപത്രങ്ങൾ കൂടിയാവുന്നു ഈ ചിത്രങ്ങളും മെററൽ റിലീഫും, സിമൻറിൽ തീർത്ത ചുവർശിൽപ്പങ്ങളും. ഓയിലും ഇങ്കും അക്റിലിക്കും ചിത്രങ്ങൾ രചിക്കാൻ ചിത്രകാരൻ ഉപയോഗിക്കുന്നു. ചലച്ചിത്രങ്ങളിലും ഒരുനിറം നായകനാകുന്നു. അനാസക്തൻ, പീസ് ഓൺ കാർപ്പററ്, ആകാശഭൂമിക തുടങ്ങിയ ചിത്രങ്ങളിൽ ചുവപ്പാണ് നായകനെങ്കിൽ വിമലവനം, എലോൺ, മെമ്മറീസ് ഓഫ് പദ്മിനി തുടങ്ങിയ ചിത്രങ്ങളിൽ പച്ചയാണ് നായകസ്ഥാനത്ത്. അപൂർവ്വം ചില ചിത്രങ്ങളിൽ ചുവപ്പും പച്ചയും നായകനും നായികയുമാവുന്നു, പ്രകൃതിയും പുരുഷനുമാവുന്നു. തിമിഴത്തി, ത്രിപുരസുന്ദരി എന്നീ ചിത്രങ്ങളിൽ ഇത്തരത്തിലുള്ള ഒരു നിറവിന്യാസമാണ് സ്വീകരിച്ചിരിക്കുന്നത്.

കരുത്തിൻേറയും ഉണർവ്വിൻേറയും മാതൃസ്നേഹത്തിൻേറയും പ്രാക്തന സ്മരണകളുടേയും ഭൂമികയിൽ ഉറച്ചുനിന്ന്, ആർക്കും അനുകരിക്കാനാവാത്ത വരകളുടേയും വർണ്ണങ്ങളുടേയും ഉപാസകനായി മാറുന്നു ഈ ചിത്രമെഴുത്തുകാരൻ.

ഗുരുവായൂരിനടുത്ത് ബ്രഹ്മകുളത്ത് ചിററാടത്ത് നായ്കത്ത് വീട്ടിൽ ജനിച്ച കരുണാകരൻ വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിനുമുൻപെ, പന്ത്രണ്ടാം വയസ്സിൽ ചിത്രകലയിൽ കമ്പംപെരുത്ത് മദിരാശിയിലേക്ക് വണ്ടികയറി. മദിരാശി സ്കൂൾ ഓഫ് ആർട്ട്സിൽ കെ.സി.എസ്. പണിക്കരുടേയും, ഡി.പി. റോയ്ചൗധരിയുടേയും കാലത്താണ് സി.എൻ. കരുണാകരൻ ചിത്രകല ശാസ്ത്രീയമായി അഭ്യസിച്ചുതുടങ്ങുന്നത്. മദിരാശി സ്കൂൾ ഓഫ് ആർട്ട്സിൽനിന്ന് ഒന്നാംറാങ്കോടെ പാസ്സായ കരുണാകരൻ മദിരാശി സർക്കാരിൻെറ സ്വർണ്ണമെഡലും നേടിയിട്ടുണ്ട്. വിദ്യാഭ്യാസത്തിനുശേഷം മദിരാശി ഡിസൈൻ ഡമോൺസ്ട്രേഷൻ സെൻററിൽ ഡിസൈനറായി ജോലിയിൽ പ്രവേശിച്ചെങ്കിലും ഏറെതാമസിയാതെ അവിടംവിട്ടു. പിന്നീട് ചിത്ര രചനയുമായി മദിരാശിയിൽ തന്നെ കൂടി. വിദ്യാഭ്യാസവും, ജോലിയും ചിത്രരചനയുമായി ഏതാണ്ട് ഇരുപതോളം വർഷങ്ങൾ മദിരാശിയിൽ ഉണ്ടായിരുന്നു.

1969–ൽ എറണാകുളത്ത് നടന്ന ആൾ ഇന്ത്യ റൈറ്റേഴ്സ് കോൺഫറൻസിനുശേഷം എം.കെ.കെ. നായർ, എം.വി. ദേവൻ, സി.എൻ. ശ്രീകണ്ഠൻനായർ തുടങ്ങിയവരുടെ ചർച്ചകളിലൂടെ ഉരുത്തിരിഞ്ഞുവന്ന ഒരു ആശയത്തിൻെറ സാക്ഷാൽക്കാരമായിരുന്നു കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ആർട്ട്സ്. ദേവനുമൊത്ത് പ്രവർത്തിക്കാനുള്ള താൽപര്യം കൊണ്ടാണ് മദിരാശിയിൽനിന്ന് സി.എൻ. കരുണാകരൻ കേരളത്തിലെത്തുന്നത്. എറണാകുളത്ത് പുല്ലേപ്പടിയിൽ ആരംഭിച്ച ഇൻസ്റ്റിറ്റ്യൂട്ടിൽ ദേവനോടൊപ്പം അദ്ധ്യാപകനായി കരുണാകരനും ചേർന്നു. പിന്നീടാണ് എ.സി.കെ. രാജയും, കാനായി കുഞ്ഞിരാമനും കെ.പി സോമനും ഇൻസ്റ്റിറ്റ്യൂട്ടിലെത്തുന്നത്. ഏറെത്താമസിയാതെ കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ആർട്ട്സ് കേരള കലാപീഠമായി രൂപംമാറിയപ്പോൾ കരുണാകരനും കുഞ്ഞിരാമനും സോമനും രാജയും തങ്ങളുടെ സർഗാത്മക ജീവിതത്തിൻെറ പുതിയ മേഖലകളിലേക്ക് ചേക്കേറി.

കേരളത്തിൽ ആദ്യമായി പെയിൻറിങ്ങുകൾ പ്രദർശിപ്പിക്കുന്നതിനും വിൽക്കുന്നതിനും ഒരു സ്വകാര്യ ഗ്യാലറി ആരംഭിക്കുന്നത് കരുണാകരനാണ്. ചിത്രകൂടം എന്ന പേരിൽ. ഇക്കാലത്താണ് സിമൻറിലും തെർമോക്കോളിലും ചുവർശിൽപ്പങ്ങൾ ചെയ്തുതുടങ്ങുന്നത്. ഇന്നിപ്പോൾ കേരളത്തിൻെറ അകത്തും പുറത്തുമായി നിരവധി ചുവർശിൽപ്പങ്ങൾ കരുണാകരൻേറതായിട്ടുണ്ട്. (അവസാനമായി പൂർത്തിയാക്കിയ ഏററവും വലിയ ചുവർശിൽപ്പം കോയമ്പത്തൂരിലുള്ള പാരഡൈസ് ജ്വലറിയിലുണ്ട്.) കരുണാകരൻെറ ചുവർ ശിൽപ്പങ്ങളുടെ വളർച്ചയിലെ നാഴികക്കല്ലാണ് കോയമ്പത്തൂരിലുള്ള ഈ ചുവർശിൽപ്പങ്ങൾ.

മലയാളത്തിലെ സമാന്തര ചലച്ചിത്ര സംരംഭവുമായി ഗൃഹാതുരമായ ഒരാത്മബന്ധമാണ് കരുണാകരനുള്ളത്. അശ്വത്ഥാമാവ്, പുരുഷാർത്ഥം, ഒരേ തൂവൽപക്ഷികൾ, ആലീസിൻെറ അന്വേഷണം എന്നീ ചലച്ചിത്രങ്ങളുടെ കലാസംവിധായകനായും കരുണാകരൻ പ്രവർത്തിച്ചിട്ടുണ്ട്. 1978–ൽ അശ്വത്ഥാമാവിൻെറ കലാസംവിധാനത്തിന് കേരള സംസ്ഥാന സർക്കാരിൻെറ അവാർഡ് നേടി. 1964–ൽ മദിരാശി ലളിതകലാ അക്കാദമിയുടെ പുരസ്കാരവും 1971–72–75 എന്നീ വർഷങ്ങളിലെ കേരളത്തിലെ ലളിതകലാ അക്കാദമി അവാർഡുകളും കരുണാകരനെത്തേടിയെത്തി. ദീർഘകാലം കേരള ലളിതകലാ അക്കാദമിയിൽ അംഗവുമായിരുന്നു കരുണാകരൻ.

എം. സുകുമാരൻ

# പിതൃതർപ്പണം

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

അച്ഛൻ ഇപ്പോൾ ഉണർന്നിട്ടുണ്ടാവുമോ? ഞാൻ അച്ഛൻെറ കട്ടിലിന്നരികിൽ ചെന്നുനിന്നു. തലയ്ക്കു മുകളിൽ മുഷിഞ്ഞു കീറിയ ലോകഭൂപടം കാററിലാടുന്നു.

എൻെറ കാൽപ്പെരുമാററം കേട്ടിട്ടാവണം അച്ഛൻ കണ്ണു തുറന്നു. ഷർട്ടിൻെറ വിട്ടുകിടക്കുന്ന ബട്ടണുകൾ ഇട്ടുകൊടുത്ത ശേഷം ഞാൻ വിളിച്ചു.

–അച്ഛാ...

അച്ഛൻ ഒന്നു മൂളി.

–ഇന്ന് ആഫ്ടർനൂൺ ബാച്ചിലാണോ?

അച്ഛൻ തലയാട്ടി.

ഞാൻ അച്ഛൻെറ നെററിയിലെ വിയർപ്പു തുടച്ചു. തലയിണയിൽ വലതുകരമൂന്നി കിടക്കയിലിരുന്നു. കുറച്ചുനേരത്തേക്ക് അച്ഛൻെറ മുഖത്തുനിന്നും കണ്ണെടുക്കാൻ തോന്നിയതേയില്ല.

–അച്ഛാ... അതുമിതുമോർത്ത് എന്തിനാ വെറുതെ മെൻടൽ ടെൻഷനുണ്ടാക്കുന്നത്...? അച്ഛനെപ്പോഴും ഹാപ്പി മൂഡിലായിരിക്കണം. അതാണെനിക്കിഷ്ടം.

അച്ഛൻ നിസ്സഹായ ഭാവത്തിൽ എന്നെ ഒന്നുനോക്കി. ഇറക്കിവയ്ക്കാൻ കഴിയാത്തതെന്തോ അച്ഛൻെറ ഉൾഭാരം വർദ്ധിപ്പിക്കുന്നു. പത്രങ്ങളും റേഡിയോയും വാർത്തകളിലൂടെ അച്ഛനെ തളർത്തുന്നുണ്ടോ? എന്താണിതിനൊരു പോംവഴി? ചിലപ്പോൾ എനിക്കു തോന്നാറുണ്ട് അച്ഛൻെറ കാര്യത്തിൽ ഞാൻ മാത്രം ഇത്ര വ്യാകുലപ്പെടുന്നതെന്തിന്? അതിനുള്ള ഉത്തരം ഓർമ്മ കുരുത്തനാൾതൊട്ടു തേടുകയാണല്ലോ ഞാൻ. അതിനിയും കണ്ടെത്തേണ്ടിയിരിക്കുന്നു. ഇപ്പോൾ ഈ വീട്ടിലുള്ള മററുള്ളവരെ നോക്കൂ. ഏട്ടൻ അയൽ ഫ്ളാററിൽ ഇന്ത്യയും വെസ്ററിൻഡീസും തമ്മിലുള്ള മത്സരത്തിൻെറ തൽസമയ സംപ്രേക്ഷണത്തിൽ മതിമറന്നിരുപ്പാണ്. അമ്മ അടുക്കളയിൽ അച്ചാറുണ്ടാക്കുന്ന തിരക്കിൽ. വെയിലത്തു വച്ചുണക്കിയ ഭരണിയും വേവിച്ച ചെറുനാരങ്ങകഷ്ണങ്ങളും വിനാഗിരിക്കുപ്പിയുമായി അടുക്കളയിലിരിക്കുന്ന അമ്മയെ ഇവിടെയിരുന്നാൽ കാണാം. പക്ഷെ അച്ഛൻെറ ഈ കിടപ്പ് എനിക്കു സഹിക്കുന്നില്ല. ഞാൻ അച്ഛനെ ബലംപ്രയോഗിച്ച് പിടിച്ചെഴുന്നേല്പിച്ചു.

അച്ഛൻ കുളിക്ക്. മതി ഈ കിടപ്പ്... എത്ര നേരായി തൊടങ്ങീട്ട്.

അച്ഛൻ എൻെറ കല്പന അനുസരിക്കുന്നു. ഇപ്പോൾ ഞാൻ പിതാവും അച്ഛൻ മകളും. ഞങ്ങൾ ഒരുമിച്ചിരുന്ന് ഉപ്പുമാവും പൂവൻപഴവും കഴിച്ചു. പിന്നീട് ചാരുകസേരയിൽ വന്നുകിടന്ന് അന്നത്തെ പത്രം വായിക്കാൻ തുടങ്ങി. അയൽവീട്ടിലെ പത്രങ്ങൾ ഞാൻ വാങ്ങിക്കൊടുത്തു. അതും വായിച്ചുതീർത്തശേഷമേ എഴുന്നേററുള്ളൂ. ഉച്ച തിരിഞ്ഞ് വിശ്വഭാരതിയിലേക്കു പോവുകയും ചെയ്തു. മററുള്ളവർക്ക് അച്ഛൻെറ പെരുമാററങ്ങളിൽ ഒരസാധാരണത്വവും കാണാൻ കഴിയില്ല. എൻെറ മുമ്പിൽ മാത്രം എന്താണിങ്ങനെ? ഞാൻ കാര്യവിവരമുള്ള ഗുരുവും അച്ഛൻ മന്ദബുദ്ധിയായ ശിഷ്യനും ആയിത്തീരുന്ന സന്ദർഭങ്ങൾ അനവധി.

ഞാൻ ഉച്ചയുറക്കത്തിലേക്കു ചെരിഞ്ഞു. അബോധമനസ്സിൻെറ മുഖക്കണ്ണാടി പൊടുന്നനെ വീണുടഞ്ഞു. ഞാൻ ഞെട്ടി കണ്ണു തുറന്നു. അച്ഛൻ വന്നു വിളിച്ചതുപോലെ. വെറും തോന്നൽ.

അച്ഛൻ! അച്ഛൻ!!

മനസ്സിൻെറ അകത്തളം നിറഞ്ഞു മുററി നിൽക്കുന്ന ഒരേ ഒരു രൂപം. എൻെറ അച്ഛൻ: അച്ഛൻ മാത്രം. പാവം! ഇന്നലെ രാത്രി ഒട്ടും ഉറങ്ങിയിട്ടുണ്ടാവില്ല. അഥവാ ഒന്നു കണ്ണടച്ചു പോയാൽ ദുഃസ്വപ്നങ്ങൾ കുരച്ചുചാടി ഉണർത്തിയിട്ടുണ്ടാവും. ചെറുപ്പത്തിലേ ഉറക്കം കുറവായിരുന്നു എന്ന് അച്ഛൻ പറയാറുണ്ട്. പൂത്തോളുമണ്ണത്തെ വേണുകുമാരമേനോന് എന്തേ ആ ചെറുപ്രായത്തിൽ ഉറക്കം നഷ്ടപ്പെടാൻ? ആകാംക്ഷയോടെ കാരണമാരാഞ്ഞപ്പോൾ അച്ഛൻ പറഞ്ഞു.

–എന്നെക്കുറിച്ച് ഞാനൊട്ടും അസ്വസ്ഥനല്ല. മററുള്ളവരെക്കുറിച്ചോർത്തിട്ടാണ് എനിക്ക് ഉറക്കം നഷ്ടപ്പെടുന്നത്.

–ആരാണച്ഛാ, ഈ മററുള്ളവർ?

–അദ്ധ്വാനിക്കുന്നവരും ഭാരംചുമക്കുന്നവരും.

അച്ഛൻെറ അക്ഷരവടിവോടെയുള്ള ഉച്ചാരണം കേട്ടപ്പോൾ ഉള്ളിൽ ചിരി മുത്തുകൾ ചരടുപൊട്ടിച്ചിതറി. അന്നു ഞാൻ ഏഴിൽ പഠിക്കുകയായിരുന്നു. അച്ഛൻ പറഞ്ഞ ആ വാക്കുകൾ കുരിശുരൂപത്തിൻെറ മുമ്പിലിരുന്ന് അമ്മ പാടുന്ന പ്രാർത്ഥനാഗീതത്തിലെ രണ്ടു വരികളായി മാത്രമേ എനിക്കു തോന്നിയിരുന്നുള്ളൂ. ഞാൻ ചിരിയടക്കി മിഴിച്ചിരിക്കുന്നതു കണ്ടിട്ടാവണം അച്ഛൻ വിശദീകരിച്ചു.

–പട്ടിണി കിടന്നും ഭരണകൂടത്തിൻെറ പീഡനമേററും മരിക്കാൻ വിധിക്കപ്പെട്ടവരാണവർ. ഉള്ളിൽ പശിയൊതുക്കി വയലിൽ കതിരു കൊയ്തവർ. പതിര കററാത്ത പതം വാങ്ങി പാതിരയ്ക്ക് അരവയർ നിറയ്ക്കുന്നവർ. വെടിയുണ്ടയ്ക്ക് ഇടനെഞ്ചും പിടഞ്ഞു പൊലിയാൻ ഉയിരും മാത്രമേ അവർക്കു കൈമുതലായിട്ടുള്ളൂ.

അച്ഛൻ പറഞ്ഞുനിർത്തി. ആ സാഹിത്യം എനിക്കൊട്ടും മനസ്സിലായില്ല. കവിതയോടുരുമ്മിനിൽക്കുന്ന പദാവലികൾ. കേൾക്കാൻ ഇമ്പമുള്ള ശബ്ദം. പത്താം തരത്തിലെത്തിനിൽക്കുന്ന എൻെറ ലോക വിജ്ഞാനം അച്ഛനറിയാമല്ലോ. പാഠപുസ്തകങ്ങൾക്കപ്പുറം എൻെറ അറിവിൻെറ ചക്രവാളം ഇരുണ്ടുപോകുന്നു.

അച്ഛൻ ഈവിധം പലതും പലപ്പോഴായി എന്നോടു പറഞ്ഞിട്ടുണ്ട്. എൻെറ വളർച്ചയുടെ, വഴിത്തിരിവുകളിൽ അച്ഛൻെറ ഗതകാല ചരിതങ്ങൾ കൂട്ടിനുണ്ടായിരുന്നു. തുടർച്ചയുടെ കണ്ണികൾ, കൂട്ടിയിണക്കാൻ ഞാൻ തിടുക്കം കൂട്ടി.

–എന്നിട്ട്...?

–പിന്നീട്...?

സംഘസത്വമറിയവേ മുക്തിബോധം അഗ്നിയായതും, അഗ്നിയാളിപ്പഴുക്കവേ വർഗ്ഗവൈരം ഖഡ്ഗമായതും അച്ഛൻ വ്യാഖ്യാനിച്ചുതന്നു.

കുറച്ചുകാലം എൻെറ അച്ഛൻ കണ്ണൂർ സെൻട്രൽ ജയിലിലായിരുന്നു. അണ്ടർ ട്രയൽ പ്രിസണർ നടേശമേനോൻ വേണുകുമാരമേനോൻ. ഇരുപത്തിയഞ്ചിൻെറ ഉച്ചച്ചൂടിൽ അന്നത്തെ പക്വതയോതിയ ശരികൾ പേറി നിലവിലുണ്ടായിരുന്ന ദുഷിച്ചുനാറിയ വ്യവസ്ഥിതിയെ ചുട്ടെരിക്കാൻ ആളിപ്പടർന്ന അഗ്നിനാളങ്ങളിൽ ഒന്നായിരുന്നു എൻെറ അച്ഛൻ എന്നു ഞാൻ ക്രമേണ മനസ്സിലാക്കുന്നു. ഭരണകക്ഷി യൂണിയൻെറ പ്രസിഡൻറായി പ്രവർത്തിച്ചിരുന്ന, അച്ഛൻെറ മൂത്തപെങ്ങളുടെ ഭർത്താവ് മൂത്തേടത്തു കുട്ടപ്പമേനോൻെറ തീവ്രശ്രമത്തിലാണ് അച്ഛനു ജാമ്യം കിട്ടിയത്. ഭാര്യയുടെ കണ്ണീരുറവകൾ വററിക്കാനായി മാത്രം ചെയ്ത ഒരു ഔദാര്യം.

കുറെക്കൂടി മുതിർന്നപ്പോൾ അല്ലെങ്കിൽ അങ്ങനെ തോന്നിയപ്പോൾ ഞാൻ അച്ഛനോടു ചോദിച്ചു.

–അച്ഛാ, ആ കൊലപാതകത്തിൽ അച്ഛനു പങ്കുണ്ടായിരുന്നോ?

കളപ്പുരച്ചുമരിലും പൂമുഖത്തൂണിലും നടുമുററമാകെയും നരമേധ മുദ്രകൾ. വർഗ്ഗശത്രുവിൻെറ ചുടുനിണത്തിൽ കൈപ്പത്തി മുക്കി മഠത്തിൻെറ വാതിൽപ്പാളികളിൽ പുത്തരി ചിഹ്നങ്ങൾ പതിപ്പിച്ചിട്ടാണവരിറങ്ങിയത്.

–അച്ഛാ, പറയൂ... അച്ഛനതിൽ പങ്കുണ്ടായിരുന്നോ?

ഇല്ലെന്നു തല കുലുക്കാൻ അച്ഛൻ വിമ്മിട്ടപ്പെടുന്നുണ്ടായിരുന്നു. ആ സംഭവം തുടക്കംമുതൽക്കേ എനിക്കറിയണമെന്നു ഞാൻ ശാഠ്യം പിടിച്ചു. ഒടുവിൽ ഒരപസർപ്പക കഥയുടെ നിഗൂഢാന്തരീക്ഷത്തിലേക്ക് അച്ഛൻ എന്നെ വലിച്ചിറക്കി.

തലേന്നുരാത്രി മൂക്കുന്നിമലയിലെ നാരായണൻ കാണിയുടെ ചെററപ്പുരയിൽ പുലരുവോളമിരുന്നു ചർച്ച നടത്തി പിറേറന്നത്തെ പരിപാടി ആസൂത്രണം ചെയ്തു. എമ്മസ്സിക്കാരൻ വേണുകുമാരമേനോൻ ബുദ്ധിജീവിയായിരുന്നല്ലോ. ആക്ഷനിൽനിന്നും അവർ അച്ഛനെ ഒഴിവാക്കി. പോസ്ററ് ഓപ്പറേഷൻ കാലഘട്ടത്തിൽ ആശയപ്രചരണ രംഗത്ത് അച്ഛൻെറ സജീവ സാന്നിദ്ധ്യം അനിവാര്യമാണുപോലും. അച്ഛൻെറ തലച്ചോറിലിട്ട് ഉണക്കിയെടുത്ത വിത്തുകൾ അനുയായികളുടെ ഹൃദയങ്ങളിൽ ആവേശത്തോടെ വേരുകളിറക്കി ഉയരങ്ങളിലേക്കു പടർന്നു.

തിരുച്ചിറപ്പള്ളിയിലെ റയിൽവേ കോളനിയിൽ വച്ചാണ് തമിഴ്നാട് പൊലീസ് അച്ഛനെ അറസ്ററു ചെയ്തത്. അവിടെ റെയിൽവേ തൊഴിലാളികൾക്കിടയിൽ ലഘുലേഖകളും മാവോസൂക്തങ്ങളും വിററു നടക്കുകയായിരുന്നുവത്രേ അച്ഛൻ! ഇതൊക്കെ സർക്കാർ രേഖകളിലെ പൊളിവചനങ്ങൾ മാത്രം. പിടിച്ചത് പീച്ചിഡാമിനടുത്തു താമസിക്കുന്ന ചെത്തുതൊഴിലാളി പൊറിഞ്ചുവേട്ടൻെറ വീട്ടിൽ വെച്ചാണ്. അവർ അച്ഛനെ എങ്ങോട്ടെല്ലാമോ കൊണ്ടുപോയി. ക്രൈംബ്രാഞ്ചിലെ കരുത്തന്മാർ മുക്കിലും മൂലയിലുമുള്ള എല്ലാ തെളിവുകളും അച്ഛനെക്കൊണ്ട് കൊത്തിപ്പെറുക്കിയെടുപ്പിച്ചു. പീഡനഗാഥകൾ കേട്ടുമയങ്ങി. ഫോറസ്ററു ഡിപ്പാർട്ടുമെൻറുവക ക്യാമ്പ് ഷെഡ്ഡിൽ കിടന്ന് കാട്ടാറു പുളയുന്ന യാമങ്ങളും കാണാത്ത സൂര്യൻെറ പകലുകളും പിന്നിട്ടു. നീരുപൂത്ത മേനിയും നനവൂറും മുറിവായ്കളും തനതു നിമിഷങ്ങളും അവശേഷിച്ചു.

ഇരുമ്പഴിക്കുള്ളിലെ ദിനരാത്രങ്ങളും അച്ഛൻ മറന്നിട്ടില്ല. പൊലീസ് കസ്ററഡിയിൽനിന്ന് ജുഡീഷ്യൽ കസ്ററഡിയിലേക്കു മാറി. അകത്തേക്കൊരു വട്ടക്കിണ്ണം. പുറത്തേക്കൊരു മൂത്രപ്പാന. ഇരവറിയാതെ പകലുകളും, പകലറിയാതെ ഇരവുകളും കടന്നുപോയി. എണ്ണ വററീട്ടും ഒടുങ്ങാത്ത ഒരു ഏകാന്തഭീതി അച്ഛനിൽ പുകഞ്ഞുനിന്നു.

പര്യവസാനം ശുഭമായിരുന്നുവോ? തീവ്രവാദിയായ അച്ഛൻെറ മകളായി ജന്മം ലഭിച്ചതിൻെറ സമസ്യകൾ എനിക്കിനിയും പൂരിപ്പിക്കേണ്ടിയിരിക്കുന്നു.

–അച്ഛാ, എങ്ങിനെയാണച്ഛൻ രക്ഷപ്പെട്ടത്?

സംഘം ചേർന്നുള്ള ഗൂഢാലോചന തെളിയിക്കാൻ സ്പെഷൽ പബ്ളിക് പ്രോസിക്യൂട്ടർക്കു കഴിഞ്ഞില്ല. ഉന്മൂലന സിദ്ധാന്തം നടപ്പിലാക്കാനുള്ള തീരുമാനമെടുക്കാൻ തമ്പടിച്ച ചെററക്കുടിലിൻെറ ഉടമ നാരായണൻ കാണി ബധിരനും മൂകനുമായിരുന്നു. പ്രധാന സാക്ഷികളിൽ ഒരുവനായിരുന്ന അലക്കുകാരൻ അയ്യപ്പൻ കേസ് വിചാരണ തുടങ്ങുംമുമ്പേ മഞ്ഞപ്പിത്തം പിടിപെട്ടു മരിച്ചു. വെളുത്ത വാവെന്നു രേഖപ്പെടുത്തിയ ഇംഗ്ളീഷ് തീയതി, കലണ്ടർ പിറകോട്ടു മറിച്ചപ്പോൾ അമാവാസിയായിരുന്നു. നിലാവുള്ളതിനാൽ യോഗം കഴിഞ്ഞു തിരിച്ചുപോയ പ്രതികളെ മൂന്നും നാലും സാക്ഷികൾ തിരിച്ചറിഞ്ഞു എന്ന പ്രോസിക്യൂഷൻ നിഗമനവും അതോടെ കോടതിയിൽ ബോധമററുവീണു. സംശയത്തിൻെറ ആനുകൂല്യം സൃഷ്ടിച്ച വിടവിലൂടെ ബുദ്ധിജീവിയും സ്വപ്നജീവിയുമായ എൻെറ അച്ഛൻ മോചിതനായി. അപ്പീലുയർന്നപ്പോഴും ഹൈക്കോടതിയുടെ തുലാത്തട്ടുകൾ അച്ഛൻെറ നിരപരാധിത്വം അളവു കുറയാതെ തൂക്കി നൽകി.

ഒടുവിൽ എൻെറ അച്ഛൻ തലസ്ഥാന നഗരിയിൽ എത്തപ്പെട്ടിരിക്കുന്നു. അച്ഛൻെറ ഭരണകക്ഷിക്കാരനായ അളിയനാണ് ഹയർ പർച്ചേസ് വ്യവസ്ഥയിൽ വിലകുറഞ്ഞ ഈ കൊച്ചു ഫ്ളാററ് അന്ന് ഹൗസിങ്ങ് ബോർഡിൽനിന്നും തരപ്പെടുത്തിക്കൊടുത്തത്. രാഷ്ട്രീയമായി ഇരു ധ്രുവങ്ങളിൽ പാർക്കുന്ന ഇവരെ സമന്വയിപ്പിച്ചത് മൂത്ത പെങ്ങൾ വിശാലാക്ഷി. ഇതേവരെ കണ്ടിട്ടില്ലാത്ത അവരെ ഇനി കാണുമ്പോൾ വിളിക്കേണ്ടത് വിശാലുവമ്മായി.

അച്ഛൻ ഒരുപാടലഞ്ഞു. ഒപ്പമെത്താൻ അമ്മയും കിതച്ചു. ഏട്ടനെ പെററത് ഈറോഡിലെ സർക്കാർ ആശുപത്രിയിൽ. പളനി വേലു എന്നു പേരുള്ള ഒരു തുണിമിൽ തൊഴിലാളിയാണ് അന്ന് അച്ഛനെ തുണച്ചത്. അച്ഛൻെറ പ്രത്യയശാസ്ത്രക്കൂടാരത്തിലെ ഒരഭയാർത്ഥിയായിരുന്നല്ലോ പളനിവേലു.

എൻെറ ജനനം ഹൈദരാബാദിലുള്ള ഒരു ഇ.എസ്.ഐ. ആശുപത്രിയിൽ. അച്ഛന് കുറച്ചുകാലം അവിടെ ഒരു തേയിലക്കമ്പനിയിൽ പണിയുണ്ടായിരുന്നു. എമ്മസ്സിക്കാരൻ പതിനഞ്ചുരൂപ നിത്യക്കൂലിക്ക് ഒമ്പതുമാസം കണക്കെഴുതി. അച്ഛൻെറ പൂർവ്വ ചരിത്രം അധികൃതർ എങ്ങനെയോ മണത്തറിഞ്ഞതോടെ ആ ജോലിയും നഷ്ടപ്പെട്ടു. യൂണിവേഴ്സിററിയിലെ ലക്ചറർ പോസ്ററും, വേരിയസ് ഡിപ്പാർട്ടുമെൻറിലെ എൽ ഡി സി തസ്തികയും, റെയിൽവേയിലെ ടിക്കററ് എക്സാമിനർ പദവിയും കൈയിലെത്തും മുമ്പെ തെറിച്ചുപോയത് പൊലീസ് വെരിഫിക്കേഷൻെറ പുറംകാൽ കിക്കുകൾ കൊണ്ടാവണം.

പിറവി ഉയരങ്ങളിലായിരുന്നുവെങ്കിലും എൻെറ ഓർമ്മകൾ കമിഴ്ന്നതും ഇഴഞ്ഞതും മുട്ടുകുത്തിനടന്നതുമൊക്കെ ഈ കോൺക്രീററു കൂരയ്ക്കകത്തുതന്നെ. ഈ നഗരത്തെ അച്ഛൻ സ്നേഹിക്കുന്നുണ്ടെന്നു വേണം അനുമാനിക്കാൻ. പതിമൂന്നു വർഷം കഴിഞ്ഞിരിക്കുന്നു ഈ ഫ്ളാററിലെത്തിയിട്ട്. അമ്മയുടെ മനസ്സിൽ ഈ തീപ്പെട്ടിക്കൂടിനകത്തേക്കു വലതുകാൽ കുത്തി കടന്ന സമയവും തീയതിയും മാസവും വർഷവും കുറിച്ചിട്ടുണ്ട്. ഇനി ഈ നഗരത്തോടു പിണങ്ങാൻ അച്ഛനു കഴിയില്ല. ഒരു ദിവസം ട്യൂട്ടോറിയലിൽ ചെന്നില്ലെങ്കിൽ വിശ്വഭാരതി പ്രിൻസിപ്പാൾ റിട്ടയേഡ് പ്രൊഫസർ കെ.പി.പിള്ള എന്നുപേരുള്ള പിള്ളസാർ വൈകുന്നേരം ഫ്ളാററിൽ അച്ഛനെ തിരക്കിയെത്തും. പഠിച്ചതു പഠിപ്പിക്കാനുള്ള വൈദഗ്ദ്ധ്യം കണക്കിലെടുക്കുമ്പോൾ മററദ്ധ്യാപകരിൽനിന്നും എത്രയോ ഉയരത്തിലാണ് വേണുകുമാരമേനോൻ നിലകൊള്ളുന്നത്. അച്ഛനെക്കൂടി ഉള്ളിൽ പ്രതിഷ്ഠിച്ചുകൊണ്ടാണ് എൻട്രൻസിൻെറ വിശാലമായ ചാകര പരപ്പിലേക്ക് പിള്ളസാർ വല വീശുന്നത്.

ആഴ്ചയിൽ ഇരുപത്തിനാലു മണിക്കൂറും അതിലധികവും ശ്വാസകോശങ്ങൾക്ക് അമിതാദ്ധ്വാനം നൽകി ഈ കുടുംബത്തെ അച്ഛൻ പുലർത്തുന്നു. അമ്മയാവട്ടെ വരുമാനത്തിൻെറ ചതുരങ്ങൾക്കുള്ളിൽ ചെലവുകളെ മെരുക്കിയെടുക്കുന്നു. ആർക്കും ആരേയും കുറിച്ചു പരാതികളില്ല. പരിഭവങ്ങളില്ല. എന്നിട്ടും സ്വസ്ഥതയില്ലാതുഴലുന്ന എൻെറ അച്ഛൻ! ദുരൂഹതയുടെ കുഴമഞ്ഞിൽ കിടന്ന് ഞാനിപ്പോഴും കൈകാലിട്ടടിക്കുകയാണ്. എൻെറ അച്ഛനെന്തുപററി? ചെറുപ്പത്തിലേററ പൊലീസു മർദ്ദനം അളിയൻെറ ഏർപ്പാടിൽ ആയുർവേദകോളേജിലെ ഉഴിച്ചിൽ വിദഗ്ദ്ധൻ പൂർണ്ണ സുഖമാക്കി എന്നാണെൻെറയറിവ്. ആ മെലിഞ്ഞ ശരീരത്തിന് വേണ്ടത്ര രോഗപ്രതിരോധ ശേഷിയുണ്ടെന്നും ഞാൻ മനസ്സിലാക്കുന്നു. വളരെ അപൂർവ്വമായേ അച്ഛന് അസുഖങ്ങൾ വരാറുള്ളൂ. മരുന്നുകൾ കഴിക്കുന്നതും വിരളം. ഭക്ഷണ കാര്യത്തിൽ ഒരു നിർബ്ബന്ധവുമില്ല. എന്തായാലും മതി. ഉപ്പു കുറഞ്ഞാലും മുളകു കൂടിയാലും അമ്മയുണ്ടാക്കുന്ന എല്ലാ കറികൾക്കും സ്വാദ്.

ഇറച്ചിയും മീനും ഇടയ്ക്കുവച്ചെപ്പോഴോ അച്ഛൻ ഉപേക്ഷിച്ചു. അമ്മയ്ക്കും ഏട്ടനും മീനില്ലെങ്കിൽ ഊണിറങ്ങില്ല. എൻെറ കഥ മററൊന്നാണ്. പിടയുന്ന ജലജീവികളും മൃഗകബന്ധങ്ങളും പണ്ടേ എൻെറ മനം മടുപ്പിച്ചിരുന്നു. പ്രശ്നം ഇപ്പറഞ്ഞതൊന്നുമല്ലല്ലോ. എൻെറ അച്ഛനെ എങ്ങനെയെങ്കിലും രക്ഷപ്പെടുത്തേണ്ടിയിരിക്കുന്നു. എന്താണതിനൊരു പോംവഴി?

ക്രിസ്തുമസ് വിളക്കുകൾ ഞങ്ങളുടെ കോളനിയിൽ അങ്ങിങ്ങായി മിന്നിത്തുടങ്ങി. അമ്മയും ഏട്ടനും കൂടി ഞങ്ങളുടെ ഫ്ളാററിൻെറ മുമ്പിലും ഒരെണ്ണം കെട്ടിത്തൂക്കി. ക്രിസ്തുമസ് അപ്പൂപ്പൻമാരുടെ നേതൃത്വത്തിൽ ബാലസംഘങ്ങൾ സന്ധ്യാനേരങ്ങളിൽ കോളനിയിൽ ചുററിക്കറങ്ങി സംഭാവനകൾ പിരിച്ചു. അരോചകമാംവിധം അവർ കരോൾ ഗാനങ്ങളാലപിച്ചു. അത്യുന്നതങ്ങളിൽ മഹത്വം, ഭൂമിയിൽ സൻമനസ്സുള്ളവർക്കു സമാധാനം. നല്ല മനസ്സുള്ള എൻെറ പിതാവെന്തേ ഇന്നും നൊമ്പരപ്പെടുന്നു.

ക്രിസ്തുമസ്സിൻെറ തലേരാത്രി. അമ്മയും ഏട്ടനും സന്ധ്യയ്ക്കുമുമ്പേ പള്ളിയിലേക്കു പോയി. കോളനിയിൽനിന്നുംഒരു വലിയ സംഘംതന്നെയുണ്ടായിരുന്നു അവരോടൊപ്പം. രാത്രി എത്ര വൈകിയാലും പരിഭ്രമിക്കാനില്ല

ഞാനും അച്ഛനും ടെറസ്സിൽ ചെന്നിരുന്നു. അച്ഛൻ പിൻകൈകെട്ടി അങ്ങോട്ടുമിങ്ങോട്ടും നടക്കാനാരംഭിച്ചു. പാരപ്പെററിലിരുന്ന് ഞാൻ ചുററും നോക്കി. ദൂരെ വൈദ്യുതശ്മശാനത്തിലെ കാററാടിമരത്തുമ്പത്തും ഒരു ക്രിസ്തുമസ് ദീപം. മരിച്ചവരുടെ ആത്മാവുകൾക്ക് ക്രിസ്തുമസാശംസകൾ നേർന്നുകൊണ്ട് ജീവിച്ചിരിക്കുന്നവരെ നോക്കി ആ വിളക്കു കണ്ണു ചിമ്മുന്നു. മുകളിലാകാശത്ത് അനന്തകോടി നക്ഷത്രങ്ങൾ. താഴെ മിന്നിയാടുന്ന കടലാസുതാരങ്ങൾ.

അച്ഛൻ' നടന്നുമടുത്തപ്പോൾ എൻെറ അരികിൽ വന്നിരുന്നു. കാലിന്മേൽ കാൽ കയററിവച്ചു. ഇരുട്ടിൽ അച്ഛൻെറ മുഖഭാവം വ്യക്തമല്ല.

-മോളെ...

-എന്താച്ഛാ...

ശ്വാസംനിലച്ച നിമിഷങ്ങൾ. ഞാൻ ചെവിയോർത്തു. അച്ഛൻ സ്വരം താഴ്ത്തി പറഞ്ഞു.

-വീണ്ടുമൊരു ശുഭാപ്തി വിശ്വാസിയാവാൻ വിധിക്കപ്പെട്ടിരിക്കുന്നു മോളെ... നല്ല പിറേറന്നും നവലോകവും കൈയാമങ്ങളുമെല്ലാം ഇനി എഞ്ചുവടിപ്പാഠങ്ങൾ.

ഇത്രയുംപറഞ്ഞ് കാൽമുട്ടിൽ കൈമുട്ടുകളൂന്നി നെററിക്കു കൈകൊടുത്ത് അച്ഛൻ തലതാഴ്ത്തിയിരുന്നു. വീണ്ടും മനോഹരമായ കവിവാക്യങ്ങൾ. ഇവയുടെ അർത്ഥം തേടി തലച്ചോറുരുക്കാൻ എനിക്കു വയ്യ. അച്ഛൻെറ ചുമലിലേക്ക് ഞാൻ പതുക്കെ തല ചായ്ച്ചു. ഇളംകാററു വീശുന്നു. ദൂരെ കടലിരമ്പുന്നു. ഒരു വിമാനം ഉയർന്നുപറക്കുന്നു.

-അച്ഛാ... എനിക്കൊന്നും മനസ്സിലാവുന്നില്ലല്ലോ.

ഉത്തരമില്ല. മുഖംകുനിച്ചുള്ള ഇരിപ്പുമാത്രം. ഇടയ്ക്ക് ഒരു നെടുവീർപ്പുയർന്നു. കൊടുങ്കാററായി അതെൻെറ ചെവിയിൽ മുഴങ്ങി. അച്ഛനെക്കുറിച്ച് എനിക്കിനിയും എന്തെല്ലാമോ മനസ്സിലാക്കേണ്ടിയിരിക്കുന്നു. അറിഞ്ഞതിനേക്കാൾ എത്രയോ മടങ്ങ് അറിയാനുണ്ടെന്ന തോന്നൽ. ആ മനസ്സിൻെറ സങ്കീർണ്ണതയിലേക്കു കൂപ്പുകുത്താൻ എനിക്കു ധൈര്യം പോര. വേർപെടുത്തുന്തോറും ഏറിവരുന്ന കുരുക്കുകൾ. തിരിച്ചറിയാനും പറഞ്ഞാശ്വസിപ്പിക്കാനും കഴിയാതെ ഞാൻ... ഞാൻ... ഞാൻ മാത്രം.

സമയം കിട്ടുമ്പോൾ ഷെൽഫിലുള്ള പുസ്തകങ്ങൾ ഒന്നു വായിച്ചുനോക്കാൻ ശ്രമിക്കണമെന്ന് അച്ഛൻ പറയുമായിരുന്നു. ഒരിക്കലും നിർബ്ബന്ധിച്ചിട്ടില്ല. എങ്കിലും ആ പുസ്തകനിരയിൽനിന്ന് ചിലതൊക്കെയെടുത്തു മറിച്ചുനോക്കിയിട്ടുണ്ട്. മൂലധനത്തിൻെറ പുറംചട്ടയ്ക്കു തന്നെ വലിയ കട്ടി. പാരീസ് കമ്മ്യൂൺ എന്ന മിനിക്കഥ. മാനിഫെസ്റേറാ





യിലെ അന്ത്യസ്വപ്നങ്ങൾ. അന്നു ഞാൻ അച്ഛനോടു പറഞ്ഞു.

-അച്ഛാ, എൻെറ ദഹനേന്ദ്രിയങ്ങൾക്കിതൊന്നും പററിയതല്ല. അജീർണ്ണം സംഭവിക്കും. അച്ഛനു ജോലിയാവും.

എൻെറ ആ കൊച്ചുതമാശ കേട്ട് അച്ഛൻ ചെറുതായൊന്നു പുഞ്ചിരിച്ചു. കൂടുതൽ പറയാൻ ആ പുഞ്ചിരി എനിക്കു പ്രേരണ നൽകി. അടുത്തതല്പം ഗൗരവത്തിലാവട്ടെ എന്നു കരുതി

-അച്ഛാ, ഒരടുക്കളയിലും കിടപ്പുമുറിയിലുമൊക്കെയായി ഒതുങ്ങേണ്ട ജീവിതം തന്നെയല്ലേ എൻേറത്. ഈ പെൺജൻമത്തിന് വലിയ വിലയൊന്നും കല്പിച്ചുകൂടച്ഛാ.

തത്വചിന്താപരമായ എൻെറ ഡയലോഗുകൾ കേട്ടിട്ടാവണം അച്ഛൻ ഉച്ചത്തിൽ ചിരിക്കാൻ തുടങ്ങി. തൊട്ടടുത്ത നിമിഷത്തിൽ ഒരു സഡൻ ബ്രേക്കുപോലെ ചിരി നിലച്ചു. അച്ഛൻ ഒച്ചയുണ്ടാക്കാതെ കരഞ്ഞു. ആ കരച്ചിലും അധികനേരം നിന്നില്ല. ആ ചിരിയുടേയും കരച്ചിലിൻേറയും കാരണം എനിക്കിന്നും അജ്ഞാതമാണ്.

ടെറസ്സിൽ തണുപ്പു വർദ്ധിച്ചു. ഇരുട്ടിനു കട്ടികൂടുന്നു. ഞങ്ങൾ താഴേക്കിറങ്ങി. തീൻമേശയ്ക്കു മുമ്പിൽ അഭിമുഖമായിരുന്ന് പാലൊഴിക്കാത്ത കാപ്പിയും കേക്കും കായവറുത്തതും കഴിച്ചു.

അച്ഛൻ ചാരുകസേരയിലേക്കു ചെരിഞ്ഞു. എനിക്കൊരു പാവാടയും ചുരീദാറും തേക്കാനുണ്ടായിരുന്നു. തേപ്പുപെട്ടി ചൂടാക്കാൻ സ്വിച്ചിടുകയായിരുന്നു ഞാൻ. എന്തോ ഓർത്തിട്ടെന്നപോലെ അച്ഛൻ ചാടിയെഴുന്നേററു. മേശയ്ക്കടിയിൽ കിടന്നിരുന്ന സ്ററൂളെടുത്ത് അലമാരയോടു ചേർത്തുവച്ചു. അലമാരയ്ക്കു മുകളിൽ വച്ചിരുന്ന ഒരു പഴയ മരപ്പെട്ടി പൊക്കിയെടുത്തു. താഴേക്കിറക്കിവയ്ക്കാൻ ഞാനും സഹായിച്ചു.

എത്രയോ കാലമായി ആരാലും ശ്രദ്ധിക്കപ്പെടാതെ പൊടിയടിച്ച് അതവിടെ കിടക്കുന്നു. അമ്മയുടെ മരണാനന്തര ചടങ്ങുകൾക്കുശേഷം നാട്ടിൽനിന്നും വന്നപ്പോൾ അച്ഛൻ കൊണ്ടുവന്നതാണ് ആ പെട്ടി. മദർ സിങ്കിങ് എന്ന വിശാലുവമ്മായിയുടെ കമ്പി കിട്ടിയപ്പോൾ അച്ഛൻ ഒററയ്ക്ക് പാതിരാവിൽ ഇറങ്ങിപ്പോയി. പതിനേഴു ദിവസങ്ങൾക്കു ശേഷമാണ് ഈ പെട്ടിയും കൊണ്ടച്ഛൻ തിരിച്ചുവന്നത്. ആ പെട്ടിയിലെന്താണെന്ന് ഞങ്ങളാരും ചോദിച്ചില്ല. അച്ഛൻ തന്നെ ആ പെട്ടി അലമാരയ്ക്കു മുകളിൽ വച്ചു. പിന്നീട് ഇന്നാണതെടുക്കുന്നത്.

പെട്ടിയിൽ പററിപ്പിടിച്ചിരുന്ന പൊടിപടലങ്ങൾ ഊതിമാററി, പിത്തളക്ളിപ്പുകൾ ശബ്ദത്തോടെ താഴോട്ടാക്കി പെട്ടി തുറന്നു. തവിട്ടുനിറത്തിലുള്ള, പാററ തിന്നു വികൃതമായ, ഫ്രെയിമില്ലാത്ത ഒരു ഫോട്ടോ ഏററവും മുകളിൽ. താഴെ ഗാന്ധിത്തൊപ്പി ധരിച്ച ഒരു മധ്യവയസ്കൻ. ഒരു കരിമ്പടക്കെട്ട്. അച്ഛൻ ഫോട്ടോ പുറത്തെടുത്തു. ചുററിലുമുള്ള പൊടി ഊതിക്കളഞ്ഞ് എൻെറ നേർക്കു പിടിച്ചു.

-മോളെ, ഇതാണു നിൻെറ മുത്തച്ഛൻ...



അതായത് എൻെറ അച്ഛൻ. സ്വാതന്ത്ര്യസമരസേനാനി പൂത്തോളുമണ്ണത്തെ നടേശമേനോൻ. മരിക്കുമ്പോൾ ഞാൻ കണ്ണൂർ ജയിലിലായിരുന്നു.

അച്ഛൻെറ ശബ്ദം മുറിഞ്ഞു. കണ്ണുകൾ സജലങ്ങളായി.

-മോളെ എൻറച്ഛൻ അഞ്ചുകൊല്ലം സേലം ജയിലിൽ കിടന്നിട്ടുണ്ട്.

വാക്കുകൾ അഭിമാനത്തിൻെറ നെററിപ്പട്ടങ്ങളണിയുന്നു. വെൺചാമരങ്ങൾ വീശുന്നു. അച്ഛൻ കമ്പിളിക്കെട്ടു പൊക്കി. അതിനു താഴെ മുഷിഞ്ഞുനരച്ച നാലഞ്ചു ഗാന്ധിത്തൊപ്പികൾ. അതിൽ ഒരെണ്ണമെടുത്തു കുടഞ്ഞ് കസേരക്കയ്യിലടിച്ച് പൊടി മുഴുവൻ തട്ടി ഒരപ്രതീക്ഷിത നിമിഷത്തിൽ എൻെറ തലയിൽ വച്ചുതന്നു.

-ഈ അച്ഛനെന്തു പററി?

ഞാൻ ചോദിച്ചു. ഗാന്ധിത്തൊപ്പിയണിഞ്ഞുനിൽക്കുന്ന എന്നെ നിറകണ്ണുകളോടെ നോക്കിക്കാണുകയായിരുന്നു അച്ഛൻ. അച്ഛനിൽ സംഘർഷത്തിൻെറ ജ്വലനിരപ്പുയരുന്നുണ്ടോ? കുറച്ചപ്പുറത്താണ് വാഷ്ബേസിനും കണ്ണാടിയും. കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്ന് എൻെറ പ്രതിബിംബം കണ്ടപ്പോൾ ഞാനറിയാതെ ഉച്ചത്തിൽ ചിരിച്ചുപോയി. എൻെറ ഓരോ ചലനങ്ങളും അച്ഛൻ വീക്ഷിക്കുന്നുണ്ടായിരുന്നു. പിരിമുറുകി പൊട്ടരുതേ എന്ന പ്രാർത്ഥനയായിരുന്നു എൻെറ മനസ്സുനിറയെ.

ഗാന്ധിത്തൊപ്പി ധരിച്ച ഞാൻ അച്ഛൻെറ മുമ്പിൽ ചെന്നുനിന്നു കൈകൂപ്പി.

-അച്ഛാ... ഫാൻസിഡ്രസ്.

അച്ഛൻ ആ തമാശ കേട്ടു ചിരിച്ചില്ല. മുത്തച്ഛൻെറ ഫോട്ടോയിലേക്കും എൻെറ മുഖത്തേക്കും മാറിമാറി നോക്കി. ഇമകളടച്ച് കണ്ണീരൊതുക്കാനൊരു ശ്രമവും നടത്തി.

മരപ്പെട്ടിയുടെ മൂലയിൽ ഒരു കൊച്ചു മൺകുടം കണ്ടപ്പോൾ ഞാൻ ചോദിച്ചു.

-അച്ഛാ ആ കുടത്തിലെന്താണ്?

അച്ഛൻ കുടമെടുത്തു. മുഖത്തിനു നേരെ പിടിച്ചു. അതിൽ നെററിയമർത്തി. എൻെറ ചോദ്യത്തിനുത്തരം വ്യക്തമായിരുന്നെങ്കിലും അച്ഛൻ വിറയ്ക്കുന്നുണ്ടായിരുന്നു.

-നിൻെറ മുത്തശ്ശിയുടെ അസ്ഥി... ഏതെങ്കിലും പുണ്യനദിയിലൊഴുക്കാൻ ഏടത്തി ഏല്പിച്ചതാണ്.

(തുടരും)

സി. രാധാകൃഷ്ണൻ



# വേർപാടുകളുടെ വിരൽപ്പാടുകൾ

പതിനാറ്

പ്രതീക്ഷിച്ചതുപോലെ, അടുത്ത ഊഴം തലയുടേതു തന്നെ. പരിഭ്രമമോ പേടിയോ ഇല്ല. സന്തോഷവുമില്ല. തടയാനാവില്ല എന്നൊരു ബോധം. വെള്ളത്തിലേക്ക് മുതലക്കൂപ്പുകുത്തി വീഴുന്ന വീഴ്ചയിൽ വെള്ളം തൊടുന്നതിനുമുമ്പുള്ള സുഖവും.

തെററിപ്പിരിയുന്നതുപോലെ കണ്ണുകളും ചെവിയും മൂക്കും നാക്കും വേറെയായി. തലയോട് രണ്ട് പകുതിയായി പിളർന്നു. തലച്ചോർ പുറത്ത് കടന്ന് രണ്ട് പകുതിയായി, നാലായി, എട്ടായി, പതിനാറായി, പതിനാറായിരത്തിയെട്ടായി. മുടിയിഴകൾ അതിനിടയിൽ വളഞ്ഞുമടങ്ങിയിഴഞ്ഞു കളിച്ചു.

കണ്ണുകൾ ഗോളങ്ങളായി ഉരുണ്ടുപോയി കാണാനില്ലാതായി. നാക്ക് ചെമ്പട്ടുതുണ്ടായി, തുളവീണ്, ഇഴപിരിഞ്ഞ് നുറുങ്ങി മറഞ്ഞു.

ഘോരമായ ഒരു യുദ്ധം ജയിച്ചവരേപ്പോലെ ഒന്നുമില്ലായ്മയുടെ അദൃശ്യമായ സർവ്വായുധസേന ചുഴന്നിരിക്കുന്നു.

സുഖമായീ, കാര്യം. കണ്ണില്ലാതെ എല്ലാം കാണാം, കാലില്ലാതെ നടക്കാം, കയ്യില്ലാതെ കൈകാര്യം ചെയ്യാം, ചിറകില്ലാതെ പറക്കാം, തലയില്ലാതെ ചിന്തിക്കാം, ഒന്നുമില്ലാതെ എല്ലാമാകാം, നിറഞ്ഞുനില്ക്കാം.

അങ്ങനെ നിറഞ്ഞുനില്ക്കേ, അമ്മയുടെ ആർത്തനാദം: ''അപ്പൂ.....!''

തിമിർത്തുപെയ്യുന്ന മഴ. അമ്പലനടയിലെ കടവിൽ ഇടിമിന്നലിൽ അമ്മയെ ദൂരെ കാണാം. സോപ്പുതേപ്പിച്ച് വെള്ളത്തിലിറക്കിയപ്പോൾ ഒന്നുനീന്താൻ തോന്നി. മുങ്ങിയേടത്തുനിന്ന് ഊളിയിട്ട് അകന്നു. ചെന്നുപെട്ടത് ചുഴിയിൽ. പിന്നെ പൊങ്ങിയത് വളരെ താഴെ വെള്ളമരുതിൻകാടിന്റെ കാനലിൽ. വെള്ളത്തിലേക്ക് ഞാന്നുകിടക്കുന്ന ചില്ലയിൽ പിടികിട്ടിയത് വിട്ടില്ല. ഒഴുക്കിലുലയുന്ന ദേഹം. വിളിക്ക് മറുവിളി പറയാൻ തൊണ്ട അനുവദിക്കുന്നില്ല. മഴയുടേയും ഒഴുക്കിന്റേയും ഇരമ്പവും ഒഴുക്കിലെ നുരയും പതയും.

''എന്റെ കുട്ടി പോയീലോ!.....''

ഇവിടെയുണ്ടമ്മേ എന്ന് പറയാൻ കഴിയുന്നില്ല. നാക്കില്ല, വായില്ല, തൊണ്ടയില്ല, ശ്വാസകോശമില്ല.

അമ്മയും അടർന്നലിഞ്ഞ് ഇല്ലാതായിക്കൊണ്ടിരിക്കുന്നു. ഏത് നിമിഷവും കാണാൻ കിട്ടാതെ ആയിത്തീരാം.

''അപ്പൂ!'' അമ്മ കുലുക്കിയുണർത്തി: ''നീയെന്താ ഞെളിപിരിക്കൊള്ളണത്! ഉറങ്ങണെങ്കിൽ ആ മെത്തപ്പായ വിരിച്ച് കെടന്നൂടെ?''

പകച്ച് അമ്മയെ കെട്ടിപ്പിടിക്കാൻ ഉയർന്ന കയ്യുകൾ പരിസരബോധത്തിന്റെ വെളിച്ചത്തിൽ താണു. അവയവങ്ങൾ പിണങ്ങിപ്പിരിഞ്ഞ് അലിഞ്ഞുപോയിട്ടില്ല എന്ന് തീർച്ചയുമായി.

അച്ഛനും അലിഞ്ഞുപോകാതെ ബാക്കിയാണ്.

മഴ മാറിയിട്ടും ഉച്ചവെയിൽ സാരമായ എന്തോ അമളി പററിയപോലെ ഇളിച്ചുനില്ക്കുന്നേയുള്ളു.

''നഴ്സ് വന്ന് ചോര കുത്തിയെടുത്ത് കൊണ്ടോയി,'' അമ്മ അറിയിച്ചു: ''എന്തോ പരിശോധിക്കാനാണത്രെ.''

മനശ്ശക്തി നഷ്ടപ്പെടാതിരിക്കാൻ ശ്രദ്ധിക്കണമെന്ന് സ്വയം ഓർമ്മിപ്പിച്ചു. വളരെപ്പെട്ടെന്ന് ദേഷ്യം വരുന്നു; പരിസരബോധം നഷ്ടപ്പെടുന്നതും പൊടുന്നനെ. ഭ്രാന്തൻ സ്വപ്നങ്ങളും.

ആവർത്തിച്ച് വരുന്ന മറേറ സ്വപ്നവും നിത്യനരകമായിരിക്കുന്നു. ഒഴിഞ്ഞ മുറിയുടെ സ്വപ്നം. ദൂരെയെവിടേയോ പോയി ആസ്പത്രിമുറിയിലേക്ക് തിരികേ വരുന്നു. കുരച്ചും മുരണ്ടും പിന്നാലെയുണ്ട്, ഒരുപററം ചാവാലിപ്പട്ടികൾ. ചാരിക്കിടക്കുന്ന വാതിൽ തുറന്നു നോക്കുമ്പോൾ മുറിയിൽ ആരുമില്ല! മുറിയുടെ മൂലയിൽ ഒരു വലിയ ഉലക്ക ചാരിവച്ചിട്ടുണ്ട്. അച്ഛൻ കിടന്ന കട്ടിലിൽ ഒരു തലയോടും കുറെ എല്ലുകളും, മരുന്നുകൾ ചിതറിയും മറിഞ്ഞും നിറഞ്ഞ, ഒരു ഇനാമൽ ട്രേയും. അച്ഛന്റേയും അമ്മയുടേയും ഉടുപ്പുകൾ വാരിവലിച്ച് കട്ടിലിന്നരികിലെ സ്റ്റൂളിൽ കുമിച്ചുകൂട്ടിയിരിക്കുന്നു; ഗ്ലൂക്കോസ് കുപ്പി തൂക്കാറുള്ള സ്ററാൻറിൽ ആൾവലിപ്പമുള്ള ഒരു വവ്വാൽ തലകീഴായി തൂങ്ങുന്നു. മെലിഞ്ഞ് കൂർത്ത പല്ലുകളും തിളങ്ങുന്ന വട്ടക്കണ്ണുകളും ചായ്ച്ചും ചെരിച്ചും പിടിക്കാവുന്ന കൂർത്ത ചെവികളും. ജനൽക്കമ്പികളിൽ കാട്ടുവള്ളികൾ പടർന്നു കയറി പുറങ്കാഴ്ച മറച്ച് മുറിക്കകത്തേക്ക് ഇണച്ചങ്ങൾ നീട്ടി നില്പുമുണ്ട്. വാതിൽചാരി വാതിൽപ്പടിയിലെ നമ്പർ ഒന്നുകൂടി നോക്കുമ്പോൾ സ്ഥലം ആസ്പത്രിമുറിയേ അല്ല, പഴന്തറവാട്ടിലെ മച്ച്. വാതിലിന് പിച്ചളക്കെട്ടും പിച്ചളമുലകളും. വാതിൽ വീണ്ടും തുറക്കാനും തുറക്കാതിരിക്കാനും കഴിയാതെ നില്ക്കെ, അകത്തെന്താണെന്നറിയാം, കാണാതെ. മേലുടുപ്പില്ലാതെ, വസൂരിക്കുമിളകൾ ആകേ മൂടിയ മുഖവുമായി, ചോരക്കുഞ്ഞിനെ മടിയിലുംവച്ച്, അമ്മമ്മ ഇരിക്കുന്നു. കുഞ്ഞ് ഞെളിഞ്ഞുപിരിഞ്ഞ് കരയുന്നു. ആയിരക്കണക്കിന് കണ്ണുകളുള്ള മുലകൾ. എല്ലാം വസൂരിക്കുമിളകൾ! നിലവിളക്കിന്റെ നാളത്തിന് കിടിലം. കെട്ട തേങ്ങയുടേയും പൂപ്പലിന്റേയും മണം.

ഈയിടെ ഈ സ്വപ്നം പകുതിയാവുമ്പോഴേ ഉദിക്കാറുണ്ട്, ഉണരണമെന്ന ആശയും. ഉണരില്ല. പിച്ചളമുലയുള്ള വാതിലിന്ന് പുറത്തെ നില്പ് തീർത്തും അസഹ്യമാകുവോളം രക്ഷ കിട്ടുകയില്ല. പ്രാണൻ പകുതിയായി, വിയർപ്പിൽ കുളിക്കുംവരെ നീളുന്നു, ദുരിതം.

ആസ്പത്രിയിൽനിന്ന് വീട്ടിൽ കൊണ്ടുചെന്നു കിടത്തിയ അച്ഛനെ കാണാൻവന്ന ഒരു മുതിർന്ന അയല്ക്കാരി തുറന്നുതന്നെ പറഞ്ഞിരുന്നു?

''ഇത് ആയമ്മ കൂടീതാ, സംശല്ല്യ! മകളടെ താലി പൊട്ടാൻ പെണ്ണൊരുത്തി സമ്മതിക്ക്ല്ല്യ! മൂപ്പരടെ പ്രാണൻ നേർവഴിക്ക് പോകണെങ്കിൽ ശരിയായ പ്രേതവേർപാട് വേഗം നടത്തിക്കോളിൻ, കൂട്ടരെ!''

''അപ്പൊ കല്യാണിയമ്മെ,'' അച്ഛന്റെ പെങ്ങൾ ചോദിച്ചു: ''അങ്ങനെയാച്ചാൽ ഞങ്ങടെ അമ്മ ഇല്ല്യെ, മറുപുറം പിടിക്കാൻ?''

''നീയെന്താ ഈ അന്തല്ല്യായ പറേണത്!'' കല്യാണിയമ്മ ഓപ്പോളോട് തിരിച്ചു ചോദിച്ചു: ''തൊണ്ണൂറു തികഞ്ഞ് നീണ്ടുനിവർന്നുകിടന്ന് മരിച്ചോരടെ മാതിരിയാണോ പെററ് പതിനാറ് തെകയുംമുന്നെ പണ്ടാരക്കുരിപ്പു പിടിച്ച് പോയവര്?''

തൊട്ടുതാഴെയുള്ള പെങ്ങളുടെ മകൻ പഠിപ്പുമുടക്കം പ്രഖ്യാപിച്ചതും അന്നുതന്നെ. പോളിയിൽ ഇനി പോകുന്നില്ലെന്നു തീർത്തു പറഞ്ഞു. ''വെറുതേ എന്തിന്!'' എന്നാണ് ചോദിച്ചത്.

തമിഴു പട്ടണത്തിലെ കോളേജിൽപ്പോക്ക് ബോറായിത്തോന്നി. ഉഴപ്പിയപ്പോൾ നാട്ടിൽ കൊണ്ടുവന്ന് കോഴകൊടുത്ത് ചേർത്തതായിരുന്നു, പോളിയിൽ. പരസ്യമായ സംഭാവന എന്ന കോഴ. പതിനായിരം. അമ്മയുടെ പേരിൽ അച്ഛൻ ബാങ്കിലിട്ട തുകയിൽ നിന്നെടുത്താണ് കൊടുത്തത്.

താഴേയും മേലേയും പെൺകുട്ടികളാണ് അവന്റെ കൂടപ്പിറപ്പുകൾ. ഒരേയൊരാണ്. ഒരു ജീവിതമാർഗ്ഗമുണ്ടായിക്കിട്ടട്ടെ എന്ന് വിചാരിച്ചു. തണ്ടും തടിയുമൊക്കെയുള്ളവനാണ്, അച്ഛനെ താങ്ങിയെണീപ്പിക്കാനൊക്കെ ഒരു സഹായമാകുമല്ലൊ എന്നും കരുതി.

രണ്ടും നടന്നില്ല. അവന് കൂട്ടുകാരും കളിയും അല്പം പ്രേമം അയൽവീട്ടിലും. പിന്നെപ്പിന്നെ പോളിയിൽ പോക്കുമില്ലാതായി. രാവിലെ ഇറങ്ങും. രാത്രിയിൽ എപ്പോഴെങ്കിലും വന്നു കയറും. ഉച്ചയ്ക്ക് ചിലപ്പോൾ വന്നാലായി. അമ്മമ്മയെ പേടിയില്ല. ശകാരിച്ചാൽ നിന്ന് ചിരിക്കും. വലിയച്ഛൻ അന്യൻ. വിലയമ്മയോട് കണ്ണുരുട്ടും.

തിരുത്താൻ കഴിയുന്നതിനപ്പുറത്തെത്തിയതിൽപ്പിന്നെയാണ് അവതാളം മുന്നിൽവന്നുപെട്ടത്. ഞായറാഴ്ചകളിൽ അച്ഛൻ മരുന്നുമായി വരുമ്പോൾ മറ്റൊന്നും അന്വേഷിക്കാൻ സമയമുണ്ടാവാറില്ല.

രോഗവിവരമറിയാൻ വിരുന്നുവന്ന അമ്മായിമാർ പോയപ്പോൾ അനിയത്തി കണ്ണുനിറച്ച് കാര്യങ്ങൾ പറഞ്ഞു. ശ്രദ്ധിക്കാൻ ആളില്ലാതെപോയി എന്ന് അവൻറമ്മയ്ക്ക് ആക്ഷേപമുണ്ടാവുമല്ലൊ എന്നായിരുന്നു അവളുടെ മുഖ്യമായ സങ്കടം.

അച്ഛൻ കിടക്കുന്ന മുറിയിലേക്ക് മരുമകനെ വിളിച്ചുവരുത്തി: ''പോളിയിൽ പോകാറില്ലെ?''

മറുപടിയില്ല.

''ഞാൻ നിന്നെ തിരികേ നിന്റെ അമ്മയുടെ അരികിലേക്കയയ്ക്കാം.''

അതിനും പ്രതികരണമില്ല.

''എത്രയായി, പഠിപ്പു മുടക്കിയിട്ട്?''

''ഞാൻ പട്ടിയേപ്പോലെ കെഞ്ചാറുണ്ട്, ഏട്ടാ!'' അനിയത്തി കണ്ണൊപ്പി: ''പുല്ലു വില, കുട്ടിക്ക്!''

''പഠിക്കണ്ടെ?''

''എന്തിന്, വെറുതെ...!''

''അവർക്കു കൊടുത്ത പണമൊക്കെയോ?''

അനിയത്തി ഇടയിൽക്കടന്നു: ''കൊടുത്തത് അവനവന്റെയാണെങ്കിലേ...!''

മരുമകന്റെ ഉണ്ടക്കണ്ണുകൾ ചോരച്ചു: ''ഇവിടെ കാശിന്റെ കണക്കേ എന്നും ഉള്ളു! എനിക്കു മടുത്തു!.... ചെറിയമ്മയുടെ കാശ് ഞാൻ തിരികേ തരാം!''

''നീയെങ്ങനെ കൊടുക്കും?''

''ചെറിയമ്മാമ എന്നെ കൊണ്ടുപോവാം എന്ന് പറഞ്ഞിട്ടുണ്ട്, പണ്ടേ.''

ഗൾഫിലേക്ക്.

ജീവിതമൂല്യങ്ങളുടെ മാറ്റുരയ്ക്കാൻ പാകത്തിൽ ചെകുത്താൻ തുറന്ന സ്വർണ്ണഖനിയിലേക്ക്.

പണം സിംഹാസനത്തിലിരുന്നു കല്പിക്കുന്നു: എന്നെ മാത്രം പൂജിക്കുവിൻ!

അടിമത്തം സ്വയം ഏറ്റുവാങ്ങിയവർ സാഷ്ടാംഗം നമസ്കരിക്കുന്നു.

''അവടെച്ചെന്നാൽ സ്വർഗ്ഗായീന്നാ വിചാരം!'' അനിയത്തി തല തിരിച്ചു.

''പോകുന്നെങ്കിൽത്തന്നെ ഈ ഡിപ്ലോമ എടുത്തിട്ട് പോകരുതെ?''

ഇലക്ട്രോണിക്സാണ് ബ്രാഞ്ച്. ഡിപ്ലോമ കയ്യിലുണ്ടെങ്കിൽ എവിടെച്ചെന്നാലും എന്തെങ്കിലുമൊരു തൊഴിൽ കിട്ടാൻ എളുപ്പമുണ്ട്. തിരിച്ചുപോന്നാലും കഴിയാം.

''കുറച്ചെങ്കിലും കഷ്ടപ്പെടാൻ തയ്യാറില്ല്യാത്തോര് എവടെച്ചെന്നിട്ടും ഒരു കാര്യോം ഇല്ല്യ!''

''ഓ,'' മരുമകൻ ചിരിച്ചു: ''ശാപം കഴിഞ്ഞു!''

''നീ ഈ ചെയ്യുന്നതൊക്കെ ശരിയാണ് എന്ന് നിനക്കു തോന്നുന്നുണ്ടോ?''

''എനിക്കു വയ്യ ഈ ബോറടി,'' കരാട്ടെ ശീലിച്ചു മരച്ച കൈപ്പത്തികൾ കൂട്ടിത്തിരുമ്മി അവൻ ചിരിച്ചുതന്നെ നിന്നു: ''വണ്ടിക്കു കെട്ടിയ കാളയെപ്പോലെ...''

അച്ഛന്റെ തൊണ്ടയിൽനിന്ന് വികൃതസ്വരങ്ങൾ പുറപ്പെട്ടു. സ്വാധീനമുള്ള കയ്യ് പേരക്കിടാവിനുനേരെ ചൂണ്ടിനില്പുണ്ടായിരുന്നു.

''എന്താ, അച്ഛച്ഛാ?'' അവൻ ആ കയ്യ് എത്തിപ്പിടിച്ചു. അവന്റെ കയ്യ് തിരികേ മുറുക്കിപ്പിടിച്ച് അച്ഛൻ തുരുതുരെ പറഞ്ഞുതുടങ്ങി. ഒരക്ഷരവും വ്യക്തമല്ല. ഉമിനീർ വായിൽ നിറഞ്ഞ് പതഞ്ഞ് കോറുവായിലൂടെ ഒഴുകി. അവസാനം, അച്ഛൻ, നിസ്സഹായതയോടെ, തല ഒരു വശത്തേക്ക് ചെരിച്ചുവെച്ച്, ക്ഷീണിതനായി, മൗനിയായി. നീട്ടി മൂളി. നെഞ്ച് കിതപ്പിൽ ഉയർന്നുതാണു.

''എവിടയ്ക്കാ, നിന്റെ പുറപ്പാട്?'' അമ്മ പല്ലുതേപ്പ് പാതിയാക്കിയപാട്, കയ്യിൽ ഉമിക്കരിയുമായി, വന്ന് പുതിയ തലമുറയോട് ഏറ്റുമുട്ടി: ''ആ പൂതി വേണ്ട! ഒരുത്തൻ



പോയതിന്റെ സുഖംതന്നെ ധാരാളം മതി! നാല് കാശ്, കിട്ട്യാൽ ഒക്കെ ആയ്യോ? കോലംകെട്ട ഒരു കാലം!''

''ശരി,'' യുവതലമുറ ചിരിച്ചു: ''അമ്മമ്മ ഒരു ആയിരം ഉറുപ്പിക ഇങ്ങുതരു.''

''എന്തിന്?''

''എന്തിനെങ്കിലും ആവട്ടെ.''

''എന്റെ കയ്യിൽ കാശോ?''

''ഇല്ല്യ അല്ലെ! അതോണ്ടാ നിങ്ങളെ ആർക്കും ഒരു വെലയും ഇല്ല്യാത്തതും!''

''വെല ഞാൻ ഉണ്ടാക്കിത്തരാം!'' അമ്മ കയ്യിലെ ഉമിക്കരി യുവതലമുറയുടെ കുപ്പായത്തിന്റെ മാറത്തെ കീശയിലിട്ടു; കരിപുരണ്ട കയ്യ് അവന്റെ കവിളത്തും തുടച്ചു: ''പോ! പോയി പുസ്തകമെടുത്തു വായിക്ക്!''

അമ്മ പിടിച്ചെഴുന്നേല്പിച്ച് തള്ളിയപ്പോൾ അവൻ ഉറക്കെച്ചിരിച്ച് പുറത്തുപോയി. കയ്യോങ്ങി വാതില്ക്കൽവരെ ചെന്നു, അമ്മ: ''എന്റെ കയ്യിന്റെ ചൂട് നീയറിഞ്ഞ്ട്ട്ല്ല്യ!''

അച്ഛന്റെ ഭാവം പെട്ടെന്നു മാറി ചിരിയായി. അലങ്കോലപ്പെട്ട ചിരി. ചിരി അടങ്ങിയപ്പോൾ കണ്ണുനിറഞ്ഞുനിന്നു. നീണ്ട നെടുവീർപ്പിന്റെ കൂടെ ശീതക്കാറ്റേറ്റപോലെ ഒരു വിറയലും.

○

അസുഖമുണ്ടാകുന്നതിനു മുൻപും നീണ്ട നെടുവീർപ്പുകൾ അച്ഛന്റെ കൂട്ടുകാരായിരുന്നു. മറച്ചുവെക്കാറുമില്ല.

അസ്തമയസൂര്യൻ പടിഞ്ഞാറേച്ചുവരിൽ ഓലനിഴലുകൾ ചുവപ്പുവെളിച്ചത്തിൽ വീഴ്ത്തുന്ന സന്ധ്യകളിൽ പൂമുഖവാതിൽപ്പടിയിൽ കൂനിക്കൂനിയിരിക്കേ നീണ്ട നെടുവീർപ്പുകളുയരാറുണ്ട്.

സ്മരണകളുടെ വേലിയേറ്റമായിരുന്നുവോ?

മക്കളെ ഓർത്തോ, ഞെരുങ്ങിയത്?

അതോ, മരുമക്കളെക്കരുതിയോ?

മനസ്സുകൊണ്ട് തികച്ചുമൊരു മരുമക്കത്തായക്കാരനായിരുന്നു, അച്ഛൻ, എന്ന് തോന്നിയപ്പോൾ എതിർക്കേണ്ടിവന്നു. മയത്തിലും നയത്തിലുമാണ് അച്ഛൻ തന്റെ ഇഷ്ടാനിഷ്ടങ്ങൾ എന്നും നടപ്പിലാക്കാറ്. അതേ നയവും മയവും തന്നെ തിരികേ ഉപയോഗിക്കേണ്ടിവന്നു. കൂടപ്പിറപ്പുകളുടെ രക്ഷയ്ക്കുവേണ്ടി മാത്രമായിരുന്നുവോ, ഈ എതിർപ്പ്? അങ്ങോട്ടുള്ളത്ര സ്നേഹം അച്ഛന് ഇങ്ങോട്ടില്ല എന്ന നൊമ്പരത്തിൽനിന്ന് ഉടലെടുത്ത വാശിയുമുണ്ടായിരുന്നില്ലേ?

ആദ്യത്തെ അങ്കം വേണ്ടിവന്നത് അമ്മയുടെ തറവാട് ഭാഗിക്കുന്ന കാര്യത്തിലാണ്. വലിയമ്മമാരും ഏട്ടനും തറവാട്ടിൽ താമസം. അവർക്ക് അഷ്ടിക്കു വകയില്ല. ഒന്നരയേക്കർ തൊടിയിൽനിന്ന് കാര്യമായ ആദായമില്ല.

വീടിന്റേയും തൊടിയുടേയും അവകാശി ഇളയമ്മാമൻ. വളരെ മുൻപുണ്ടായിരുന്ന കൂട്ടുകുടുംബം ഭാഗിച്ചപ്പോൾ കിട്ടിയ പണം കൊണ്ട് മുത്തശ്ശി വാങ്ങിയതാണ് വീടും തൊടിയും. റജിസ്റ്ററാക്കിച്ചത് ഇളയമ്മാമൻ. മൂപ്പർ സ്വന്തം പേരിലങ്ങ് റജിസ്റ്ററാക്കിച്ചു! അച്ഛന്റെ പെങ്ങളാണ് അന്നേ അമ്മാമന്റെ ഭാര്യ, ദുരുദ്ദേശ്യം വെച്ച് ചെയ്യിച്ചതാണെന്ന് അന്നേ വലിയമ്മമാർ പരാതി പറഞ്ഞു. പക്ഷേ, കുടുംബങ്ങൾ തമ്മിലെല്ലാം നല്ല ബന്ധങ്ങളായിരുന്നുതുകൊണ്ട് അതങ്ങ് അടങ്ങി.

അമ്മാമൻ മരിച്ചപ്പോൾ ഓപ്പോൾ എല്ലാറ്റിനും അവകാശിയായി. വലിയമ്മയുടെ രണ്ടാമത്തെ മകൻ മീശപിരിച്ച് ചെറുത്തുനിന്നു. ഏട്ടന്റെ ഹരിജൻസംബന്ധം ഔപചാരിക വിവാഹമാക്കുന്നതിൽ ഏട്ടന് ഉണ്ടായിരുന്നതിലേറെ താല്പര്യം, അതു രഹസ്യമായിരുന്നെന്നാലും, അച്ഛന് ഉണ്ടായിരുന്നുവെന്നും സംസാരമുണ്ടായി. അമ്മാമനെ എന്നല്ല മറ്റു ബന്ധുക്കളേയും ഏട്ടനിൽനിന്നകറ്റി സ്വത്ത് കയ്യിലാക്കാനായിരുന്നു ഇതെന്ന് പലരും പറഞ്ഞു.

കൃഷിഭൂമിയുടെ പാട്ടബാക്കിക്ക് പണയമായ കുടിയിരുപ്പിന്മേൽ കേസ്സ് നിലവിൽ വന്നതിനുപിന്നിൽ അച്ചരൻെറ കയ്യുണ്ടായിയെന്ന് ഏട്ടൻതന്നെ പറഞ്ഞു. കോടതി നടപടികളിൽ സ്വത്തിനവകാശി അമ്മായിയായിക്കിട്ടാൻവേണ്ടി ആയിരുന്നു ഇത് എന്നും പറഞ്ഞു.

കൃഷിഭൂമിയുടെ ഒരു ഭാഗം, അമ്മാമൻ ജീവിച്ചിരിക്കേത്തന്നെ, നടുവമ്മാമൻ കൈയടക്കിയിരുന്നു. മറ്റൊരു ഭാഗം വലിയമ്മയുടെ മൂത്തമകൻ മറ്റൊരാൾക്കു കൈമാറി നിസ്സാര വിലയും കൈപ്പറ്റിയിരുന്നു. ഏട്ടൻ കൃഷി ചെയ്യുന്നതടക്കമുള്ള ഭൂമിയിന്മേൽ ജന്മിക്ക് പാട്ടമായി ആരുമൊന്നും കൊടുക്കാറില്ല. ഭൂനിയമപ്രകാരം രണ്ടരക്കൊല്ലത്തെ പാട്ടവും പലിശയും ബാക്കി കിടന്നതിനായിരുന്നു അന്യായം.

ജപ്തി വന്നപ്പോൾ ഏട്ടൻ കടംവാങ്ങി തുക അടച്ചു. കടം വീട്ടാനാവാതെ കൃഷിഭൂമിയിൽ പത്തുസെൻറ് കൈമാറി. ഈ കൈമാറ്റരേഖ നിലനില്ക്കണമെങ്കിൽ തറവാട്ടുസ്വത്തിൽ തനിക്ക് ഉള്ള അവകാശം കൈമാറുന്നു എന്ന് ഏട്ടൻ എഴുതിയാലേ പറ്റൂ എന്ന് ആധാരമെഴുത്തുകാരൻ മേനോൻ ഭൂമി വാങ്ങുന്നവരോട് പറഞ്ഞു. മേനോൻ അച്ചരൻെറ ആപ്തമിത്രമായിരുന്നു. ആ പ്രമാണം അത്തരത്തിലെഴുതി റജിസ്റ്റർ ചെയ്യേണ്ടിവന്നു, ഏട്ടന്.

ഇതോടെ അമ്മായിക്ക് തറവാട്ടുസ്വത്തിന്മേൽ പൂർണ്ണാവകാശം സ്ഥാപിച്ചെടുക്കാനുള്ള നിയമനടപടിക്ക് രംഗമൊരുങ്ങി.

അമ്മായി 'ആരുമെവരും കുട്ടികളും ഇല്ലാത്ത അനാഥ'യായതുകൊണ്ട് നാട്ടുകാർക്കാർക്കും ഇതിൽ എതിരുണ്ടാവില്ലെന്ന് അച്ചരന് അറിയാമായിരുന്നു. നാട്ടുകാരണവന്മാർക്കാണെങ്കിൽ ഏട്ടനേപ്പറ്റി നല്ല അഭിപ്രായം ഒട്ടുമില്ല.

അമ്മയ്ക്കാണ് നാലഞ്ചു കുട്ടികളും കുട്ടികളുടെ കുട്ടികളുമുള്ളത്. തറവാട്ടുസ്വത്തിൽ ഏറ്റവും വലിയ പങ്ക് അമ്മയ്ക്കർഹതപ്പെട്ടതാണ്, വാസ്തവത്തിൽ. ഏഴുസെൻറ് ഭൂമിയിലൊരു പീടികയുണ്ടായിരുന്നത് വീടാക്കി അമ്മയെ അച്ചരൻ മാറ്റിത്താമസിപ്പിച്ചല്ലൊ. അമ്മയുടെ കാര്യം ഭദ്രമല്ലെന്ന് ആർക്കു പറയാം?

അച്ചരനോ, തറവാട്ടുകാര്യം വിട്ടൊഴിഞ്ഞമട്ടിലാണ്, കുറച്ചിടയായി. ഉച്ചയ്ക്കൊരു നേരം ഉണ്ണാൻ തറവാട്ടിൽ പോവും. ബാക്കിനേരം അമ്മയുടെ അരികിൽ.

നാട്ടുകാരുടെ കണ്ണിൽ അമ്മയുടെ അഞ്ചുമക്കളിൽ മൂത്തവന് അത്യാവശ്യം പഠിപ്പും ഭേദപ്പെട്ട തൊഴിലുമുണ്ട്. രണ്ടു പെൺകുട്ടികളെ കൊടുത്തയച്ചു. മൂന്നാമത്തെ പെണ്ണ് എം.എയ്ക്കു പഠിക്കുന്നു. അവസാനത്തെ സന്തതി 'അക്കരെ' ജോലിയിലാണ്. അമ്മയ്ക്കെന്തിന് സ്വത്ത്, ഇനി?

അച്ചരൻേറയും അമ്മയുടേയും തറവാടുകൾ തമ്മിൽ ശത്രുത വളരെ പഴയതാണ്. ബന്ധങ്ങളും അത്രതന്നെ പഴക്കം ചെന്നത്. അമ്മയുടെ തറവാട് കുളംകോരിയേ അടങ്ങൂ എന്നൊരു ദുശ്ശാഠ്യം അച്ചരന് ഉണ്ടായിരുന്നുവോ?

അച്ചരൻെറ ശരിയായ ഉള്ളിലിരിപ്പറിയാൻ വളരെ പ്രയാസമുണ്ടായിരുന്നു. അച്ചരൻ അച്ചരൻെറ വീട്ടുകാരുടെ താല്പര്യങ്ങൾ സംരക്ഷിക്കുകയാണ് എന്ന തോന്നൽ അവർക്കും, ഭാര്യയേയും മക്കളേയുമാണ് യഥാർത്ഥത്തിൽ കാര്യമായെടുക്കുന്നതെന്ന തോന്നൽ ഇപ്പുറത്തും നിലനിർത്തുന്നതിൽ അച്ചരൻ ജയിച്ചു. രണ്ടും ഒരുമിച്ചു ശരിയാവാൻ വയ്യെന്നിരിക്കേ ഏതാണ് അസ്സൽ? അമ്മയോടച്ചരന് യഥാർത്ഥത്തിൽ സ്നേഹമുണ്ടോ എന്നുവരെ ഈ ചോദ്യം നീണ്ടു. അച്ചരൻെറ മക്കൾക്ക് അച്ചരൻെറ സൂത്രം മനസ്സിലാക്കാനുള്ള കഴിവ് കുറച്ചെങ്കിലുമുണ്ടാകാമെന്നുപോലും അച്ചരന് തോന്നാതെ പോയതിൽ സങ്കടപ്പെട്ടു.

ഒരിക്കൽ അവധിയിൽ വന്നപ്പോൾ അച്ചരൻ തറവാട്ടുസ്വത്തിനേപ്പറ്റി നിസ്സാരമട്ടിൽ പറഞ്ഞു: "അവള് ഒരു കേസ്സു കൊടുത്താൽ ആ പ്രശ്നം തീരുന്നതേ ഉള്ളൂ!"

കേസ്സിനുള്ള അന്തരീക്ഷം ഒരുങ്ങിയിരിക്കുന്നു എന്ന് തലേന്നാൾ ഏട്ടനിൽനിന്ന് മനസ്സിലായിരുന്നു.

"കേസ്സെന്തിനച്ചരാ?"

"അല്ലാതെ പിന്നെ ആധിക്കാരി അതൊക്കെ വിറ്റുതുലച്ചാലോ?"



"ചെയ്യില്ല."

സുഖമുള്ള വിഷയമല്ലെന്നറിഞ്ഞ് അമ്മ ഇടപെട്ടു: "നീയതന്വേഷിക്കണ്ട. ആരെങ്കിലും എന്തെങ്കിലും ചെയ്തോട്ടെ."

"അത് ഭാഗിക്കരുതേ?"

"എല്ലാം തൻെറയാണെന്നല്ലേ അവൻെറ മട്ട്."

"അത്ര കാര്യമാക്കണ്ട."

"സത്യത്തിൽ ഒക്കെ അവളുടെയല്ലേ?"

നിസ്സംഗത തുടരാൻ വയ്യ എന്ന് തീർച്ചയായി.

"ആണോ?"

"പ്രമാണമങ്ങനെയാണ്."

"പ്രമാണമെന്തെങ്കിലുമാവട്ടെ, ഞാൻ കേട്ടിട്ടുള്ളത് ആ സ്വത്ത് സത്യത്തിൽ തറവാട്ടു സ്വത്താണെന്നാണ്."

"മൊത്തം എൻെറ എന്നാണ് അവൻെറ നില."

"പ്രധാനപങ്ക്, ഇന്നത്തെ സ്ഥിതിക്ക്, അമ്മയ്ക്കും കുട്ടികൾക്കും ആണുതാനും."

അമ്മ വീണ്ടും ഇടപെട്ടു: "എനിക്ക് ഒന്നും വേണ്ട! സൈ്വരമുണ്ടായ്യാമ്മതി."

"അത് വേണെങ്കിൽ," തറപ്പിച്ചു പറയേണ്ടിവന്നു: "ന്യായമായി ഭാഗിക്കണം."

"അതിന് അവൻ സമ്മതിച്ചിട്ടുവേണ്ടേ?"

"അമ്മായിയും സമ്മതിച്ചിട്ടു വേണ്ടേ?"

"അവൾ സമ്മതിക്കില്ല്യാന്ന് ആരു പറഞ്ഞു?"

"സമ്മതിക്കും?"

"ആട്ടെ, ആ വിദ്വാൻ സമ്മതിക്ക്വോ?"

"സമ്മതിപ്പിക്കാം."

"വെറുതേ പുലിവാലു പിടിക്കണ്ട!"

"ഇല്ല്യ. ഏട്ടൻെറ കാര്യം ഞാൻ ഏല്ക്കാം."

വാസ്തവത്തിൽ, ഏട്ടനോട് ചോദിച്ചു കഴിഞ്ഞിരുന്നു. സമ്മതിച്ചിട്ടുമുണ്ട്, ഒട്ടും സംശയമില്ലാതെ.

അച്ചരൻെറ സ്വരം മാറി: "നിനക്ക് വേറെ പണിയില്ല്യേ?"

"ഇതും ഒരു പണിയല്ലേ, അച്ചരാ?"

"കച്ചറ ഏർപ്പാടാടോ, ഇതൊക്കെ!"

"തല്ലവസാനിച്ചാൽ അത്രയും നല്ലതല്ലേ?"

"എങ്ങനെ അവസാനിക്കാൻ?"

"ശ്രമിക്കുന്നതിലെന്താണ് തെറ്റച്ചരാ?"

"എന്നാൽ ശ്രമിക്ക്."

"അച്ചരൻ മുഴുവൻ മനസ്സോടെ അനുവാദം തരണം."

"തരാം; പക്ഷേ, ഞാൻ ഒന്നിലും ഇടപെടില്ല."

അങ്ങനെയാണ് വിഭജന ചർച്ച തുടങ്ങിയത്. അച്ചരൻെറ രണ്ടാമത്തെ പെങ്ങളുടെ ഭർത്താവും മകനും ഒരു ഭാഗത്ത് ചുമതലക്കാർ. "നീയ് എന്തു വേണമെങ്കിലും ചെയ്യ്" എന്നു വിട്ടുതന്ന് ഏട്ടൻ മറുഭാഗത്തും.

ആദ്യം ചെന്നു കണ്ടത് വലിയമ്മാമനെ. കാര്യം പറഞ്ഞപ്പോൾ ആദ്യം ചിരിച്ചു. പിന്നെ, കണ്ണു ,നിറച്ചു. കുറേനേരം മൗനിയായി. മുഖത്തു നോക്കാതെയാണ്, അവസാനം, പറഞ്ഞത്: "എനിക്ക് ഒന്നും തരരുത്. അവിടെക്കഴിയുന്ന ആ രണ്ട് അനാഥപ്രേതങ്ങളെ കുടിയിറക്കരുത്. ഇനി നിൻെറ ഇഷ്ടം."

താനെടുത്ത കൃഷിഭൂമി തനിക്കു കിട്ടണമെന്നായി, നടുവമ്മാമൻ. ഓഹരിയിൽ കൂടുതൽ വരും. അമ്മയുടെ പങ്കിൽനിന്ന് അത്രയും പോകട്ടെ എന്ന് നിശ്ചയിച്ചു.

അമ്മായി പറഞ്ഞു, സ്വത്തിൻെറ പകുതി തനിക്കു കിട്ടണം. പറ്റില്ലെന്ന് മറ്റുള്ളവർ. പറഞ്ഞു പറഞ്ഞ് രണ്ടോഹരിയിൽ തൃപ്തയായി.

വലിയമ്മമാർക്ക് വീടും ഇരുപതുസെൻറും.



അർഹതപ്പെട്ടതിൻെറ നാലിരട്ടി വരും, അതിൻെറ വില.

ഇടപെടുകയില്ലെന്നു പറഞ്ഞ അച്ചരൻ ശുണ്ഠിയെടുത്തു: "ഇതെന്തു ഭാഗമാണെടോ?"

"ഭാഗമല്ലച്ചരാ, സമാധാന ഉടമ്പടിയാണ്."

"നിൻെറ ഓരോ പ്രാന്ത്!"

പതിനഞ്ചുസെൻറ് ഞാറ്റടിയും മുക്കാലേക്കർ കൃഷിഭൂമിയും ഏട്ടന് എന്നറിഞ്ഞപ്പോൾ അച്ചരൻ തീർത്തും എതിർത്തു: "അത് ശരിയാവില്ല!"

ഓർമ്മിപ്പിക്കേണ്ടിവന്നു: "അച്ചരൻ ഇടപെടില്ല എന്നു പറഞ്ഞിട്ടാണ് ഞാൻ..."

"പക്ഷേ, തോന്നിയപോലെ ആയാൽ നന്നോ?"

"ഇത്രായില്ലേ, ഇനി?"

"കാട്ടിലെ മരം തേവരുടെ ആന, അല്ലേ!"

വലിയ കുളമടക്കം മുക്കാലേക്കർ തൊടി വില്ക്കാൻ നിശ്ചയിച്ചു: വിറ്റാലേ അമ്മായിക്കും മറ്റും അവകാശങ്ങൾ കൊടുക്കാനും പാട്ടബാക്കിക്കേസ്സിൻെറ വിധിവരുമ്പോൾ തുക കെട്ടിവയ്ക്കാനും വഴിയുള്ളൂ.

വലിയമ്മമാർക്കുള്ളത് അതിരിട്ടുകൊടുത്തു. വീട്ടിൽ ഇനി 'വല്ലവരും' കയറിത്താമസിക്കുമെന്ന് സമുദായപ്രമാണിമാർ പ്രവചിച്ചു. ഏട്ടൻെറ ഭാര്യയേയും കുട്ടികളേയും ഉദ്ദേശിച്ചാണ് ഈ പറഞ്ഞത്.

കുടികിടപ്പുകാരായ അവരുടെ കുടുംബത്തിന് പത്തുസെൻറ് അളന്നുകൊടുക്കുന്നതിലും തർക്കങ്ങളുണ്ടായി. തങ്ങൾക്ക് അവകാശം കിട്ടണമെന്ന് ആങ്ങളമാർ. അവർക്കു മാത്രമായി കൊടുക്കാൻ പറ്റില്ലെന്ന് ഏട്ടൻ. അവരുടെ അമ്മയ്ക്ക് കൊടുക്കാം, അമ്മ ആർക്കുവേണമെങ്കിലും പിന്നീട് കൊടുക്കട്ടെ എന്ന് തീരുമാനിച്ചു.

റജിസ്റ്റർ ചെയ്യാനുള്ള ചെലവുകളും അമ്മായിയുടേയും മറ്റും അവകാശങ്ങളും കൊടുത്തുകഴിഞ്ഞപ്പോൾ അവശേഷിച്ചത് അനിയന് ഗൾഫിൽ പോകാൻ കഷ്ടി തികഞ്ഞു! അമ്മയ്ക്കും കുട്ടികൾക്കെല്ലാവർക്കും കൂടി അവകാശപ്പെട്ട തുക. അത് അനിയനുവേണ്ടി ചെലവാക്കാൻ നിശ്ചയിച്ചു. എന്തുചെയ്തും ചെന്നു കരപറ്റണം എന്ന വിറുവാശിയുമായി നടക്കുകയാണ് അവൻ.

രണ്ടാമത്തെ അനിയത്തി, പക്ഷേ, പറഞ്ഞു: "എനിക്കു ചില ആവശ്യങ്ങളുണ്ട്. എനിക്കും കുട്ടികൾക്കും ഉള്ളത് എനിക്കു വേണം. ബാക്കി 'കാര്യം കലക്കി'യാൽ മതി!"

ഭർത്താവിൻെറ ജോലിസ്ഥലത്തിനരികിൽ അവളൊരു ചെറിയ വീടുണ്ടാക്കുന്നു. പണം അത്യാവശ്യം.

തുകയും വാങ്ങി അവൾ യാത്രയായ സന്ധ്യയ്ക്ക് അമ്മ അച്ചരൻെറ മുന്നിൽ മൂക്കത്ത് വിരൽവെച്ചുനിന്നു: "എന്നാലും അവള്...!"

"ഞാൻ തൻെറ മകനോട് അന്നേ പറഞ്ഞതാണ്, ഈ ഭാഗപ്പണിക്ക് പോണ്ടാന്ന്. ഇപ്പൊ എന്ത്ണ്ടായി? ഭർത്താവിൻെറ വീടിൻെറ തൊട്ടുമുന്നിൽ ഒരു വിടുണ്ടാക്കാൻ അവൾക്ക് തോന്നരുതായിരുന്നു. അത് ശര്യാവ്ല്ല്യ. ആ സ്ഥലം വാ (ശേഷം 49-ാം പേജിൽ)

# ശരണാർത്ഥികൾ

എൻ. രാജൻ

ഉറക്കം നഷ്ടപ്പെട്ട് വെറുതെ ഇരുട്ടിൽ തുറിച്ചുനോക്കി കിടക്കാൻ ഒരു രാത്രി കൂടി...

പുലർച്ചയുടെ അനക്കങ്ങൾ കേട്ടുതുടങ്ങാൻ ഇനിയും എത്ര കഴിയേണ്ടിവരും? പ്രഭാതം വളരെ അകലെയായിരിക്കും. അടുത്തൊന്നും വന്നണയാനിടയില്ലാത്ത ഉദയരശ്മികൾ...

അല്ലെങ്കിലും തന്നെ സംബന്ധിച്ച് രാപകലുകൾക്കിപ്പോളെന്താണൊരു ഭേദം? ബോധാബോധങ്ങളുടെ നീണ്ട ഇടവേളകൾ മാത്രം.

ഇത്തരം രാത്രികളിൽ കുറേക്കാലം ഓർമ്മകളൊരു തുണയായിരുന്നു. ആളനക്കം കേൾപ്പിക്കാതെ ഒരാൾക്കൂട്ടംതന്നെ തനിക്കൊപ്പം സഞ്ചരിച്ചിരുന്നു. ഓരോരുത്തരോടും രണ്ടു വാക്കു സംസാരിച്ചുതീരുമ്പോഴേക്കും രാത്രി കഴിഞ്ഞുകിട്ടിയിരുന്നു. ഓർമ്മയിൽ സൂക്ഷിച്ചുവച്ചിരുന്ന ആ മുഖങ്ങൾക്കൊക്കെ ഇപ്പോൾ ക്ലാവു തട്ടിയിരിക്കുന്നു. പുതിയതൊന്നും ആരുമായും ചേർത്തുവെക്കാനില്ല. ഒന്നും സംഭവിക്കുന്നില്ലല്ലോ... നിമിഷങ്ങളോരോന്നും മുന്നിൽ വിറങ്ങലിച്ച്...

അപ്പോൾ സമയം കൊല്ലാനൊരു വിദ്യ ലക്ഷ്മിക്കുട്ടിതന്നെ ഉപദേശിച്ചു.

-ഒന്നുമുതൽ നൂറുവരെ കെടന്ന് മനസ്സിലെണ്ണിക്കോളൂ. തിരിച്ചങ്ങോട്ടും...

അക്കങ്ങളുരുവിട്ടുരുവിട്ട് മനസ്സ് ക്ഷീണിക്കുമ്പോൾ ഇടയ്ക്കെപ്പോഴെങ്കിലും ഉറങ്ങിപ്പോയേക്കും. ആ വിദ്യയും പരീക്ഷിച്ചു നോക്കി. ഫലവും കിട്ടി. ഒന്നുരണ്ടുദിവസം പക്ഷേ അതുതന്നെ ആവർത്തിച്ചപ്പോഴേക്കും മടുത്തു. വെറുതെ അക്കങ്ങളെണ്ണി തഴമ്പിച്ചിട്ടെന്തിന്—താനൊരു സ്കൂൾ കുട്ടിയാണോ?

പുറത്ത്, വൃശ്ചികത്തിലെ കാററ് ചൂളം വിളിക്കുന്നു. ജനലൊന്ന് തുറന്നടഞ്ഞു. ആ ശബ്ദം കേട്ടപ്പോളൊരു ആശ്വാസം.

പക്ഷേ ഉടനെ വന്നു ലക്ഷ്മിക്കുട്ടിയുടെ ചോദ്യം.

-എന്താ... എന്താ വേണ്ടേ?

അവളിനിയും ഉറങ്ങിയില്ലേ? അപ്പോൾ, ഈ രാത്രിയിൽ ഉറങ്ങാത്തവനായി താൻ മാത്രമല്ലേ? ഈശ്വരാ... അവളെക്കുറിച്ചോർത്തപ്പോൾ മനമാകെ പൊരിഞ്ഞു. മുറിവിൽ മുളകരച്ചു പുരട്ടിയപോലെ ഉള്ളാകെയൊരു നീററൽ. ഇങ്ങനെയും ഒരു ജന്മശിക്ഷയോ? അവളെന്തു തെററു ചെയ്തു? ശാപങ്ങളേറെടുക്കാൻ താൻ മാത്രം മതിയായിരുന്നല്ലോ? അതിലൊരു പങ്കു പററാനായി അവളിന്നും തനിക്കൊപ്പം-

ഒരായുസ്സിന്റെ കണ്ണീരത്രയും അവളറിഞ്ഞു. എന്നിട്ടും തീർന്നില്ലല്ലോ... ഈ ഞാൻ... ഈ ഞാൻ... എല്ലാം ഏററുവാങ്ങാൻ ഇനിയും കിടപ്പല്ലേ...

-ഇനീം ഒറങ്ങീല്ല്യാ, ല്ലേ? വൈദ്യനെ കാണട്ടെ രാവിലെ. എന്തെങ്കിലും എണ്ണ ചോദിച്ചുനോക്കാം തലേ തേയ്ക്കാൻ.

മനസ്സു വായിച്ച് അവൾ പറഞ്ഞു.

-ഒറങ്ങിക്കോളൂ. ജനൽ തുറക്കണോ?

വേണമെന്ന് കണ്ണുകൾ മറുപടി പറഞ്ഞു. അവൾ ജനൽ തുറന്നുവെച്ചു. കാററിലടയാതിരിക്കാൻ ജനൽപ്പടിയിൽ മാറോട്ടുകഷ്ണവും എടുത്തുവച്ചു. ഇനിയീ രാത്രിയിൽ ഈ ജനൽക്കീറിലൂടെ കടന്നുവരുന്ന കാഴ്ച കണ്ടുകിടക്കാം. എന്നും ഒരേ കാഴ്ചകളാണ്. ആകാശം. നക്ഷത്രങ്ങൾ. തെങ്ങോലകളിൽ വീണു തിളങ്ങുന്ന നിലാവ്. വല്ലപ്പോഴും ചിറകടിച്ച് കുറുകെ കടന്നുപോവുന്ന ഒരു പാതിരാപക്ഷി.

ചില ദിവസങ്ങളിൽ ഇതൊന്നുമാവില്ല. ആഴമറിയാത്ത ഒരേ കറുപ്പുമാത്രം...

നെററി തടവി ലക്ഷ്മിക്കുട്ടി തനിക്കരികിൽ ഇരിപ്പാണ്. കുഴിനഖം കുത്തിയ ചുളിഞ്ഞ വിരലുകൾ. എന്നിട്ടും എന്തു ശാന്തിയാണ് ആ സ്പർശമേൽക്കുമ്പോൾ. അങ്ങനെ നോക്കി കിടന്നുപോയി. കുറേനേരം. അവളെത്തന്നെ

ചുളിഞ്ഞൊട്ടിയ കവിളുകൾ. പുറത്തേക്കുന്തി നിൽക്കുന്ന തേഞ്ഞ രണ്ടുപല്ലുകൾ. നരച്ചമുടിയഴിഞ്ഞ് മുഖമാകെ പാറിക്കിടക്കുന്നു. തന്നേക്കാൾ പ്രായമായോ ഇവൾക്ക്? അമ്പത്തിരണ്ടു കഴിഞ്ഞിട്ടില്ല കണക്കിന്. പക്ഷേ കാഴ്ചയിൽ എഴുപതു തികഞ്ഞ പടുവൃദ്ധയായിരിക്കുന്നു.

പോയി കിടന്നോളൂ. ഒറങ്ങിക്കോളൂ ഇനി, എന്നൊക്കെ പറയാൻ മനസ്സു തുടികൊട്ടി. പക്ഷേ വാക്കുകൾ... തൊണ്ടയിലെവിടെയോ കുരുങ്ങി, കുടുങ്ങികിടപ്പാണ്. പുറത്തുവന്നത് വികൃതമായ മറേറതൊക്കെയോ ഒച്ചകൾ. ലക്ഷ്മിക്കുട്ടി പക്ഷേ അത് വായിച്ചെടുത്തു. അന്ധന്റെ ലിപികൾപോലെ അവൾക്കു മാത്രം തന്റെ വാമൊഴി വായിക്കാം. ഒച്ചയിലെ ഉയർച്ചതാഴ്ചകൾക്കൊപ്പം, മുഖത്തു മിന്നിമായുന്ന ഭാവഭേദങ്ങളുടെ സൂക്ഷ്മ വിശകലനത്തിൽ അവൾ തന്റെ സംസാരം ശ്രവിക്കുന്നു. ഇഷ്ടാനിഷ്ടങ്ങൾ, ആഗ്രഹങ്ങൾ, അപേക്ഷകൾ... എല്ലാം അറിയുന്നു.

-വരട്ടെ. എന്റെ ഒറക്കൊക്കെ പോയി. ഇനി കെടന്നു മയങ്ങിയാൽ രാവിലെ എണീക്കാനും വൈകും.

അവൾ കാലുംനീട്ടി ഇരിപ്പുറപ്പിച്ചു. വൃശ്ചിക രാത്രിയുടെ കുളിര് ജനൽ വഴി കടന്നുവരുന്നുണ്ട്. പുതപ്പെടുത്ത് അവൾ കഴുത്തററം വലിച്ചിട്ടു.

ചെവിയിൽ കൊതുകുകൾ ചൂളംകുത്തുന്നതാണസഹ്യം. ചുണ്ടിലും മൂക്കിലും വന്നിരുന്നുള്ള ഈച്ചകളുടെ കിന്നരിക്കലും. വേറെന്തും സഹിക്കാം എന്നുതോന്നും. കൈയൊന്നനക്കി ആട്ടാൻ പോലുമാവാതെ, തലകുടഞ്ഞ് പുളയുമ്പോൾ എല്ലാം മറന്ന് അലറും...

ദൈവമേ, എന്തിനുവേണ്ടിയാണീ പരീക്ഷണം. ഇതൊന്ന് ഇനിയെങ്കിലും മതിയാക്കിക്കൂടേ...

എല്ലാ രാത്രിയിലും ഉറക്കത്തിനായി കണ്ണടയ്ക്കുമ്പോൾ അവസാനത്തെ അപേക്ഷയും മുടങ്ങാതെ ആവർത്തിക്കുന്നു—ഇതോടെ കഴിയണം. ഇനിയൊരു പ്രഭാതം, അതിന്റെ ഈർപ്പമൊഴിയാത്ത ഇളംചൂട് അതൊന്നുമറിയാൻ ബാക്കിയുണ്ടാവരുത്. ഈ ഉറക്കത്തോടെ എല്ലാംതീർന്ന്...

പക്ഷേ ഒന്നും സംഭവിക്കുന്നില്ല...

മുറിയിലെ മൂലയിൽ അയ്യപ്പസ്വാമിയുടെ ചില്ലിട്ട ചിത്രത്തിനു മുന്നിൽ കെടാവിളക്കെരിയുന്നു. ലക്ഷ്മിക്കുട്ടി ഇനിയും മറന്നിട്ടില്ല. മലയ്ക്കു പോകാതായിട്ടിപ്പോൾ വർഷങ്ങളെത്ര കഴിഞ്ഞിരിക്കും? എന്നിട്ടും അവൾ പഴയ പതിവുകൾ തെററിക്കുന്നില്ല. വൃശ്ചിക മാസം മുഴുവൻ ഇനിയാവിളക്കവിടെ കത്തും.

മുപ്പത്തിരണ്ടാണ്ടുകൾ മുടങ്ങാതെ ചവിട്ടിക്കയറിയ ക്ഷേത്രനടയാണ്—തിരിനാളത്തിന്റെ മങ്ങിയ പ്രകാശത്തിലും തെളിഞ്ഞുവരുന്നത്.

പുറത്തെവിടെനിന്നോ അയ്യപ്പൻപാട്ടിന്റെ ശീലുകൾ ഉയരുന്നുണ്ടോ?

ഉടുക്കിന്റെ മന്ദ്രധ്വനികളിൽ മന്ത്രസ്തുതികളുയർന്ന് കേൾക്കുന്നുണ്ടോ?

ചെവിവട്ടം പിടിച്ച് തുറിച്ചുനോക്കിയപ്പോൾ ലക്ഷ്മിക്കുട്ടിയുടെ മറുപടി.

-അരങ്ങത്തോരടെ വക വഴിപാടാ. മുഴുവൻ വിളക്കാ. അതിനിപ്പോ എന്താ പണംകൊയ്യല്ലേ. അപ്പോ പിന്നെ പാട്ടും വെളക്കുമൊക്കെ എല്ലാ ദെവസോം കഴിക്കാം.

അവളുടെ സ്വരത്തിൽ ആദ്യമായി പുച്ഛത്തിന്റെ ചുവയറിഞ്ഞു. ആദ്യമൊക്കെയാണെങ്കിൽ ഇതുമതി. ഇങ്ങനെയൊരു വാക്കിലുദിച്ചേക്കാവുന്ന ചെറിയൊരു നീരസം മതി, തനിക്ക് കലികയറാൻ. പ്രത്യേകിച്ച് സ്വാമീടെ കാര്യമാവുമ്പോൾ. മണ്ഡലമാസങ്ങളിൽ കുളിച്ചുതൊഴുതുവരുമ്പോഴേക്കും വീടാകെ ശുചിയായിക്കഴിഞ്ഞിരിക്കണം. മുററമടിച്ചു വാരി ചാണകംതേച്ച് കുളിച്ചു വിളക്കു കൊളുത്തിയിരിക്കണം. എന്നിട്ടേ അടുക്കളയിൽ തീപൂട്ടാവൂ. എന്നെങ്കിലുമൊരിക്കൽ ആ പതിവൊന്നു തെററിയെന്നറിഞ്ഞാൽ പിന്നെ രക്ഷയില്ല. നിയന്ത്രിക്കാനാവില്ല. കലികയറും. അതൊന്നടങ്ങിക്കിട്ടാൻ പിന്നെ കൈയിൽ കിട്ടിയതെല്ലാം വലിച്ചെറിയണം. കുറേ അലറണം. ചെറിയൊരു താണ്ഡവമാടി തളരുമ്പോൾ കാണാം—

പേടിച്ചരണ്ട് മുറിയുടെ ഏതെങ്കിലുമൊരു മൂലയിൽ ലക്ഷ്മിക്കുട്ടി...

അവൾ തന്നോടൊപ്പം വന്ന ആദ്യവർഷങ്ങ





ളായിരുന്നു. പതിനാറു കഴിയാത്തൊരു പെൺകുട്ടിക്ക് വ്രതവും നിഷ്ഠയും അതിന്റെ നിയമങ്ങളുമറിയാൻ മുഴുവൻ കഴിഞ്ഞിരുന്നില്ല.

ഒരിക്കൽ—

മാസക്കുളിസമയത്തും ശുദ്ധം മാറുംമുമ്പ് അവൾ അടുക്കളയിൽ കയറിയെന്നറിഞ്ഞപ്പോൾ—

എന്തൊക്കെയാണ് താനന്ന് കാട്ടിക്കൂട്ടിയത്. ഇന്നും ഉള്ളിലൊരു കിടിലം അതോർക്കുമ്പോൾ... പഴുത്ത ചട്ടുകമാണ് കൈത്തണ്ടയിൽ വച്ചത്. അവൾ അലമുറയിട്ട് നിലവിളിച്ചപ്പോഴും മനസ്സിൽ സ്വാമിയെ വിളിച്ചു. നമസ്കരിച്ചു: പ്രായശ്ചിത്തം—

അക്കൊല്ലം മലയ്ക്കുപോയി തിരിച്ചെത്തിയപ്പോഴും പഴുപ്പുണങ്ങിയിരുന്നില്ല. പിന്നെ കാലം മായ്ക്കാത്ത കറുത്ത വടുവായി അതങ്ങനെ കല്ലിച്ചുകിടന്നു അതുമാത്രമോ...

കണ്ണുനിറയുന്നുണ്ടെന്നറിഞ്ഞത് ലക്ഷ്മിക്കുട്ടിയുടെ വിരലുകൾ മുഖത്തുരസിയപ്പോഴാണ്.

-എന്തിനാ കരേണ്. ഒക്കെ നമ്മടെ വിധി. സ്വാമ്യേ വിളിച്ചോളൂ മനസ്സില്... ഭേദാവും.

അയാൾക്ക് പറയണമെന്നുണ്ടായിരുന്നു. സ്വാമ്യേ വിളിക്കാഞ്ഞിട്ടാണോ ലക്ഷ്മിക്കുട്ടി. എത്രകൊല്ലം മലകയറി. എത്ര ശരണം വിളിച്ചു. എന്നിട്ടും എന്നെങ്കിലും ഗതീണ്ടായോ... ഒടുവിൽ കിട്ടിയ മോക്ഷോ...

ഇങ്ങനെ ജീവിച്ചുപോവുന്നത് എന്തിനു വേണ്ടിയാണ്? ചുണ്ടിലൂടെ ഒലിച്ചിറങ്ങുന്ന ഉമിനീരു തുടച്ചുകളയാൻ കൂടി ഒരാളുടെ കൈയെത്തണം. ഇല്ലെങ്കിൽ...

മനസ്സിൽ മരിക്കാനാശിക്കാത്ത നിമിഷങ്ങളില്ല. ഓരോ നിമിഷവും അതുമാത്രം പ്രതീക്ഷിച്ചുകിടക്കുന്നു. പക്ഷേ അവന്റെ വരവുമാത്രം അനന്തമായി നീളുകയാണ്. ഈ കാഴ്ച കൂടി കളയാമായിരുന്നല്ലോ—കേൾവിയും. എങ്കിൽപ്പിന്നെ ശ്വാസവായുവിന്റെ കമ്പനമൊഴികെ മറെറാന്നുമറിയേണ്ടായിരുന്നു. എല്ലാം ചത്തുമലച്ചുകിടക്കുമ്പോഴും തലച്ചോറു മാത്രം പുകയുന്നു. അറിവിന്റെ ഭാരം. അതിന്റെ വിങ്ങൽ...

ഇനി മരിക്കാനും വേണം പരസഹായം. ഒന്നുകിൽ ഈശ്വരന്റെ. അല്ലെങ്കിൽ...

പക്ഷേ ലക്ഷ്മിക്കുട്ടിയുടെ മുഖത്തു നോക്കി അങ്ങനെ അപേക്ഷിക്കാനും വയ്യ. എന്നിട്ടും ഒരിക്കൽ കണ്ണുകളിൽ എഴുതിക്കാണിച്ചു: കഴിയുമെങ്കിൽ എന്നെയൊന്ന് രക്ഷപ്പെടുത്ത്. നിനക്കും മതിയായില്ലേ...

വിതുമ്പിക്കൊണ്ടവൾ മാറിൽ മുഖംചേർത്തു. ഏങ്ങലടികൾക്കിടയിലും വ്യക്തമായി കേട്ടു. ഇടറിയ സ്വരം.

-അരുതേ. അതുമാത്രം പറയരുതേ. നമ്മളൊക്കെ പോയാപ്പിന്നെ നമ്മുടെ മോൾക്കാരാ. അതിനെ മറന്നിട്ടാണോ ഇങ്ങനെയൊക്കെ ഓരോന്ന് വിചാരിക്കണത്.

മനസ്സൊന്നു കോറിമുറിഞ്ഞു. മകൾ—

മനഃപൂർവ്വം മറക്കാനാശിക്കുന്ന ഒരു രൂപമായി അവൾ മാറുകയായിരുന്നു. അവൾ അടുത്തുവരുന്നതും വിരളം. അരികിലേക്ക് വിളിപ്പിക്കാറുമില്ല. എന്തിനു വെറുതെ ശല്യം ചെയ്യുന്നു എന്നൊരു തോന്നലാണ്. ഈ പുരയ്ക്കകത്തുതന്നെ കാണുമായിരിക്കും. എവിടെയെങ്കിലും. പൂമുഖത്തെ ചായ്പിൽ. അല്ലെങ്കിൽ അടുക്കളയിൽ. അങ്ങനെയൊരാൾ ജീവിച്ചിരിക്കുന്നു എന്നുതന്നെ മറന്നുതുടങ്ങിയത് അവളോ താനോ? അല്ലെങ്കിലും വെറുതെ ഓർത്തുകൊണ്ടിരിക്കുന്നതിൽ എന്താണൊരർത്ഥം? പ്രയോജനമില്ലെങ്കിൽ പിന്നെ ഓർമ്മകൾ കൂടി അനാവശ്യമല്ലേ?

വല്ലപ്പോഴും വാതിൽപ്പാളികൾക്കിടയിലൂടെ കടന്നുപോവുന്ന കാൽപ്പാദങ്ങൾ കാണാം. അവളും ശപിക്കുന്നുണ്ടാവും തന്നെ. ഇങ്ങനെയൊരു ജന്മം കൊടുത്ത് അനാഥയാക്കിയതിന്. ഇപ്പോൾ അവൾക്കെത്ര വയസ്സായിക്കാണും? എത്ര വർഷങ്ങളായി തന്റെയീ കിടപ്പു തുടങ്ങിയിട്ട്? എട്ട്... അതോ... എങ്കിൽ രുഗ്മണിക്കിപ്പോൾ വയസ്സ്... അയാൾ മടിച്ചു. കണക്കുകൾ തെററിപ്പോയതായിരിക്കും. ഏയ്, അത്രയ്ക്കൊന്നും ആവാൻ വഴിയില്ല. ലക്ഷ്മിക്കുട്ടിയോട് ചോദിക്കാമായിരുന്നു, മകളുടെ വയസ്സ്. പക്ഷേ... എല്ലാം അവൾ

അറഞ്ഞുപറയേണ്ടേ...

അഞ്ചാമത്തെ വയസ്സിൽ കന്നിക്കെട്ടേന്തി മകളെ മല ചവിട്ടിപ്പിച്ചത് അയാളോർത്തു. അയ്യപ്പസ്വാമിക്കു കൊടുത്ത വാക്കായിരുന്നു. മാളികപ്പുറം അച്ഛൻെറ തോളിലിരുന്ന് യാത്രയിലെ അത്ഭുതങ്ങൾ കണ്ടു. കാടും മലയും കാട്ടിലെ പുഴയും എല്ലാം കണ്ടു. മടക്കത്തിൽ കാട്ടാനക്കൂട്ടത്തിൻെറ ചിന്നം വിളികേട്ടു.

–അച്ഛാ അവററ വന്ന് നമ്മളെ കുത്ത്വോ?





–ഏയ്. ഇല്ല മോളെ–അയ്യപ്പസ്വാമീടെ ആനകളല്ലേ. ഉപദ്രവിക്കില്ല.

–അവററ കുത്താൻ വന്നാ നമ്മളെ അയ്യപ്പസ്വാമി രക്ഷിക്കും, അല്ലേ?

–അതെ മോളെ. സ്വാമി രക്ഷിക്കും. നമുക്കൊക്കെ സ്വാമില്ലേ ഉള്ളൂ. സ്വാമീനെ എന്നും വിചാരിച്ചോളൂട്ട്വോ മനസ്സില്. നന്നായ് വരും...

...നന്നായ് വരും. അന്നൊക്കെ കെട്ടുനിറച്ചു കൊടുത്ത് പറഞ്ഞയയ്ക്കാറുള്ള അയ്യപ്പന്മാർ അയാളുടെ കാൽക്കൽ വീണ് നമസ്കരിക്കുമ്പോൾ അയാളും അനുഗ്രഹിച്ചിരുന്നു. നന്നായ് വരും...

കൃഷ്ണക്കൈമളും അയാളുമായിരുന്നു നാട്ടിലെ പെരിയ സ്വാമികൾ. പതിനെട്ടാണ്ടുകൾ മുടങ്ങാതെ മലകയറി മലമുകളിരുന്ന് തേങ്ങയുടച്ചു വന്ന ഗുരുസ്വാമിമാർ. നാലുദേശത്തും കെട്ടുനിറയ്ക്കാനും കെട്ടേററിക്കൊടുക്കാനും–എന്തൊരു ബദ്ധപ്പാടായിരുന്നു. അന്നൊന്നും ഇത്ര എളുപ്പത്തിലുള്ള പോക്കുവരവുകളില്ല. ചുരുങ്ങിയത് ഒരാഴ്ച പിടിക്കും യാത്രതന്നെ. രണ്ടുമാസത്തെ കഠിന വ്രതം. എരുമേലി വഴി കരിമല കടന്നാണ് യാത്ര. നടന്നുപോകണം. മനസ്സിൽ ഭക്തിയുള്ളവനേ പോകൂ. പ്രത്യേകിച്ചും തൻെറ കൂടെ. കന്നി അയ്യപ്പന്മാരെ മുറപ്രകാരമേ കൊണ്ടുപോകാറുള്ളൂ. ആചാരമില്ലാത്തവൻെറ കെട്ടു നിറയ്ക്കാൻ എത്ര വിളിച്ചാലും പോകാറുമില്ല.

വൃശ്ചികമാസത്തിൽ രാത്രിയുറങ്ങാൻ കഴിയാറില്ലായിരുന്നു. പുലരുംവരെ ദേശത്തെവിടെയെങ്കിലും കെട്ടുനിറയ്ക്കാനുണ്ടാവും. അതുകഴിഞ്ഞ് പിന്നെ അമ്പലക്കുളത്തിൽ കുളിച്ച്, തൊഴുതിട്ടേ വീടെത്താറുള്ളൂ. വിധിയനുസരിച്ച്, കാൽക്കൽ ദക്ഷിണയായി കിട്ടാറുള്ള പണംപോലും ഒരിക്കലുമനുഭവിച്ചില്ല. എന്നിട്ടും എന്തൊക്കെ കേട്ടു... വാതം പിടിപെട്ട് കിടപ്പായശേഷം ആദ്യത്തെ കുറേ നാളുകളിൽ സന്ദർശകരുടെ നിലയ്ക്കാത്ത പ്രവാഹം തന്നെയായിരുന്നു. നാലുദേശത്തുനിന്നും ആളുകളെത്തി. എല്ലാവരും മുന്നിൽ വന്നുനിന്ന് അയാളോട് ചോദിച്ചിരുന്നു: എന്താ വേണ്ടെന്നുവെച്ചാ പറയണംട്ട്വോ പെരിയസ്വാമി, മടിക്കേണ്ട.

മുററത്തെത്തുമ്പോഴായിരിക്കും പിറുപിറുക്കലുകൾ. പെരിയസ്വാമ്യാത്രെ. സ്വാമീടെ കാശേ കൊറേ പറ്റിച്ചിട്ടുണ്ട്. അതിൻെറ ശിക്ഷയാ. എല്ലാം ഈ ജന്മത്തീൽത്തന്നെ കഴിയേണ്ടേ. ഒന്ന് മിണ്ടാൻകൂടി പററ്വോന്ന് നോക്കാ. ഹൊ! ഒരു വല്ലാത്ത ശിക്ഷ തന്നെ.

ലക്ഷ്മിക്കുട്ടിയുടെ ചുമലിൽ താങ്ങി ഓവറയിൽ പോകാനൊരുങ്ങുകയായിരുന്നു. അന്നൊക്കെ കുറേശ്ശെയെങ്കിലും എണീററു നടക്കാമായിരുന്നു. അപ്പോൾ കാതിൽ വന്നു വീണ വാക്കുകൾ... ഈശ്വരാ...

അരങ്ങോത്തരടെ വിളിക്കിന് പാൽക്കിണ്ടി എഴുന്നെള്ളിച്ചിട്ടുണ്ടാവണം. വെട്ടും തടയും തുടങ്ങിയിരിക്കുമോ? ആരായിരിക്കും പാട്ടുകാര്? ഒക്കെ പുതിയ ആൾക്കാരായിരിക്കും. വാവർക്ക് തുള്ളാറുള്ള പ്രഭാകരൻ മരിച്ചുപോയെന്നല്ലേ ലക്ഷ്മിക്കുട്ടി ഒരിക്കൽ പറഞ്ഞത്?

അരക്കുപ്പി അകത്താക്കാതെ അയാളൊരിടത്തും തുള്ളാറില്ല. അന്ന്—താൻ മുൻകൈയെടുത്ത് നടത്തിയ ദേശവിളക്കിൻെറ അന്ന്—അന്നുമാത്രം പ്രഭാകരൻെറ വേല നടന്നില്ല. കൈയോടെ പിടികൂടി. ഇതുവേണ്ട പ്രഭാകരാ. കുടിച്ചിട്ടു വേണ്ട തൻെറ തുള്ളല് സ്വാമീടടുത്ത്—

–താൻ പോടോ. ഇതൊരു ലേശം അകത്തുണ്ടെങ്കിലേ ഒരുഷാറൊക്കെയുണ്ടാവുള്ളു. തനിക്കതറിയാണ്ടാ.

തർക്കം കയ്യാങ്കളിയിലെത്താൻ അധികം താമസിച്ചില്ല. അന്ന് കലികയറി തുള്ളിയത് പിന്നെ ശരിക്കും താനായിരുന്നു. ഒരൊററ അടി പെരടിയിൽ കൊടുത്തതേ ഓർമ്മയുള്ളൂ. പ്രഭാകരൻ കെട്ടിമറിഞ്ഞുവീണു. പിന്നെ നാഭിക്കുഴിയിലായിരുന്നു ചവിട്ട്...

ആളുകൾ ഓടിക്കൂടി. അന്നുപിന്നെ താനവിടെ നിന്നില്ല. പ്രഭാകരൻ വാവർക്ക് തുള്ളിയതുമില്ല. എല്ലാം അറിഞ്ഞ് പാട്ടു കേൾക്കാൻപോയ ലക്ഷ്മിക്കുട്ടി ഓടിക്കിതച്ചെത്തി. അവളൊന്നും പറഞ്ഞില്ല. പരിക്ഷീണയായ് ഒന്നു നോക്കിയതല്ലാതെ...

എന്തിനുവേണ്ടിയായിരുന്നു അക്കാലത്തെ വെപ്രാളങ്ങൾ? അന്ധമായൊരു കുതിപ്പായിരുന്നു. എന്നിട്ടിപ്പോൾ—

കരയണോ ചിരിക്കണോ എന്നറിയാതെ അയാളൊരുനിമിഷം പിടഞ്ഞു. പാവം പ്രഭാകരൻ...

ദേശക്കാർ ഇടപെട്ട് വഴക്കെല്ലാം ഒരുവിധം പറഞ്ഞൊതുക്കി പിന്നീട്. എന്നിട്ടും താനയാളുടെ മുഖത്തു നോക്കിയില്ല. നിരന്തര വൈരികളെപ്പോലെ, ആജന്മശത്രുക്കളായി... കാണുമ്പോൾ എന്നും മുഖം തിരിച്ചുനടന്നു.

എന്നിട്ടും അവനൊരിക്കൽ തന്നെ വന്നു കണ്ടു. തനിക്കൊന്നും അവനോടപ്പോൾ പറയേണ്ടിവന്നില്ല. പറയാത്തതിൽ അവനൊട്ടും പരിഭവിക്കേണ്ടതുമുണ്ടായില്ല. കണ്ണുകൾ മാത്രം പരസ്പരം ഇടറി. പിന്നെ വരാം എന്നുപറഞ്ഞുപോയ അവനു പിന്നെ വരേണ്ടിവന്നില്ല. അധികം വൈകാതെ ലക്ഷ്മിക്കുട്ടി തന്നെ ആ വാർത്തയും പറഞ്ഞു. നമ്മടെ പ്രഭാകരൻ മരിച്ചൂട്ട്വോ... ഒരസുഖോം ഉണ്ടായിരുന്നില്ല. രാത്രി ഊണുകഴിഞ്ഞ് ഉറങ്ങാൻ കെടന്നതാ. നേരം വെളുത്തിട്ടും എണീക്കണ്ടെ കാണാണ്ടായപ്പോ മോൻെറ കുട്ടി വിളിച്ചുണർത്താൻ ചെന്നതാത്രെ. അപ്പഴേ അറിഞ്ഞത്. അതാ മരണം... ഭാഗ്യവാൻ....

...ഭാഗ്യവാൻ പ്രഭാകരൻ മാത്രമായിരുന്നില്ല. കൂടെ മല ചവിട്ടാറുള്ള കൃഷ്ണക്കൈമളും ഭാഗ്യവാനായിരുന്നു. മരണത്തിലല്ല, ജീവിതത്തിൽത്തന്നെ. ഒരിക്കൽ ബാംഗ്ളൂരിലേക്ക് മരുമകൻെറ കെട്ടുനിറയ്ക്ക് പോയതാണ്. പിന്നെ തിരിച്ചുവന്നില്ല. കുറേക്കഴിഞ്ഞ് കേട്ടു ആളവിടെ അയ്യപ്പസേവാസംഘമുണ്ടാക്കി. അയ്യപ്പക്ഷേത്രമായി. മകരവിളക്കും മണ്ഡലപൂജയും എല്ലാം ശബരിമലയേക്കാൾ കൃത്യമായി ബാംഗ്ളൂരമ്പലത്തിൽ നടന്നു. അനുബന്ധമായി അയ്യപ്പവിലാസം ഹോട്ടലും നടത്തി.

പിന്നീടൊരിക്കൽ തനിക്കൊരു കത്തു വന്നു: എടോ സ്വാമ്യേ ഭജിക്കണമെങ്കിൽ ഇവടെ വന്നുവേണം ഭജിക്കാൻ. അവടെ കെടന്ന് നരകിക്ക്യാന്നല്ലാണ്ടേ എന്താ ഒരു ഗതീ. ഇവടെ ഒരു സീസണിൽത്തന്നെ എനിക്കെത്ര്യാ ആദായംന്ന് നിശ്ചയണ്ടോ? നമ്മടെ നാട്ടിൽ പത്തുകൊല്ലം പണിയെടുത്താ ഉണ്ടാവില്ല. താനും വേണമെങ്കിൽ പോന്നോളൂ. സത്യത്തിൽ എന്നെക്കൊണ്ട് തനിച്ചാവണില്ല്യ ഇവടത്തെ കാര്യങ്ങളൊക്കെ...

ആ കത്തു കാട്ടിക്കൊടുത്ത് ലക്ഷ്മിക്കുട്ടിയോടാണ് അരിശം മുഴുവൻ പറഞ്ഞുതീർത്തത്.

–നല്ല സീസണാത്രെ. നല്ല സീസൺ. എഴുതീരിക്കണത് കണ്ടില്ലേ. സ്വാമീടെ പേരും പറഞ്ഞ് ഓരോരുത്തര്...

അന്നാദ്യമായി ലക്ഷ്മിക്കുട്ടി തന്നോട് കയർത്തു. മകൾക്ക് ദീനം വന്ന് പരവശയായി കിടക്കുന്ന കാലമായിരുന്നു. വൈദ്യനെ കാട്ടി കഷായം വാങ്ങാൻപോലും കഴിയാതെ നരകിച്ചിരുന്ന കാലം...

–അതെ. നിങ്ങൾമാത്രം ഇവടെ സ്വാമ്യേം പൂജിച്ചോണ്ടിരുന്നോ. വേണ്ട കാലത്ത് സ്വാമി നേരിട്ടുവന്ന് കൊണ്ടുതരും. കിഴി. ആണുങ്ങളായാൽ ജീവിക്കാൻ പഠിക്കണം ആദ്യം. എന്നിട്ടാവാം വേദാന്തം. നാലുകാശു കിട്ടാന്നു വെച്ചാൽ അതും വേണ്ടാന്നുവെച്ചാലോ മനുഷ്യര്. മലമുകളിൽത്തന്നെ അങ്ങട് കൂടാമായിരുന്നില്ലേ...

അന്ന്, എവിടെയൊക്കെയാണ് അടി വീണത്. ഓർമ്മയില്ല. ഒന്നും ഓർമ്മയില്ല. അയൽക്കാർ ഓടിക്കൂടിയിട്ടും തൻെറ കലിയടങ്ങിയില്ല. കൊല്ലുമായിരുന്നു–പക്ഷേ–കൈയിൽ കിട്ടിയ വടിയൊടിഞ്ഞുപോയി. അല്ലെങ്കിൽ–

അടിയേററവനെപ്പോലെ കിടന്ന കിടപ്പിൽ അയാളൊന്നു പിടഞ്ഞു.

അകലെനിന്ന് അയ്യപ്പൻ പാട്ടിൻെറ ഈരടികൾ. ഉടുക്കിൻെറ ഒരേതാളത്തിൽ, അരമണികളുടെ കിലുക്കം...

ദൈവശിക്ഷതന്നെ. മുന്നിലിരിക്കുന്ന ഈ ദൈവത്തിൻെറ... ആവുന്നത്ര ദ്രോഹിച്ചു. തൊട്ടതിനെല്ലാം കുററം പറഞ്ഞു. ശപിച്ചു. സ്നേഹത്തോടെ ഒരുവാക്ക്... ഒരു വാക്കെങ്കിലും...

എന്നും ഈററപ്പുലിയെപ്പോലെ ചീറിയെത്തി. അടിമയെപ്പോലെ അവൾ, അടുക്കളയിൽ... കിടപ്പറയിൽ... വീടിൻെറ പിന്നാമ്പുറങ്ങളിൽ എല്ലാം...

എന്നിട്ടും, അവൾ—

ദൈവമേ, എല്ലാം ഞാനനുഭവിക്കണം. അനുഭവിച്ചു തീരണം. ഈ ജന്മം തന്നെ.

പൊറുതികേടിൽ അയാളുടെ ചുണ്ടൊന്നു കോടി. തലകുടഞ്ഞ് അയാളെന്തോ ശബ്ദം പുറപ്പെടുവിച്ചു. ഉള്ളിലെ ചലമത്രയും വിങ്ങുന്നു. ശ്വാസവായു കിട്ടാതെ വെപ്രാളപ്പെട്ടു പിടയുമ്പോൾ പുറം ചരിച്ചിരുത്തി, തലയ്ക്കൽ തലയിണവെച്ചുതന്ന്, നെഞ്ചിൽ ഒരാളുടെ കൈ... പതുക്കെ, പതുക്കെ തലോടുന്നു...



പുലരിത്തണുപ്പിൽ ഒന്നു മയങ്ങിപ്പോയി. പിന്നീടുണരുമ്പോഴേക്കും വെയിൽ നന്നേ മൂത്തുകഴിഞ്ഞിരുന്നു. മുററം നിറയെ വൃശ്ചികക്കാററു കൊഴിച്ചിട്ട ഇലകൾ...

കണ്ണുതുറന്നങ്ങനെ കിടക്കുമ്പോൾ ലക്ഷ്മിക്കുട്ടി വന്നു. കഷായമാവും. വെറും വയററിൽ അതു കഴിപ്പിക്കലാണ് അവളുടെ ആദ്യത്തെ പണി. എന്നിട്ടേ മുഖം കഴുകിക്കൽ കൂടിയുള്ളൂ. വർഷങ്ങളായുള്ള ചിട്ടകൾ എല്ലാം മനഃപാഠമാണിപ്പോൾ. ഈ കടുംകഷായമാണ് കാലത്തെ കാപ്പി. കഴിക്കില്ലെന്നു പറഞ്ഞ് പ്രതിഷേധിച്ച് ചുണ്ടുകൂട്ടി കിടന്നാലും രക്ഷയില്ല. അവളതു തന്നേ മടങ്ങൂ. എന്തിന്... എല്ലാം നിഷ്ഫലമാണെന്നറിഞ്ഞിട്ടും അവളുടെ ആശ്വാസത്തിനുവേണ്ടി മാത്രം തോററു കൊടുക്കുന്നു.

ഇന്നുപക്ഷേ ലക്ഷ്മിക്കുട്ടിയെ കണ്ടപ്പോൾ അയാൾ നടുങ്ങിപ്പോയി. കറുത്ത വസ്ത്രം ധരിച്ച്, രുദ്രാക്ഷമണിഞ്ഞ്, നെററിയിൽ കളഭം തേച്ച് മാളികപ്പുറത്തമ്മയായി അവൾ വന്നുനിൽക്കുന്നു. ഒരു സ്വപ്നത്തിലേതുപോലെ...

വിശ്വസിക്കാൻ മടിച്ച് കണ്ണിലൊരായിരം ചോദ്യങ്ങളുയർത്തി അയാൾ അനക്കമററു കിടന്നു.

വളരെ ഒച്ച താഴ്ത്തി ലക്ഷ്മിക്കുട്ടി പറഞ്ഞു: ഞാനും മലകയറാണ്... എന്നെ അനുഗ്രഹിക്കണം.

ദൈവമേ, താനെന്താണീ കേൾക്കുന്നത്? എന്തൊരു ശാന്തതയോടെയാണ് അവളങ്ങനെ പറയുന്നത്. എല്ലാം നേരിടാനുറച്ചപോലെ. എല്ലാം അനുഭവിച്ചറിഞ്ഞ മനസ്സിൻെറ കഠിനത. ഇതിൽക്കൂടുതൽ ഇനിയെന്തു വരാനാണെന്ന ഭാവത്തിൽ. സ്വരമൊട്ടുമിടറാതെ. കണ്ണിലൊരിററ് ജലംപോലുംനിറയാതെ... വിരക്തയുടെ നിസ്സംഗഭാവത്തിൽ...

ആവില്ലെന്നറിയാമായിരുന്നിട്ടും എണീററിരിക്കാൻ വൃഥാവിലൊരു ശ്രമം നടത്തി അയാൾ. വഴങ്ങാത്ത ശരീരം കട്ടിലിൽത്തന്നെ വിറങ്ങലിച്ചുകിടന്നു.

തളരുന്ന അയാളുടെ കണ്ണുകളിലെ ഉദ്വേഗമറിഞ്ഞ് ലക്ഷ്മിക്കുട്ടി പറഞ്ഞു.

–നമ്മുടെ മകൾ... അവൾ നമ്മളെയിട്ട് പോയീട്ട്വോ. ഒന്നും അറിയിക്കേണ്ടാന്നു കരുതി ആദ്യം. പക്ഷേ വയ്യ. ഇതൊന്നും തനിച്ച് താങ്ങാൻ എനിക്കു വയ്യ. എന്നാലും ഒരു വാക്കുപോലും പറയാതെ അവൾ പോയില്ലേ... ഇനി നമ്മൾ ആർക്കുവേണ്ടിയാണ്...

അയാളിൽനിന്ന് ഒട്ടനവധി വികൃതശബ്ദങ്ങൾ മാത്രം പുറത്തുവന്നു.

–ഒന്നും എന്നോടു ചോദിക്കരുത്. എനിക്കൊന്നുമറിഞ്ഞൂടാ. അവളെവിടെയോ പോയി. മടങ്ങിവരുമെന്നാശിച്ചു ആദ്യമൊക്കെ. പക്ഷേ ഇല്ല... ഇപ്പോ മനസ്സും അതുതന്നെ പറയുന്നു. അവളിനി...

അയാൾക്കുള്ളിൽ ചോദ്യങ്ങളുടെ ശരവർഷങ്ങൾ ആഴ്ന്നുതറച്ചു. ഒന്നു പറയൂ... നിശ്ശബ്ദവിലാപങ്ങളോടെ, മററാർക്കും തിരിച്ചറിയാനാവാത്ത സ്വരവൈചിത്ര്യങ്ങളോടെ അയാൾ പറഞ്ഞുകൊണ്ടിരുന്നു: ഒന്നു പറയൂ...

ഉത്തരമേതുമില്ലാതെ ലക്ഷ്മിക്കുട്ടി അയാളുടെ കാൽക്കൽ നമസ്കരിക്കുകയായിരുന്നു—എന്നോടു പൊറുക്കണം.

പിന്നെ, ജാലകക്കീറിലൂടെ അയാൾ കണ്ടു. ഇരുമുടിക്കെട്ടേററി ശരണംവിളികളോടെ പടി കടന്നു പോകുന്നു, ലക്ഷ്മിക്കുട്ടി...

അയാളെന്തൊക്കെയോ വിളിച്ചുചോദിക്കുന്നുണ്ടായിരുന്നു. മുഴങ്ങുന്ന വികൃത ശബ്ദങ്ങളായി അയാളുടെ ചോദ്യങ്ങൾ ലക്ഷ്മിക്കുട്ടിയെ പിന്തുടർന്നുകൊണ്ടിരുന്നു...

അവൾക്കറിയാം—അയാളപ്പോൾ ആവശ്യപ്പെടുന്ന മറുപടികൾ... പക്ഷേ, കെട്ടേററി പടികടന്നാൽ പിന്നെ തിരിഞ്ഞുനോക്കരുതെന്നാണ് പ്രമാണം.

വൃശ്ചികക്കാററിൻെറ ആരവത്തിൽ അവരുടെ ശരണംവിളികൾ ചിലമ്പി.

ബോണി തോമസ്

**ചരിത്രത്തിനും ചരിത്രം പഠിക്കുന്നവർക്കും പുതിയ വെളിവു നല്കുന്നതാണ് പോഞ്ഞിക്കര റാഫിയുടെ തപഫലം.**

# ശുക്രദശയെന്ന മഹിതഭൂതകാലം

**പോ**ഞ്ഞിക്കരദ്വീപിലെ വീട്ടിൽ ഗ്രന്ഥച്ചായ്പുകൾ നിറഞ്ഞ എഴുത്തുമുറിയിൽ ഇരുപതുവർഷത്തിലധികമായി നീണ്ട തപസ്സിന്റെ പുററു പൊട്ടിക്കുകയാണ് റാഫി. വേദസാഹിത്യ-ഇതിഹാസ-സാംസ്കാരിക ചരിത്ര—നരവംശ ശാസ്ത്രഗ്രന്ഥങ്ങളിലെ വാച്യവും ലാക്ഷണികവും വ്യഞ്ജിതവുമായ സത്തയെ ഉൾക്കൊള്ളാനായിരുന്നു തപസ്സ്, റാഫി പറയുന്നു: ''കമ്മ്യൂണിസത്തിന്റെ ആത്മീയരൂപമായ ശുക്രദശ ജനങ്ങളുടെയും രാജ്യത്തിന്റെയും സൗഭാഗ്യകാലമായി പ്രാചീനേന്ത്യയിൽ നിലനിന്നിരുന്നു.''

ക്രിസ്തുവിനുമുമ്പ് 24-ാം ശതകത്തിൽ സൈന്ധവ നാഗരികതയിൽ ഒരു വിപ്ളവമുണ്ടായതായി തെളിവുണ്ട്. പുരോഹിതവാഴ്ചയ്ക്കും ഗോത്രാടിസ്ഥാന ജാതിവ്യവസ്ഥയ്ക്കുമെതിരെയുള്ള വിപ്ളവം. ശുക്രനായിരുന്നു വിപ്ളവനേതാവ്. വിപ്ളവാനന്തരം സ്ഥാപിക്കപ്പെട്ട ഭരണവ്യവസ്ഥയുടെ ഉദാത്തമായ ഫലസിദ്ധിയായിരുന്നു ശുക്രദശ.

ജ്യോതിശാസ്ത്രപരമായ ശുക്രദശയെക്കുറിച്ചല്ല റാഫി പറയുന്നത്. ശുക്രദശയെന്ന ചരിത്രകാലത്തെക്കുറിച്ചാണ്. ഇന്ത്യയുടെ മഹിതമായ ഭൂതകാലത്തെക്കുറിച്ചും നന്മയുള്ള വംശസ്മൃതിയെക്കുറിച്ചുമാണ്. ''ഇന്ത്യയിൽ ആദ്യത്തെ വിപ്ളവമായിരുന്നു ശുക്രന്റെ നേതൃത്വത്തിലുണ്ടായത്,'' ബോധിസത്വന്റെ ശാന്തതയോടെ റാഫി ഇങ്ങനെ അഭിപ്രായപ്പെടുമ്പോൾ ലോകത്ത് നിലവിലുള്ള വിപ്ളവചരിത്രത്തിന്റെ കണക്ക് തിരുത്തപ്പെടുന്നുണ്ട്.

സുമേറിയൻ നാഗരികതയിൽ ഉറുക്കാഗിനയുടെ നേതൃത്വിലുണ്ടായതാണ് ചരിത്രത്തിലെ ആദ്യവിപ്ളവമെന്ന് വിൽഡ്യുറാൻറും ജെ.ഡി. ബർണ്ണലും കണ്ടെത്തുകയുണ്ടായി. ഉറുക്കാഗിന നേതൃത്വം നല്കിയ വിപ്ളവത്തിന്റെ സമാന കാലഘട്ടത്തിലായിരുന്നു ശുക്രനും വിപ്ളവത്തിനു നേതൃത്വം നല്കിയതെന്നാണ് റാഫി മനക്കണ്ണിൽ കാണുന്നത്.

ഉറുക്കാഗിനയുടെയും ശുക്രന്റെയും വിപ്ളവങ്ങൾ ജയിച്ചു. പത്തുവർഷമേ ഉറുക്കാഗിനയ്ക്കു ഭരിക്കാനായുള്ളു. എങ്കിലും പുരോഹിതവൃന്ദത്തിന്റെ ചൂഷണത്തിൽനിന്ന് സുമേറിയായെ തൽക്കാലം രക്ഷിക്കാൻ കഴിഞ്ഞു. ശുക്രൻ നയിച്ച വിപ്ളവത്തിന്റെ വിജയാനന്തരം സ്ഥാപിച്ച ഭരണം ഉറുക്കാഗിനയുടെ ഭരണ കാലയളവിനെക്കാൾ പതിന്മടങ്ങുകാലം നീണ്ടു. ജനപരമാധികാരത്തിന്റെ ഭാഗമായ രാജഭരണവും ഗുണകർമ്മാധിഷ്ഠിതമായ ജാതിവ്യവസ്ഥയും നിലവിൽ വന്നു.

ഒരു പഴയ പുസ്തകക്കടയിൽനിന്ന് 1967-ൽ റാഫിക്ക് 'ശുക്രനീതി' എന്ന ഗ്രന്ഥം ലഭിച്ചു. വായിച്ചപ്പോൾ ഗ്രന്ഥം അമൂല്യമാണെന്നു തോന്നി. പിന്നെ അന്വേഷണമായി. ഗ്രന്ഥത്തിലെ വസ്തുതകളുടെ ചരിത്രപരതയെക്കുറിച്ചുള്ള അന്വേഷണം. അന്വേഷിച്ചറിഞ്ഞതിനെയൊക്കെ മനസ്സിൽ ധ്യാനിച്ചു. സഹായിക്കാനും ചർച്ചചെയ്യാനും ഭാര്യ സെബീനാ റാഫിയുണ്ടായിരുന്നു. നിരന്തരാന്വേഷണവും ധ്യാനവും റാഫിയെ താപസസമാനനാക്കിയെന്ന് എഴുതുന്നതിൽ അതിശയോക്തിയില്ല. തപസ്സ് ഫലപ്രാപ്തിയിലെത്തിനില്ക്കെ റാഫി വിവരിക്കുന്നു: ''രാജ്യത്തിന്റെയും പ്രജകളുടെയും ഐശ്വര്യത്തിനായി ശുക്രൻ രചിച്ച നീതിധർമ്മശാസ്ത്രമാണ് ശുക്രനീതി. ഇതുതന്നെയാണ് ഇന്ത്യയിലെ ഒന്നാമത്തെ നീതിശാസ്ത്രവും.''

''ഋഗ്വേദത്തിനു മുമ്പുണ്ടായിരുന്ന അഥർവ്വവേദകാലത്തായിരുന്നു ശുക്രന്റെ നേതൃത്വത്തിൽ വിപ്ളവമുണ്ടായത്.'' പാഠപുസ്തകത്തിലെ വേദകാലക്രമം തന്ന ബോധത്തോടെ ചോദ്യത്തിനൊരുങ്ങുമ്പോൾ റാഫി തടയുന്നു: ''അഥർവ്വമാണ് ആദ്യവേദം. ഋഗ്വേദം, യജ്ജുർവേദം, സാമവേദം, അഥർവ്വവേദം എന്ന ചരിത്രപാഠം തെററ്.''

ചരിത്രപഠനത്തിൽ പുതിയ ജ്ഞാനമാണ് അഥർവ്വം ആദ്യവേദമെന്നത്. അഥർവ്വവേദത്തിന്റെ പുരാതനത്വം ഉറപ്പിക്കാൻ വേദങ്ങളിൽത്തന്നെ വേണ്ടത്ര തെളിവുകളുണ്ടെന്നാണ് റാഫിയുടെ കണ്ടെത്തൽ. ചരിത്രമെഴുതുന്നവരും പഠിക്കുന്നവരും ഇന്ത്യയെ അറിയാൻ ശ്രമിക്കുന്നവരും സ്വയമറിയാൻ ശ്രമിക്കുന്ന ഇന്ത്യാക്കാരനും മനസ്സിലാക്കേണ്ടതാണ് റാഫിയുടെ കണ്ടെത്തലിനെ. ഒരുപക്ഷേ, ഈ കണ്ടെത്തൽ നിലവിലുള്ള ചരിത്രത്തെ തിരുത്തിയെഴുതിച്ചേക്കാം.

അഥർവ്വവേദസൂക്തങ്ങളിൽ കുറെയെങ്കിലും പഴക്കമേറിയവയാണെന്ന് എ.എ. മാക്ഡോണൽ സംശയിച്ചിട്ടുണ്ട്. ഉള്ളടക്കത്തിനു പഴക്കമേറെയുണ്ടെന്നും ചരിത്രപരമായ കാരണങ്ങളാൽ അഥർവ്വവേദം ആദ്യവേദമാകാനാണ് സാദ്ധ്യതയെന്നും എ. ബാലകൃഷ്ണപിള്ളയും അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഋഭു എന്ന ഋഷിയുടെ സൂക്തമുണ്ട് അഥർവ്വവേദത്തിൽ. സൂക്താവസാനത്തിൽ 'അഥർവ്വമന്ത്ര'മെന്നുണ്ട്. ദേവഗുരുവായ ബൃഹസ്പതിക്കുമുമ്പാണ് ഋഭുവിന്റെ കാലം. ബൃഹസ്പതി ശുക്രദശയെ നശിപ്പിക്കുന്നതിൽ പ്രധാന പങ്കുവഹിച്ചയാളാണ്. ഇതിൽനിന്ന് വ്യക്തമാകുന്നത് ശുക്രദശയിലുണ്ടായിരുന്ന ബൃഹസ്പതിക്കുമുമ്പ് ജീവിച്ച ഋഭുവിനുമുമ്പു തന്നെ അഥർവ്വവേദം പ്രചാരത്തിലുണ്ടായിരുന്നുവെന്നാണ്. ഋഗ്വേദത്തിൽ വിശ്വാമിത്രന്റെ സൂക്തത്തിലും അഥർവ്വവേദത്തിന്റെ പുരാതനത്വവും പാരമ്പര്യവും അംഗീകരിക്കുന്നുണ്ടത്രെ.

റാഫി പറയുന്നു: ''പ്രാചീനേന്ത്യയിലെ ഗ്രാമയുഗം, നഗരയുഗം, നഗരയുഗത്തിന്റെ നാശം എന്നീ കാലഘട്ടങ്ങളുടെ ചിത്രങ്ങൾ അഥർവ്വവേദത്തിലുണ്ട്. നഗരയുഗത്തിന്റെ നാശത്തോടെയാണ് ഋഗ്വേദാരംഭം. അതായത് അഥർവ്വവേദം അവസാനിക്കുന്നിടത്തുനിന്നും ഋഗ്വേദം ആരംഭിക്കുന്നു.'' ക്രിസ്തുവിനുമുമ്പ് 4000 ആണ്ടുമുതൽ 1800 വരെ രചിച്ച പ്രാക്തനസൂക്തങ്ങളും പിന്നീട് ഋഗ്വേദകാലത്തും അതിനുശേഷവും രചിച്ച നൂതനസൂക്തങ്ങളും സമാഹരിച്ചതാണത്രെ അഥർവ്വവേദം.

കഥകളും നോവലെറ്റുകളും നോവലുകളും നാടകങ്ങളും ഉപന്യാസങ്ങളും തത്വശാസ്ത്രഗ്രന്ഥവുമെഴുതിയ റാഫിയെ സെബീനയുടെ സ്വാധീനമാണ് ചരിത്രാന്വേഷണത്തിനു പ്രേരിപ്പിച്ചത്. സിന്ധുനദീതട സംസ്കാര ഗവേഷണങ്ങളുടെ പശ്ചാത്തലത്തിൽ ഇന്ത്യാചരിത്രമെഴുതണമെന്നത് സെബീനയുടെ ആഗ്രഹമായിരുന്നു. റാഫി ചരിത്രഗ്രന്ഥങ്ങൾ വായിച്ചു. പഠിച്ചു. അപ്പോൾ തോന്നി ശുക്രന്റെ കാലം ഋഗ്വേദത്തിനു മുമ്പാണെന്ന്. അന്വേഷണത്തിനു മറെറാരു നിമിത്തമായിരുന്നു ഇത്.

വേനരാജാവിന്റെ കഥയുണ്ട് മഹാഭാരതത്തിൽ. കുശപ്പുല്ലുകൊണ്ട് വേനനെ കുത്തിക്കൊന്നെന്നാണ് കഥാന്ത്യം. വേനൻ ചരിത്രപുരുഷനായിരുന്നെന്ന് റാഫി അഭിപ്രായപ്പെടുന്നു. അഥർവ്വ-ഋക് വേദങ്ങളിൽ വേനന്റെ സൂക്തങ്ങളുണ്ട്. അവസാന പുരോഹിതരാജാവായിരുന്ന വേനനെതിരായ രക്തരൂക്ഷിത വിപ്ളവത്തിനായിരുന്നത്രെ ശുക്രൻ നേതൃത്വം നല്കിയത്.

വിപ്ളവവിജയാനന്തരം ശുക്രൻ അധികാരമേററില്ല. ചരിത്രപുരുഷനായ പൃഥുവിനെ രാജാവാക്കി. എങ്കിലും ശുക്രനീതി സൈന്ധവനാഗരികതയിൽ നടപ്പാക്കപ്പെട്ടു.

ശുക്രദശയെ സൗഭാഗ്യകാലമെന്ന് വിശേഷിപ്പിക്കുന്നതെന്തുകൊണ്ട്?

റാഫി: മനുഷ്യന് മഹത്വത്തിലേക്കുള്ള വഴി ശുക്രൻ കണ്ടെത്തി കാണിച്ചുകൊടുത്തത് ശുക്രദശയിലാണ്. മാർക്സും ഏംഗൽസും ശുക്രനീതി മനസ്സിലാക്കേണ്ടതായിരുന്നു.

ജന്മംകൊണ്ടുള്ള ജാതിസമ്പ്രദായം അവസാനിപ്പിച്ചു ശുക്രദശയിൽ. പ്രവൃത്തികളെ 64 കലകളാക്കി തരംതിരിച്ചു. പ്രാഥമികകലകൾ 41. പൗരൻ പ്രാഥമിക കലകൾ അഭ്യസിച്ചെങ്കിലേ സാമൂഹ്യധാരയിൽ പ്രവേശനം ലഭിക്കൂ.



പ്രാഥമികകലകൾ അഭ്യസിച്ചയാൾക്ക് സാമൂഹ്യധാരയിൽ പ്രവേശനം അനുവദിച്ച് ശൂദ്രസ്ഥാനം നല്കി. ശൂദ്രൻ പത്ത് ആയുർവ്വേദ കലകളും ഏഴ് ഗാന്ധർവ്വ കലകളും അഭ്യസിച്ചാൽ വൈശ്യനാകും. അഞ്ച് ധനുർവേദകലകൾ അഭ്യസിച്ച് വൈശ്യൻ ക്ഷത്രിയനാകുന്നു. യോഗാഭ്യാസത്തിൽ ജയിച്ച് ക്ഷത്രിയൻ ജ്ഞാനം നേടാൻ അവകാശമുള്ളവനാകുന്നു. ജ്ഞാനം നേടുന്നവൻ ബ്രാഹ്മണൻ. അതായത് ബ്രാഹ്മണനാകാൻ ശുക്രനീതിയിൽ ഒരാൾ ശൂദ്രൻ, വൈശ്യൻ, ക്ഷത്രിയൻ എന്നീ കടമ്പകൾ കടന്ന് യോഗാഭ്യാസം ജയിച്ച് ജ്ഞാനം നേടിയിരിക്കണം.

കർമ്മംകൊണ്ടു വേണം ശുക്രനീതിയിൽ ഒരാൾ സമൂഹത്തിന്റെ ഔന്നത്യത്തിലെത്താൻ. ഒരമ്മ പെററ മക്കൾ കർമ്മംകൊണ്ട് നാനാജ്ജാതിയിലാവാം. പുരോഹിതന്മാരുടെ സൗകര്യാർത്ഥമുണ്ടാക്കിയ ജാതിവ്യവസ്ഥയെ പുതുക്കിപ്പണിഞ്ഞ് കർമ്മത്തിനു സമൂഹത്തിൽ മാന്യതയുണ്ടാക്കുകയായിരുന്നു ശുക്രൻ.

സമ്പത്തിന്റെ അന്തരം സാരമാകാതിരിക്കാൻ ശുക്രൻ ശ്രദ്ധിച്ചു. ഏററവും കുറഞ്ഞതും കൂടിയതുമായ സ്വത്തിന്റെ അളവു തമ്മിൽ നാലിരട്ടി വ്യത്യാസമേ പാടുള്ളെന്ന് നിഷ്കർഷിച്ചു. സമൂഹത്തിലുള്ളവർക്കൊക്കെ 'അധമവേതനം' നല്കാൻ ഭരണം ബാദ്ധ്യസ്ഥമായിരുന്നു.

പണിക്കാരന്റെ വൈദഗ്ദ്ധ്യത്തിനു 'മധ്യമവേതനം' നല്കി. 'സോഷ്യലിസ്ററ് ഗവൺമെൻറുകളുടെ ബുദ്ധിമോശം ശുക്രൻ കാണിച്ചില്ല,' റാഫി ചിരിച്ചുകൊണ്ടു പറയുന്നു. ഏവർക്കും തുല്യകൂലി ലഭ്യമാവുകയും വൈദഗ്ദ്ധ്യത്തിനു പ്രാധാന്യമില്ലാതാകുകയും ചെയ്യുമ്പോൾ തൊഴിലിന്റെയും ഉല്പാദന വസ്തുവിന്റെയും മേന്മ കുറയുന്നത് സോഷ്യലിസ്ററ് രാജ്യങ്ങളിൽ വ്യക്തമായതാണല്ലോ. നൂറുദിവസംകൊണ്ട് തീരുമെന്നു കണക്കാക്കിയ ജോലി പത്തുദിവസത്തിനകം തീർന്നാൽ, ശുക്രദശയിൽ പണിക്കാരന് ലാഭവിഹിതം ലഭിക്കുമായിരുന്നു. തൊഴിൽ വൈദഗ്ദ്ധ്യത്തിനു വേറെയുമുണ്ടായിരുന്നു പ്രോത്സാഹനസമ്മാനങ്ങൾ.

ജനങ്ങൾക്കു പരമാധികാരമുള്ള രാജവാഴ്ചയായിരുന്നു ഭരണവ്യവസ്ഥ. രാജാവിനെ ജനങ്ങൾക്കു മാററാം. ഭരണാധികാരിയുടെ ദിനചര്യ ടൈംടേബിൾപോലെ ക്ളിപ്തപ്പെടുത്തി. അഴിമതി വിമുക്തമാക്കാൻ ഉദ്യോഗസ്ഥന്മാരെ വർഷത്തിലൊരിക്കൽ സ്ഥലം മാററി. അഴിമതിക്കാരനെ തല പകുതി മുണ്ഡനംചെയ്ത് നഗരവീഥിയിലൂടെ നടത്തി.

കാരാഗൃഹവാസവും അടിയുമായിരുന്നു ശുക്രദശയിൽ ശിക്ഷ. കൊലശിക്ഷയില്ല. ജീവൻ നശിപ്പിക്കാൻ മനുഷ്യന് അവകാശമില്ലെന്നായിരുന്നു ശുക്രന്റെ പക്ഷം.

എഴുതുന്ന വാക്കും വരിയും കണിശമാകണമെന്ന് റാഫിമാർക്ക് നിർബ്ബന്ധമുണ്ട്. അതുകൊണ്ട് ഒരുമിച്ച് പലതവണ ചർച്ച ചെയ്തിട്ടാണ് എഴുതുക. റാഫി എഴുതും. ഇരുവരും പലതവണ വായിച്ചുതിരുത്തും. ഇടയ്ക്കിടെ ചർച്ച. നേരംപോകുന്നതറിയില്ല. ഫ്ളാസ്കിൽ ചായ നിറയും, തീരും. റാഫിയുടെ മുമ്പിൽ ആഷ്ട്രേയിൽ ബീഡിക്കുററികൾ നിറയും. ചില ദിവസങ്ങളിൽ അർദ്ധരാത്രി കഴിഞ്ഞ് രണ്ടുമൂന്നു മണിവരെ നീളും ചർച്ചയും എഴുത്തും. അങ്ങനെ വർഷങ്ങൾ കടന്നുപോയി. കൂട്ടായ അദ്ധ്വാനം പുസ്തകരൂപത്തിലിറങ്ങുന്നതു കാണാൻ കൂട്ടുകാരിയില്ലെന്നത് റാഫിയെ ദുഃഖിപ്പിക്കുന്നു.

ശുക്രദശ നശിച്ചതെങ്ങനെ?

റാഫി: ദേവാസുര യുദ്ധംമൂലം.

സൈന്ധവ ദ്രാവിഡർക്കെതിരെ അധിനിവേശക്കാരായ ആര്യന്മാരുടെ ആക്രമണം മൂലം.

സൈന്ധവർ ദ്രാവിഡരായിരുന്നു. അധിനിവേശക്കാരായ ആര്യന്മാർ ദ്രാവിഡന്മാർക്കെതിരെ നടത്തിയ ആക്രമണങ്ങളാണ് ചരിത്രപരമായി വീക്ഷിക്കുമ്പോൾ ദേവാസുരയുദ്ധങ്ങൾ.

ആര്യാക്രമണത്തിന്റെ രക്തപങ്കിലമായ ചിത്രങ്ങൾ നൂറുകണക്കിനുണ്ട് ഋഗ്വേദസൂക്തങ്ങളിൽ. മോഹഞ്ചോദാരോവിൽ കണ്ടെത്തിയ ഫസ്ററ് സ്ട്രീററ് എന്നു പേരിട്ടിട്ടുള്ള വിശാലപാതയിലെ അഞ്ചാംവീട്ടിൽ പ്രവേശനകവാടമുള്ള 74-ാം നമ്പർ മുറിയിൽ വളരെയേറെ അസ്ഥികൂടങ്ങൾ കണ്ടെത്തുകയുണ്ടായി. യുദ്ധത്തിന്റെ തെളിവാണിത്. അസ്ഥികൂടങ്ങളിൽ ഭൂരിഭാഗവും ദ്രാവിഡരുടേതാണെന്ന് പഠനങ്ങൾ തെളിയിച്ചിട്ടുണ്ട്. യുദ്ധത്തിൽ മരിച്ചവരുടെ ജഡങ്ങൾ അവിടവിടെ വലിച്ചെറിഞ്ഞ നിലയിലും അസ്ഥികൂടങ്ങൾ കണ്ടുകിട്ടി. ചില തലയോടിൽ വെട്ടേററിട്ടുണ്ട്.

മോഹഞ്ചോദാരോ എന്നതിന് അർത്ഥം 'മരിച്ചവരുടെ മേട്' എന്നാണ്. പൂർവ്വപിതാക്കളുടെ കൺമുമ്പിൽ മരിച്ചവരുടെ മേടായിരുന്നതിനാലാവാം മോഹഞ്ചോദാരോയെന്നു സ്ഥലപ്പേരുണ്ടായത്. സൈന്ധവ ചരിത്രാന്വേഷണമേഖലയായ ലോഥൽ എന്ന സ്ഥലപ്പേരിന് അർത്ഥം 'മരിച്ചവരുടെ മണൽത്തിട്ട'യെന്നാണ്.

ഋഗ്വേദം ആറാംമണ്ഡലത്തിൽ ബൃഹസ്പതിയുടെ പുത്രൻ ഭരദ്വാജന്റെ സൂക്തത്തിൽ ദേവരാജനായ ഇന്ദ്രൻ 'ഹരിയൂപ്പിയ' എന്ന നഗരം നശിപ്പിച്ച വിവരണമുണ്ട്. ഹരിയൂപ്പിയയും സൈന്ധവ സാംസ്കാരികാവശിഷ്ടങ്ങൾ കണ്ടെടുത്തിട്ടുള്ള ഹാരപ്പയും ഒന്നാണെന്ന് ഡി.ഡി. കൊസാംബി അഭിപ്രായപ്പെടുന്നു.

അഥർവ്വവേദത്തിലെ ബൃഹസ്പതിസൂക്തം സൈന്ധവനാഗരികതയുടെ ഭീകരദുരന്തത്തെപ്പററി വേദസാഹിത്യത്തിൽനിന്നും ലഭിക്കാവുന്ന പ്രധാന ചരിത്രരേഖയാണ്,'' റാഫി പറയുന്നു. ''പഠനം നടത്തിയവരൊക്കെ സൂക്തങ്ങൾ ഉദ്ധരിച്ചു. സൂക്തകർത്താവിന്റെ പശ്ചാത്തലത്തെ ശ്രദ്ധിച്ചില്ല. അതുകൊണ്ടാവണം, ആര്യാക്രമണത്തിനു കളമൊരുക്കിയത് ബൃഹസ്പതിയാണെന്ന് ഇതിനു മുമ്പ് ആർക്കും മനസ്സിലാകാത്തത്.''

ആര്യന് ദേവനെന്നും ദ്രാവിഡന് അസുരനെന്നും പേരു നല്കിയത് ദേവഗുരു ബൃഹസ്പതിയാണെന്നാണ് തെളിവുകൾ. ദേവന് അസുരനെക്കാൾ ഔന്നത്യം കല്പിക്കപ്പെട്ടതാണ്. യുദ്ധം ജയിക്കുന്നവരെയാണല്ലോ ചരിത്രത്തിൽ ഉന്നതന്മാരായി കല്പിക്കുന്നത്. പേർഷ്യ (ഇറാൻ)യിൽ ദേവശബ്ദത്തിന് 'നീചൻ' എന്നാണർത്ഥം. 'അഹുരൻ' എന്ന് പേർഷ്യാക്കാർ ഉച്ചരിക്കുന്ന 'അസുരശബ്ദത്തിന് ഐശ്വര്യമുള്ളവനെന്നും അർത്ഥം.

റാഫിദമ്പതികളുടെ വീടിന്റെ പേര് 'ആർക്ക്' എന്നതായിരുന്നു. 'പെട്ടകം' എന്നാണ് 'ആർക്കി'ന് അർത്ഥം. പ്രളയത്തിൽനിന്ന് ജന്തു-സസ്യ-ജീവജാലങ്ങളെ രക്ഷിക്കാൻ നോഹ പെട്ടകമുണ്ടാക്കിയ ബൈബിൾകഥയുടെ നന്മയോർത്താണ് ആർക്ക് എന്ന് വീടിനു പേരിട്ടത്. സെബീനയുടെ മരണാനന്തരം റാഫി വീടിന്റെ പേരുമാററി—'സെബീനാ റാഫി മന്ദിരം.' ഒരു സ്നേഹസ്മാരകം പോലെയാണ് സെബീനാറാഫി മന്ദിരം. സെബീന നട്ടുവളർത്തിയ ചെടികളുടെയും മരങ്ങളുടെയും കരിനിഴലാണ് മന്ദിരത്തിനു ചുററുപാടും. നിശ്ശബ്ദമാണിവിടം. കായലിൽനിന്നുള്ള കാററും വളർത്തുനായയും മാത്രം വല്ലപ്പോഴും ശബ്ദിക്കുന്നു.

സൈന്ധവർ എന്തുകൊണ്ട് ആര്യന്മാ

(ശേഷം 39-ാം പേജിൽ)

റാഫി ദമ്പതികൾ (1989-ൽ എടുത്ത ചിത്രം)

ഐ. ഷൺമുഖദാസ്

# അപരിചിതനായ അതിഥി



സത്യജിത്‌റായി

**സിനിമ വികാരമാണ്, വികാരങ്ങളുടെ പടനിലമാണ് എന്നൊക്കെയുള്ള നിർവചനങ്ങൾ പഴകി ത്തേഞ്ഞിട്ടില്ലെന്ന് നമ്മെ ബോധ്യപ്പെടുത്തുന്ന താണ് സത്യജിത്‌റായി യുടെ ആഗന്തുക്ക് എന്ന ചലച്ചിത്ര കൃതി.**

**തീ**ർത്തും അപരിചിതനായ ഒരതിഥിയെ സംശയത്തോടും ഉൽക്കണ്ഠയോടും കൗതുകത്തോടുംകൂടി സ്വീകരിക്കാൻ നിർബ്ബന്ധിതമായ ഒരു കുടുംബത്തിന്റെ ചിത്രമാണ് സത്യജിത് റായി തന്റെ ഏററവും ഒടുവിലത്തെ ചിത്രമായ 'ആഗന്തുക്കി' (അപരിചിതൻ)ലൂടെ അവതരിപ്പിക്കുന്നത്. മടങ്ങിയെത്തുന്നവരിൽ ഒരാളെ കേന്ദ്ര കഥാപാത്രമാക്കി റായി ഈ ചിത്രം നിർമ്മിച്ചിരിക്കുന്നു. തന്റെ എഴുപതാമത്തെ വയസ്സിൽ കിണററിലെ തവള ലോകം കാണുന്ന ഒരു സന്ദർഭവും റായി ഈ ചിത്രത്തിലൂടെ അവതരിപ്പിച്ചിട്ടുണ്ട്. മാർച്ച് മുപ്പതിന് ലോസ് ആഞ്ചലസിൽവച്ച് ഓസ്കാർ അവാർഡിനാൽ ബഹുമാനിക്കപ്പെടുന്ന ലോകപ്രശസ്തനായ ഈ ഇന്ത്യാക്കാരന്റെ ഏററവും ഒടുവിലത്തെ ചിത്രം തീർച്ചയായും ഒരു പ്രധാനപ്പെട്ട റായിച്ചിത്രം എന്ന നിലയിൽ വരുംകാലങ്ങളിൽ ചർച്ച ചെയ്യപ്പെടാതിരിക്കില്ല. ചിത്രത്തിലൊരിടത്തു പരാമർശിക്കപ്പെട്ടിട്ടുള്ളതുപോലെ, 'ഇന്ത്യാക്കാർക്കിടയിൽ ഒരു ഇന്ത്യാക്കാരനായി റായി ഈ വട്ടം പ്രേക്ഷകരോടു സംസാരിക്കുന്നു.

അപരിചിതനായ അതിഥിയെ അപ്രതീക്ഷിതമായി സ്വീകരിക്കുവാനവസരം ലഭിച്ചത് അനിലയ്ക്കും അവരുടെ ഭർത്താവ് സുധീന്ദ്രബോസിനും മകൻ സാത്യകിക്കുമായിരുന്നു. അനിലയുടെ അമ്മാമൻ, മനോമോഹൻ മിത്ര. മുപ്പത്തഞ്ചുവർഷം മുമ്പ് വീടും നാടും വിട്ടുപോയതാണ്. ചിത്രം തുടങ്ങുന്നത് അനിലയ്ക്കു വന്ന ഒരു കത്തിന്റെ സമീപദൃശ്യത്തിൽനിന്നാണ്. അനിലയെ കാണാൻ അമ്മാമൻ എന്നവകാശപ്പെടുന്ന ഒരു മനോമോഹൻമിത്ര ഉടനെ അവരുടെ വീട്ടിലെത്തുന്നു. ഇയാൾ യഥാർത്ഥത്തിൽ അമ്മാമനായ മനോമോഹൻമിത്രതന്നെയാണോ? പതിനൊന്നുകാരനായ സാത്യകിക്കു മാത്രമാണ് ഈ അപരിചിതന്റെ വരവിൽ കൗതുകവും സന്തോഷവും തോന്നുന്നത്. ഒടുവിൽ അമ്മാമൻ എത്തി. സുധീന്ദ്രബോസ് നിജസ്ഥിതി മനസ്സിലാക്കുന്നതിനായി വക്കീലായ സെൻഗുപ്തയെന്ന സുഹൃത്തിന്റെ സഹായം തേടുന്നു. അപരിചിതനായ അമ്മാമനും വക്കീലും തമ്മിലുള്ള സംഘർഷാത്മകമായ സംവാദത്തിലൂടെ അമ്മാമൻ തന്റെ വ്യക്തിത്വം, പാസ്പോർട്ടിലൂടെ ഒരിക്കലും തെളിയിക്കപ്പെടാൻ സാദ്ധ്യമല്ലാത്ത വ്യക്തിത്വം വെളിപ്പെടുത്തുന്നു. സഞ്ചാരിയും നരവംശശാസ്ത്രജ്ഞനും എഴുത്തുകാരനുമായ അയാൾ കഴിഞ്ഞ മുപ്പത്തഞ്ചുവർഷമായി ലോകത്തിലെ വിവിധ ആദിവാസിസമൂഹങ്ങൾക്കിടയിലും വലിയ നഗരങ്ങളിലുമായി ജീവിച്ചുപോരികയായിരുന്നു. നാഗരികതയോടുള്ള തന്റെ പുച്ഛം അയാളൊട്ടും മറച്ചുവയ്ക്കുന്നില്ല. പ്രാകൃതമനുഷ്യനോടുള്ള തന്റെ ആദരവും അയാൾ വ്യക്തമാക്കുന്നു. വാദത്തിലും വിചാരണയിലും പരാജയപ്പെട്ട ക്രുദ്ധനായ വക്കീൽ ആതിഥേയരെ ചൂഷണം ചെയ്യാനെത്തിയിരിക്കുന്ന ഒരു കാപട്യക്കാരനാണ് ഈ 'അമ്മാമൻ' എന്നാരോപിച്ച് പെട്ടെന്ന് സ്ഥലംവിടുന്നു. പിറേറന്ന് നേരം വെളുത്തപ്പോൾ അമ്മാമൻ സ്ഥലംവിട്ടിരിക്കുന്നതായി അനിലയും ഭർത്താവും അറിയുന്നു. ശാന്തിനികേതനത്തിനടുത്തുള്ള ഒരു സന്താൾഗ്രാമത്തിൽവച്ച് അവരയാളെ വീണ്ടും കണ്ടുമുട്ടുന്നു. അമ്മാമൻ ഏർപ്പാടുചെയ്ത സന്താൾനൃത്തത്തിൽ മരുമകൾ അനിലയും പങ്കുചേരുന്നു. കല്ക്കത്തയിലേക്കു തിരിച്ചുചെന്ന അമ്മാമൻ തന്റെ ലോകസഞ്ചാരം തുടരുകയാണ്. ഈ വട്ടം ആസ്ത്രേലിയയാണ് അയാളുടെ ലക്ഷ്യം. പിതാവിന്റെ വിഹിതമായി തനിക്കു ലഭിച്ച വലിയ തുകയുടെ ചെക്ക് അനിലയ്ക്കായി ഏല്പിച്ചുകൊണ്ടാണ് പരിചിതനായിക്കഴിഞ്ഞ ഈ അമ്മാമൻ തിരിച്ചുപോകുന്നത്.

## വാക്കുകളുടെ സിനിമ

ആശയങ്ങൾക്കും വാക്കുകൾക്കും സംഭാഷണത്തിനും ഇത്രമേൽ പ്രാധാന്യം നല്കിയിട്ടുള്ള മറെറാരു റായിച്ചിത്രവും ഇല്ല. വാക്കുകളെ ആധാരമാക്കിയുള്ള ഉയർന്ന തരത്തിലുള്ള ഒരു കളി ചിത്രത്തിലുടനീളം കാണാനുണ്ട്. കൂപമണ്ഡൂകം, ന്യൂമിസ്മാററിക്സ്, മാജിക്ക്,



ആഗന്തുക്: മടങ്ങിവന്ന ബന്ധു

പ്രോഡിഗൽ, ഇംഗ്ളീഷ് ഭാഷയിലെ ഏററവും നീണ്ട പദമായ ഐസോനോസോഫെലിബിലിഫിക്കേഷൻ, വാണ്ടർലുസ്ററ് (ഇംഗ്ളീഷിലെ wanderlust തന്നെ), ബംഗാളിപദമായ അഡ്ഡ തുടങ്ങിയ പല പദങ്ങളും വ്യത്യസ്ത സന്ദർഭങ്ങളിലായി ഉപയോഗിക്കപ്പെടുന്നു. കൃഷ്ണന്റെ നൂറുപേരുകൾ മരുമകളുടെ മകനുവേണ്ടി മനോമോഹൻമിത്ര ചൊല്ലിക്കേൾപ്പിക്കുന്നതും ഓർക്കുക. തൊട്ടുമുമ്പ് നിർമ്മിച്ച 'ശാഖപ്രശാഖ'യിലും സംഭാഷണത്തിനും ചില പ്രത്യേക വാക്കുകൾക്കും (പ്രത്യേകിച്ച് 'കറപ്ഷൻ' എന്ന ഇംഗ്ളീഷ് വാക്കിന്) റായി വലിയ പ്രാധാന്യം നല്കിയിട്ടുണ്ട്. എന്നാൽ ഇത്രത്തോളം പ്രാധാന്യം വാക്കുകൾക്ക് ആ ചിത്രത്തിലും ഇല്ല. റായിതന്നെ എത്തിച്ചേർന്നിരിക്കുന്ന ഒരു പുതിയതരം റായിസിനിമയുടെ ഏററവും നല്ല ഉദാഹരണമായിരിക്കും 'ആഗന്തുക്ക്'. ഈ ചിത്രത്തിനെതിരെ ഉയർന്നുവന്നേക്കാവുന്ന ഏററവും വലിയ വിമർശനവും ഇതു മുൻനിർത്തിത്തന്നെയായിക്കൂടെന്നില്ല. ചിത്രത്തിന്റെ സമഗ്രതയുമായി, അടിസ്ഥാനപരമായ ചലച്ചിത്രരീതികളുമായി, മൊത്തത്തിൽ എല്ലാം പൊരുത്തപ്പെട്ടു പോകുന്ന തരത്തിലാണ് ഈ ഘടകങ്ങളെല്ലാം റായി ഉപയോഗിച്ചിട്ടുള്ളത്.

ഓസ്കാർ അവാർഡ് പ്രഖ്യാപനത്തെത്തുടർന്നു വന്ന ഒരഭിമുഖത്തിൽ, നടിയും ചലച്ചിത്ര സംവിധായികയുമായ അപർണ്ണാസെന്നിനോട്, റായി സംശയലേശമെന്യേ പറയുന്നു: "സിനിമയിൽ വലിയ പ്രാധാന്യമാണ് സംഭാഷണത്തിനുള്ളത്." സംഭാഷണം, അതെത്ര കുറച്ചായാലും, വളരെ പ്രാധാന്യമർഹിക്കുന്ന ഒരു ഘടകമാണെന്ന് വ്യക്തമാക്കിയശേഷം റായി തുടരുന്നു: "അത് കഥാപാത്രത്തിനു യോജിച്ചതായിരിക്കണം... സന്ദർഭത്തിന് യോജിച്ചതായിരിക്കണം." വാക്കുകളിലും സംഭാഷണത്തിലുമുള്ള ഈ വിശ്വാസം എക്കാലത്തും റായി പുലർത്തിപ്പോന്നിരുന്ന സിനിമാസങ്കല്പവുമായി പൊരുത്തപ്പെട്ടു പോകുന്നതുമാണ്. ഹൃദ്രോഗബാധിതനായശേഷം ക്യാമറയെ കഴിയുന്നതും അകത്തളങ്ങളിലേക്ക് ഒതുക്കിനിറുത്തേണ്ടി വന്ന സാഹചര്യത്തിൽ ഈ വിശ്വാസം കൂടുതൽ ദൃഢമായി എന്നേയുള്ളൂ. തീർത്തും പുതിയതായ ഒരു റായിസങ്കല്പമല്ല ഇതെന്നർത്ഥം. 'നായക്കി'നുമുമ്പുള്ള റായിച്ചിത്രങ്ങളിൽ ദൃശ്യങ്ങളെ അപേക്ഷിച്ച് വാക്കുകൾക്ക് പ്രാധാന്യം കുറവാണെന്ന് മേരി സീററൺ വർഷങ്ങൾക്കുമുമ്പ് ചൂണ്ടിക്കാട്ടുകയുണ്ടായി. തുടർന്നുവന്ന ചിത്രങ്ങളിലാകട്ടെ, ദൃശ്യങ്ങളോളംതന്നെ പ്രാധാന്യം വാക്കുകൾക്കും നല്കിയിട്ടുള്ളതായി കാണാം. വാക്കുകൾക്കു നല്കിപ്പോരുന്ന ഈ പ്രാധാന്യത്തിന് പണ്ടുതന്നെ റായി ഒരു വിശദീകരണം നല്കിയിട്ടുണ്ട്: "പ്രവൃത്തിയിലൂടെ എന്നതിനെക്കാൾ വാക്കുകളിലൂടെ ആത്മാവിഷ്കാരം നടത്തുന്നവരാണ് സാക്ഷരരായ നഗരജീവികൾ. ഈ വർഗ്ഗത്തെയാണ് നിങ്ങൾ അവതരിപ്പിക്കുന്നത് എങ്കിൽ ,വാക്കുകൾ നിങ്ങൾക്ക് ഉയോഗിക്കേണ്ടതായിട്ടു വരും. ഇത് ഒരു പോരായ്മയോ അടിസ്ഥാനപരമായി ചലച്ചിത്രവിരുദ്ധമോ അല്ല." അതേസമയം, നാടകീയവും സാഹിത്യപരവുമായ സംഭാഷണരീതികൾ സിനിമ വർജ്ജിക്കേണ്ടതാണെന്നും ജീവിതത്തിൽനിന്നുള്ള യഥാർത്ഥ സംഭാഷണത്തിന്റെ ഓജസ്സ് സിനിമാസംഭാഷണത്തിനുണ്ടായിരിക്കണമെന്നും റായി കരുതുന്നുണ്ട്. "വാക്കുകൾ ധാരാളമുള്ള ഒരു നല്ല ചിത്രത്തിന്റെ ഗുണമേന്മ വാക്കുകളിൽ മാത്രമല്ല, അർത്ഥവത്തായ ക്രിയാംശത്തോടും പെരുമാററരീതികളുടെ വിശദാംശങ്ങളോടും വാക്കുകൾ ചേർക്കപ്പെടുന്ന സമ്പ്രദായത്തിലുമാണ് അടങ്ങിയിട്ടുള്ളത്." 'ആഗന്തുക്കി'നെ വിലയിരുത്തുമ്പോൾ റായിയുടെതന്നെ വർഷങ്ങൾ പഴക്കമുള്ള ഈ വാക്കുകൾ ഓർമ്മയിലെത്തുന്നത് സ്വാഭാവികമാണ്.

പ്രത്യേകം പരാമർശിക്കപ്പെടുന്ന ഒരു ബംഗാളിപദമുണ്ട് ഈ ചിത്രത്തിൽ അഡ്ഡ. നമ്പൂതിരിമാർക്കിടയിൽ ഒരുകാലത്ത് പതിവുണ്ടായിരുന്ന വെടിവട്ടത്തിനു സമാനമായ സംഭാഷണസദസ്സിനെയാണ് ഈ പദം സൂചിപ്പിക്കുന്നത്. ആളുകൾ വട്ടമിട്ടിരുന്നു സംസാരിക്കുന്ന ഇത്തരത്തിലുള്ള സംഭാഷണസദസ്സിനെ അനുസ്മരിപ്പിക്കുന്ന രണ്ടു രംഗങ്ങൾ റായി ഒരുക്കുന്നുണ്ട്. അമ്മാമൻ യഥാർത്ഥമോ എന്നു ചികഞ്ഞുനോക്കാൻ വേണ്ടി അനിലയുടെ കുടുംബത്തിൽ ആദ്യമെത്തുന്നത് ഒരു നടനായ രഞ്ചൻരക്ഷിതും ഭാര്യയുമാണ്. എല്ലാവരും വട്ടമിട്ടിരുന്നു സംസാരിക്കുന്നതിനിടയിൽ രഞ്ചൻ ബംഗാളികളുടെ ഒരു കണ്ടുപിടിത്തംതന്നെയാണ് അഡ്ഡ എന്നവകാശപ്പെടുന്നു. ബംഗാളിഭദ്രലോകത്തെ കളിയാക്കാനുള്ള ഒരവസരവും പാഴാക്കാത്ത അമ്മാമൻ മറുത്തു പറയുന്നു. സോക്രട്ടീസും പ്ളാറേറായും നടത്തിയിരുന്ന 'ഡയലോഗു'കളിലേക്ക്, പുരാതന ഗ്രീക്കു നാഗരികതയിലേക്ക്, മിത്ര അയാളുടെ ശ്രദ്ധ ക്ഷണിക്കുന്നു. ബംഗാളികളുടെ അഡ്ഡ [illegible] പറയുന്നത് പരദൂഷണവും പൊങ്ങച്ചവും അപവാദപ്രചാരണവും ആണെന്നിരിക്കെ, ഗ്രീക്കുകാർക്കിടയിൽ സംഭാഷണസദസ്സുകൾ, കലയും തത്ത്വചിന്തയുമടക്കമുള്ള ഗൗരവമേറിയ വിഷയങ്ങൾ ചർച്ചചെയ്യുന്നതിനുള്ള വേദികളായിരുന്നു. കോമഡി നടനായ രഞ്ചൻ നേതൃത്വം നല്കുന്ന സംഭാഷണയോഗം പ്രധാനമായും അയാളുടെ രീതികൾക്കനുയോജ്യമായി നർമ്മരസത്തിനു മുൻതൂക്കമുള്ള ലാഘവത്വമുള്ള ഒരു രംഗമാണ്. ബംഗാളി ഭദ്രലോകത്തിന്റെ അതിരുകടന്ന ആത്മവിശ്വാസത്തെയും അഹന്തയെയും കണക്കിനു പരിഹസിക്കുന്ന ഈ രംഗത്തിൽ ബംഗാളികളുടെ ഫുട്ബോൾ ഭ്രാന്തും കളിയാക്കപ്പെടുന്നു.

പ്രതീഷ്സെൻ ഗുപ്ത എന്ന വക്കീലിന്റെ നേതൃത്വത്തിലുള്ള രണ്ടാമത്തെ 'അഡ്ഡ' കൂടുതൽ നാടകീയവും ഉദ്വേഗജനകവുമാണ്. സുധീന്ദ്രബോസ് ഭാര്യയുടെ അമ്മാമന്റെ ശരിയായ വ്യക്തിത്വം ഉറപ്പുവരുത്തുന്നതിനായി സുഹൃത്തായ അയാളെ പ്രത്യേകം ക്ഷണിച്ചുവരുത്തിയതാണ്. ആദ്യത്തെ സംഭാഷണസദസ്സിൽനിന്നു വ്യത്യസ്തമായി സമകാലീനവും വളരെ ഗൗരവപൂർവ്വവുമായ വിഷയങ്ങളാണ് ഇപ്പോൾ ചർച്ചയ്ക്കു വരുന്നത്. കഴിഞ്ഞ മുപ്പത്തഞ്ചുവർഷമായി എവിടെയായിരുന്നു ഈ അമ്മാമൻ, എന്തു ചെയ്യുകയായിരുന്നു അയാൾ, ജീവിക്കാനുള്ള പണം അയാളെങ്ങനെയുണ്ടാക്കി തുടങ്ങിയ ചോദ്യങ്ങളിൽനിന്നു തുടങ്ങുന്നു സെൻഗുപ്തയുടെ വിചാരണ. ആധുനിക നാഗരികതയുടെ നേട്ടങ്ങളിൽ അഭിമാനംകൊള്ളുന്ന ഒരു വിദ്യാസമ്പന്നനാണ് സെൻഗുപ്ത. ശാസ്ത്രത്തെക്കുറിച്ചുള്ള അഭിപ്രായമെന്തെന്ന് അയാൾ മനോമോഹൻമിത്രയോട് ചോദിക്കുന്നു. ആധുനികശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും വൻപുരോഗതി നേടിയിട്ടുള്ള





ആഗന്തുക്കിൽ നിന്ന്

അമേരിക്കയിൽ കുറെക്കാലം ജീവിച്ചിട്ടുള്ള സഞ്ചാരിയായ അതിഥി ആധുനികശാസ്ത്രപുരോഗതിയിലടങ്ങിയിരിക്കുന്ന വലിയ വൈരുദ്ധ്യങ്ങളെക്കുറിച്ചാണ് വാചാലനാകുന്നത്. ശാസ്ത്രപുരോഗതി! കോടിക്കണക്കിനു യുവാക്കൾ മയക്കുമരുന്നിനടിമകളായി നരകിക്കുമ്പോളോ ശാസ്ത്രപുരോഗതി? ആധുനിക ശാസ്ത്രത്തിന് ആ നരകത്തിൽനിന്ന് അവരെ മോചിപ്പിക്കാനുള്ള പോംവഴികളൊന്നുമില്ലാതിരിക്കുന്നതുകൊണ്ട് വിശേഷിച്ചും. ആധുനിക നാഗരികതയെക്കുറിച്ചുള്ള അടുത്ത ചോദ്യത്തിന് കൂടുതൽ പൊള്ളുന്ന ഒരു മറുപടിയാണ് മനോമോഹൻമിത്ര നല്കുന്നത്. എന്താണ് ഈ ആധുനിക നാഗരികത? ഒരു മനുഷ്യന് ഒരു ബട്ടനിൽ വിരലമർത്തുന്നതോടെ ഒരു നഗരത്തെ മുഴുവൻ എരിച്ചു ചാമ്പലാക്കാൻ കഴിയാവുന്ന ആ അവസ്ഥയോ? ഒരു മുടിനാരുപോലും അനക്കാത്ത മനുഷ്യന് എല്ലാം നിയന്ത്രിക്കാനാകുന്ന ഒരവസ്ഥയോ?

ഇന്ത്യയിലെ സമകാലീന വർഗ്ഗീയരാഷ്ട്രീയത്തിന്റെ പശ്ചാത്തലത്തിലായിരിക്കണം

മതത്തിലും ജാതിയിലും വിശ്വസിക്കുന്നുണ്ടോ എന്ന ചോദ്യത്തിന്, വളരെ വ്യക്തമായൊരു മറുപടി, സംവിധായകന്റെ വക്താവെന്ന വണ്ണം, ലോകം ചുററിക്കാണുന്ന സഞ്ചാരിയായ അമ്മാമൻ ഇങ്ങനെ മറുപടി പറയുന്നത്: 'മനുഷ്യർക്കിടയിൽ മതിലുകളുയർത്തുന്ന ഒന്നിലും വിശ്വാസമില്ല... പ്രത്യേകിച്ചും സംഘടിതമതത്തിൽ.'' ദൈവത്തിലോ? നിസ്സഹായനും ദുഃഖിതനുമായ ലോകസഞ്ചാരിയായി മിത്ര രണ്ടുവരി കവിത ഉരുവിടുകയാണ്:

'അന്ധന് കാഴ്ച നല്കുക, മരിക്കുന്നവന് ജീവൻ നല്കുക.'' ഇന്നത്തെ സാഹചര്യത്തിൽ ഈ പ്രാർത്ഥനയ്ക്ക് ദൈവത്തിൽനിന്ന് മറുപടിയൊന്നുമില്ല. ദിനപത്രത്തിലെ ക്രൂരമായ വാർത്തകൾ നിത്യേന പാരായണം ചെയ്യുന്ന ഒരാൾക്ക് ഇക്കാലത്ത് 'കരുണാമയനായ' ഒരു ദൈവത്തിൽ വിശ്വസിക്കാൻ പ്രയാസമുണ്ട് എന്ന് അമ്മാമൻ തറപ്പിച്ചു പറയുന്നു. ഈ വാദപ്രതിവാദം ചിത്രത്തിലെ പ്രധാന പ്രമേയത്തിലേക്ക് നീണ്ടുചെല്ലുന്നു. ആധുനിക നാഗരികതയിൽനിന്ന് പ്രാകൃതമനുഷ്യനിലേക്ക്. 'മാർക്സും ഫ്രോയ്ഡും സിരകളിലൂടെയൊഴുകുന്ന' അഹങ്കാരിയായ ആധുനികമനുഷ്യനിൽനിന്ന് ലളിതവും ശക്തവുമായ സാംസ്കാരിക സ്രോതസ്സുകളുള്ള പ്രാകൃതസമൂഹത്തിലേക്ക്.

## ദൃശ്യങ്ങളുടെ സിനിമ

ആധുനിക നാഗരികതയെക്കുറിച്ചും പ്രാകൃതമനുഷ്യനെക്കുറിച്ചുമുള്ള ചൂടുപിടിച്ച ഈ ചർച്ചയിലെ പ്രധാന പ്രമേയം ദൃശ്യതലത്തിൽത്തന്നെ വലിയ പ്രാധാന്യത്തോടുകൂടി ചിത്രത്തിന്റെ ആദ്യപകുതിയിലൊരിടത്ത് റായി അവതരിപ്പിച്ചിട്ടുണ്ട്. എന്തിനാണ് നാടുവിട്ടത് എന്ന അനിലയുടെ ചോദ്യത്തിന് ഊണുമേശയ്ക്കു മുന്നിലിരിക്കുന്ന അമ്മാമൻ വിശദീകരണം നല്കുന്ന രംഗം. രണ്ടു കാരണങ്ങളാണ് മിത്ര നല്കുന്നത്. ഒന്നാമതായി അലഞ്ഞുനടക്കാനുള്ള ആസക്തി— വാണ്ടർലുസ്ററ് (ചിത്രത്തിലെ ഒരു പ്രധാന പ്രമേയമാണിതും. മിത്രയും പതിനൊന്നുകാരനായ സാത്യകിയും തമ്മിലുള്ള ബന്ധത്തിലൂടെയാണ് ഈ പ്രമേയം വികാസംകൊള്ളുന്നത്. പ്രാഥമികമായ ഒരു പ്രമേയത്തോടുകൂടി മററു പല പ്രമേയങ്ങളും ബന്ധപ്പെടുത്തിക്കൊണ്ടു പോകുന്ന ഒരു പതിവ് റായിച്ചിത്രങ്ങളിലും സാധാരണമാണ്.) കോളേജ് വിദ്യാർത്ഥിയായിരിക്കെ അപ്രതീക്ഷിതമായി കാണാനിടയായ ഒരു ഗുഹാചിത്രമായിരുന്നു രണ്ടാമത്തെ കാരണം. സ്പെയിനിലെ ആൾട്ടാമിറാഗുഹയിലെ ഇരുപതിനായിരം വർഷം പഴക്കമുള്ള കാളക്കൂററന്റെ ചിത്രം. ഏതെങ്കിലും ചിത്രകലാസ്ക്കൂളിൽ ചേർന്ന് വലിയ ചിത്രകാരനാകണമെന്നതായിരുന്നു മിത്രയുടെ വലിയ മോഹം. എന്നാൽ ഒരു മാസികയിൽ നിന്നു കാണാനിടയായ ആൾട്ടാമിറാഗുഹയിലെ കാളക്കൂററന്റെ ചിത്രം ആ മോഹമുപേക്ഷിക്കാൻ അയാളെ പ്രേരിപ്പിക്കുന്നു. ലോകത്തിലെ ഏതു മികച്ച ചിത്രകലാസ്ക്കൂളിൽ ചേർന്നാലാണ് പ്രാകൃതമനുഷ്യൻ വരച്ച അത്തരമൊരു ചിത്രം തനിക്കു വരയ്ക്കാനാകുക? പ്രാക്തനസംസ്കാരത്തിന്റെ ആദിമഹിമയിലേക്ക് ആധുനികനാഗരികനായ പ്രേക്ഷന്റെ ശ്രദ്ധ ക്ഷണിക്കുന്ന 'ആഗന്തുക്കി'ലെ ഏററവും പ്രധാനപ്പെട്ട ഒരു ദൃശ്യം മിത്ര ആ ചിത്രത്തെക്കുറിച്ച് ആദ്യം പരാമർശിക്കുന്ന ഈ സന്ദർഭത്തിലാണുള്ളത്. ആൾട്ടാമിറാഗുഹയിലെ കാളക്കൂററന്റെ ഒരു സമീപദൃശ്യത്തിലേക്ക് ക്യാമറ നീങ്ങിച്ചെല്ലുന്നു. ചിത്രത്തിൽ ഈ ദൃശ്യത്തിനുള്ള കേന്ദ്രസ്ഥാനം ചലച്ചിത്രരീതിയിലൂടെ വ്യക്തമാക്കുന്ന സംവിധായകൻ, ചിത്രത്തിന്റെ സംഗീതസംവിധായകൻകൂടിയാണ്. റായി, കാളക്കൂററന്റെ സമീപദൃശ്യത്തിനു കൂടുതൽ ജീവൻ പകർന്നുകൊണ്ട് സംഗീതവും ഈ സന്ദർഭത്തിൽ ചേർക്കുന്നു. അപൂർവ്വം സന്ദർഭങ്ങളിൽ മാത്രമാണ്, പ്രത്യേകിച്ചും ആദ്യഭാഗങ്ങളിൽ, റായി പശ്ചാത്തലസംഗീതമുപയോഗിച്ചിരിക്കുന്നത്. (പ്രമേയപരമായ പ്രാധാന്യത്തോടെ







സംഗീതമുപയോഗിച്ചിരിക്കുന്ന അടുത്ത പ്രധാനസന്ദർഭം, നാടുചുററി തിരിച്ചെത്തിയ അമ്മാമൻ സാത്യകിക്കും മററും ആകാശത്തിനു കീഴിലിരുന്ന് സൂര്യനും ചന്ദ്രനും ഭൂമിയും തമ്മിലുള്ള ബന്ധവും അതിലടങ്ങിയിരിക്കുന്ന അദ്ഭുതവും വിശദീകരിക്കുന്ന വേളയിലാണെന്നതും ശ്രദ്ധേയമാണ്.) വാക്കുകൾക്കും സംഭാഷണത്തിനും വലിയ പ്രാധാന്യമുള്ള 'ആഗന്തുക്കി'ലെ പരമപ്രധാനമായ ഒരു സന്ദർഭമാണിത്. പിന്നീടു നടക്കുന്ന ചർച്ചകൾക്കെല്ലാം ആധാരമാകുന്ന ഒരു ദൃശ്യം. പ്രാക്തനസംസ്കാരത്തെക്കുറിച്ചുള്ള ഈ സൂചന ചിത്രത്തിന്റെ അവസാനഭാഗത്ത് സന്താൾ സംഘനൃത്തത്തോടെ പൂർണ്ണത കൈവരിക്കുന്നു. ഈ രണ്ടു രംഗത്തെയും ബന്ധിപ്പിക്കുന്ന മറെറാരു രംഗവും ഇടയ്ക്കുണ്ടെന്നു കാണാം. അനില വീണമീട്ടി പാട്ടുപാടുന്നതും അമ്മാമൻ അതുകേട്ടാസ്വദിക്കുന്നതുമായ രംഗം. ഈ രംഗത്തിൽ ക്യാമറാചലനത്തിനാണ് പ്രാമാണ്യം നല്കിയിരിക്കുന്നത്. സന്താൾ നൃത്തരംഗത്തിൽ കഥാപാത്രങ്ങളുടെ ചലനത്തിനും ദൃശ്യങ്ങൾ മുറിച്ചുചേർക്കുന്ന രീതിക്കും പ്രാമാണ്യം നല്കിയിരിക്കുന്നു. വാക്കുകൾക്കും ചർച്ചകൾക്കും പ്രാധാന്യമുള്ള 'ആഗന്തുക്കി'ലെ ഈ മൂന്നു രംഗങ്ങൾ സംഭാഷണരംഗങ്ങളുമായി ചേർത്തുവച്ചു കാണേണ്ടതാണ്.

## വികാരങ്ങളുടെ സിനിമ

സിനിമ വികാരമാണ്, വികാരങ്ങളുടെ പടനിലമാണ് എന്നൊക്കെയുള്ള നിർവ്വചനങ്ങൾ ഇനിയും പഴകിത്തേഞ്ഞ് പോയിട്ടുണ്ടെന്ന് തോന്നുന്നില്ല. ഈ നിർവ്വചനങ്ങളെ നമ്മുടെ ശ്രദ്ധയിലേക്ക് കൊണ്ടുവന്ന ആ പ്രമുഖ ഫ്രഞ്ച് ചലച്ചിത്രകാരൻ വളരെയധികം മാറിയിട്ടുണ്ടാകാമെങ്കിലും. 'ആഗന്തുക്കി'ന്റെ വലിയൊരു സവിശേഷത ആ ചിത്രം അവതരിപ്പിക്കുന്ന വികാരങ്ങളുടെ വൈവിദ്ധ്യം തന്നെയാണ്. (ബോസ് ദമ്പതികളുടെ മാനസികാവസ്ഥയെക്കുറിച്ച് പറയുമ്പോൾ, തന്നെ സ്വീകരിക്കുമ്പോളവരനുഭവിക്കുന്ന ഉദ്വേഗം, സംശയം, സംഘർഷം തുടങ്ങിയ വികാരങ്ങളുടെ ഒരുനിര മിത്ര ചൂണ്ടിക്കാണിക്കുന്നുണ്ട്). ചലച്ചിത്രകാരനെന്ന നിലയിൽ വൈവിദ്ധ്യമാർന്ന പല വികാരങ്ങളേയും ഒരേ ചിത്രത്തിൽ തന്നെ അവതരിപ്പിക്കുക എന്നത് ഒരു പക്ഷേ റായിയുടെ സ്വപ്നം തന്നെയായിരുന്നിരിക്കണം. സംശയത്തിൽ നിന്ന് തുടങ്ങി ഉദ്വേഗത്തിലൂടെ വളർന്ന് നർമ്മരസത്തിലൂടെ കടന്നുപോയി നാടകീയ സംഘർഷങ്ങളിലേക്ക് നീങ്ങി ഒരു പൊട്ടിത്തെറിയിലെത്തുന്നു കഥാഗതി. തുടർന്നുവരുന്ന ശാന്തതയിലും തെളിച്ചത്തിലും നാമറിയുന്നത് ഒരു താളലയ സന്ദർഭമാണ്. വൈവിദ്ധ്യമാർന്ന ഈ മുഹൂർത്തങ്ങളിലൂടെ, വികാരങ്ങളിലൂടെ, കടന്നുപോകുന്ന പ്രേക്ഷകർ ഒടുവിലെത്തിച്ചേരുന്ന അനുഭവം പ്രസാദാത്മകമായ ഒരു വേദനയുടേതാണ്. മരുമകളോട് അമ്മാമൻ ഒടുവിൽ വിടപറഞ്ഞ് പോകുമ്പോൾ കാണികളുടെ ഹൃദയത്തെ ആ രംഗം അഗാധമായി സ്പർശിക്കണമെന്ന് സംവിധായകൻ ആഗ്രഹിക്കുന്നുണ്ട്. ഒരു കുടുംബ ചിത്രത്തിന്റെ അന്തരീക്ഷത്തിൽ നിന്ന് തുടങ്ങി സസ്പെൻസ് ചിത്രത്തിന്റെ അന്തരീക്ഷത്തിലേക്ക് വളർന്ന് കൂടുതൽ സങ്കിർണ്ണമായ രൂപഭാവങ്ങളിലേക്ക് മാറുന്ന 'ആഗന്തുക്ക്' അവസാനിക്കുന്നതും വൈകാരികമായ ഒരു മുഹൂർത്തത്തിലാണ്. ചിന്തയിലൂടെയും വൈകാരികമായ പല വൈവിദ്ധ്യമാർന്ന അനുഭവങ്ങളിലൂടെയും കടന്നുപോയതിനുശേഷം എത്തിച്ചേരുന്ന ഒരു മുഹൂർത്തമാണീ രംഗം അവതരിപ്പിക്കുന്നത് എന്നതുകൊണ്ട് അതിനൊരടിത്തറയുണ്ട്. അതല്ലെങ്കിൽ സെൻറിമെൻറലായിത്തീരുമായിരുന്നു അന്ത്യരംഗം.

''മറക്കണമെന്ന് ആഗ്രഹിക്കാത്തിടത്തോളംകാലം നിങ്ങൾ നിങ്ങളുടെ ഭാഷ ഒരിക്കലും മറക്കുന്നില്ല'' എന്നുറച്ച് വിശ്വസിക്കുന്ന അമ്മാമൻ. ലോകചരിത്രത്തിലെ ഏററവും പഴക്കംചെന്ന നരവംശമായ കോൾ സമൂഹവുമായി ബന്ധുതയുള്ള സന്താൾ വംശജർക്ക് നടുവിൽ, നൂററമ്പതുകൊല്ലം മുമ്പ് ബ്രിട്ടീഷുകാർക്കെതിരെ ചെറുത്തുനിന്ന സന്താൾ വംശജർക്ക് നടുവിൽ, നിലത്ത് ഒരു പായിൽ അവർ കൊടുത്ത പാനീയവും കൈകളിലേന്തി, ശാന്തനായി ഈ അമ്മാമൻ ഇരിക്കുന്നു. ലോകത്തിലെ ഏററവും പഴക്കംചെന്ന ചിത്രത്തിന്റെ ആരാധകനാകയാൽ ചിത്രകാരനായിത്തീരാതെ പോയ ഈ മനോമോഹൻമിത്ര എന്ന അമ്മാമനെ അവതരിപ്പിക്കുന്നത് ഈ വർഷത്തെ ഏററവും മികച്ച നടനായി തിരഞ്ഞെടുക്കപ്പെടാൻ പോകുന്ന ഉൽപ്പൽദത്താണ്. ചിത്രത്തെ സമ്പന്നമാക്കുന്ന ഒരു പ്രധാനഘടകം ഉൽപ്പൽദത്തിന്റെ അഭിനയം തന്നെയാണ്. മിത്രയെ ആദ്യമായി നേരിട്ടവതരിപ്പിക്കുന്ന ഭാഗം ചിത്രത്തിലെ രസകരമായ ഒരു ഭാഗമാണ്. കൗതുകവും ഉദ്വേഗവും നേരിയ നർമ്മരസവും ഇടകലരുന്ന ഈ ഭാഗം തുടങ്ങുന്നത് പാഞ്ഞുപോകുന്ന ഒരു തീവണ്ടിയുടെ സമീപദൃശ്യത്തിൽ നിന്നാണ്. പിന്നീട് ദൃശ്യങ്ങൾ മുറിച്ചുചേർക്കുന്ന രീതിയും വിശദാംശങ്ങളും ചേർന്നും ചെന്നുനില്ക്കുന്നത് സ്റേറഷനിൽ വന്നുനില്ക്കുന്ന തീവണ്ടിയുടെ മുകളിൽ നിന്നെടുത്ത ദൃശ്യത്തിലാണ്. മരുമകളുടെ വീടിന് മുന്നിൽ എത്തുമ്പോൾ മാത്രമാണ് അമ്മാമന്റെ പൂർണ്ണകായ രൂപം നാം വ്യക്തമായി കാണുന്നത്. വാക്കുകളുടെ പ്രാധാന്യത്തെ സന്തുലിതമാക്കുന്ന രീതിയിൽ ഭാവഹാവാദികൾക്കും ആംഗികചേഷ്ടകൾക്കും ക്യാമറാചലനത്തിനും കട്ടിംഗിനും വസ്തുക്കൾക്കും തുല്യപ്രാധാന്യം നല്കുന്ന ഈ ചലച്ചിത്ര സ്വഭാവം ചിത്രത്തിലുടനീളം റായ് നിലനിർത്തുന്നുണ്ട്. അനിലയും ഭർത്താവുമൊത്തുള്ള ദൃശ്യങ്ങൾ മുറിച്ചുചേർക്കുന്ന രീതി കഴിയുന്നതും ഒഴിവാക്കി തയ്യാറാക്കിയിട്ടുള്ള നീണ്ട രാത്രിരംഗങ്ങളും ഈ രീതിയുടെ ഉദാഹരണങ്ങളാണ്. വാക്കുകൾക്കും സംഗീതത്തിനും ദൃശ്യങ്ങൾക്കും സംഗീതത്തിനും ക്യാമറാചലനത്തിനും കട്ടിംഗിനും മിക്കവാറും തുല്യപ്രാധാന്യം നല്കി നിർമ്മിച്ചിട്ടുള്ള 'ആഗാന്തുക്ക്' സത്യജിത് റായിയുടെ ഒരു പുതിയ ചലച്ചിത്രരൂപമായി, ഒരു പുതിയ ചലച്ചിത്രാനുഭവമായി, ഇന്ത്യക്കും പുറത്തുമുള്ള പ്രേക്ഷകർ സ്വീകരിക്കാതിരിക്കുകയില്ല.

(35–ാം പേജിൽ നിന്നും തുടർച്ച)

രോട് പരാജയപ്പെട്ടു?

''ഇരുമ്പായുധങ്ങളുമായി കുതിരവേഗത്തിലുള്ള ആര്യാക്രമണത്തിൽ ചെമ്പ്, പിച്ചള ആയുധധാരികളായ സൈന്ധവർ സ്വാഭാവികമായി പരാജയപ്പെട്ടു. കുതിരത്തേരുകളിലായിരുന്നു ആര്യാക്രമണം. അവർക്ക് മൂർച്ചയുള്ള ഇരുമ്പായുധങ്ങളുണ്ടായിരുന്നു. സൈന്ധവർക്ക് ഇരുമ്പായുധങ്ങളില്ലായിരുന്നു. പല ഘട്ടങ്ങളിലായിരുന്നിരിക്കണം ആര്യാക്രമണം.

ഇനിയുമുണ്ട് ആര്യവിജയത്തിനു കാരണമായ ഘടകങ്ങൾ. ബൃഹസ്പതിയുടെയും കൂട്ടരുടെയും സഹായസഹകരണങ്ങൾ ആര്യന്മാർക്കുണ്ടായിരുന്നു. കുലങ്ങളെ കീഴടക്കി ആര്യന്മാർ മുന്നേറി. കീഴടങ്ങിയവർ ആര്യമേധാവിത്വം അംഗീകരിക്കേണ്ടിവന്നു.''

റാഫിദമ്പതികളാണ് സിന്ധുതീര ഗവേഷണങ്ങളുടെ പശ്ചാത്തലത്തിൽ ചരിത്രമെഴുതുന്ന ആദ്യമലയാളികൾ. ഇതൊരു നിയോഗമാവാം. കാരണം, പിന്നണിയിൽനിന്നുള്ള ഏതെല്ലാമോ അദൃശ്യനിയന്ത്രണങ്ങൾമൂലമെന്നോണം പരസ്പരപൂരകങ്ങളാണ് റാഫിമാരുടെ കർമ്മങ്ങൾ. ഒരേ ലക്ഷ്യത്തിലേക്ക് ഒപ്പം നടക്കുകയായിരുന്നു ഇരുവരും.

''വാസ്തവത്തിൽ പവിത്രപരമായി ക്ഷത്രിയർ കച്ചവടക്കാരുടെ കാവൽക്കാരാണ്. ഇന്നും ക്ഷത്രിയർ അഥവാ ഭരണകർത്താക്കൾ കച്ചവടക്കാരുടെ കാവൽക്കാരണല്ലോ...'' സെബീനാറാഫി മന്ദിരത്തിലെ നിശ്ശബ്ദതയകററി റാഫി ചാരുകസേരയിൽ ചാഞ്ഞിരുന്ന് ചിരിക്കുന്നു. ബീഡിക്കു തീകൊളുത്തി അല്പനേരം ചുമച്ച് ഓർത്തോർത്തു ചിരിക്കുന്നു. പിന്നെ ചിരി നിർത്തി വെള്ളത്താടി തടവി ആലോചിച്ചു പറഞ്ഞു: ''ഒരർത്ഥത്തിൽ കച്ചവടക്കാരെ നിയന്ത്രിക്കാനുള്ള ശ്രമമായിരുന്നു ശുക്രന്റേത്. മാർക്സിന്റെ ശ്രമങ്ങളുടെ സത്തയും കച്ചവടക്കാരെ നിയന്ത്രിക്കലാണ്.''

മുതലാളിത്തത്തിന്റെ തിന്മകൾ മനുഷ്യരാശിക്കറിയാം. മാർക്സിസത്തിന്റെ ആത്മദാരിദ്ര്യവും മനുഷ്യൻ കണ്ടു. 'ഇനി പ്രാചീനേന്ത്യയും ശുക്രനീതിയും ലോകശ്രദ്ധയിൽ വരും. ശ്രേയസ്സുള്ള ജീവിതപ്പാതയുണ്ട് ശുക്രനീതിയിൽ. ആത്മീയമാണ് ശുക്രനീതി; സാഹോദര്യതുല്യമായ ആത്മീയത.' റാഫി ഇങ്ങനെ പറയുമ്പോൾ ലോകത്തിലെ മനുഷ്യരുടെയാകെ നന്മ ആശിക്കുന്ന ഒരാളെ നാം കണ്ടെത്തുകയാണ്.

## വൈക്കം മുഹമ്മദ് ബഷീർ



കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച

# ചെവിഓർക്കുക! അന്തിമകാഹളം!!

മോഹൻദാസ് കരംചന്ദ്ഗാന്ധിയെപ്പറ്റി ഏതാണ്ടൊക്കെ അന്ന് എനിക്കറിയാമായിരുന്നു. മൗലാനാ മുഹമ്മദ് അലി, മൗലാനാ ഷൗക്കത്തലി, പണ്ഡിററ് മോത്തിലാൽ നെഹ്രു, മൗലാനാ അബ്ദുൾക്കലാം ആസാദ്, പണ്ഡിററ് മദനമോഹന മാളവ്യ, ഡോക്ടർ സൈഫുദ്ദീൻ കാച്ച്ലു, പണ്ഡിററ് ജവഹർലാൽ നെഹ്റു, ഡോക്ടർ എം.എ. അൻസാരി, സരോജിനി നായിഡു, ലാലാലജ്പത്റോയി, ഹസറത്ത് മോഹാനി, സുഭാഷ് ചന്ദ്രബോസ് ഇങ്ങനെയുള്ള രാഷ്ട്രീയ നേതാക്കളുടെ പടങ്ങൾ എന്റെ വീട്ടിലുണ്ടായിരുന്നു. തടിക്കച്ചവടത്തിന് പോയി വരുമ്പോൾ എന്റെ ബാപ്പ കൊച്ചിയിൽനിന്നും എറണാകുളത്തുനിന്നും വാങ്ങിക്കൊണ്ടുവരുമായിരുന്നു. കൂട്ടത്തിൽ നല്ല പേനകളും. മഷിമുക്കി എഴുതുന്ന ഇനം. ഭംഗിയുള്ളത്. ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊള്ളുന്ന ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ്. അതും എനിക്കറിയാമായിരുന്നു. ഞാനായിരുന്നു പത്രവായനക്കാരൻ. കേൾവിക്കാരായി അയൽക്കാർ ഒരുപാടുപേരുണ്ടാകും. വൈക്കം ഇംഗ്ളീഷ് ഹൈസ്കൂളിൽ ഫിഫ്ത്തുഫോറത്തിൽ പഠിക്കുന്ന കാലത്ത് ഞാൻ വീട്ടിൽനിന്നും ഒളിച്ചോടി. രണ്ടുമൂന്നു ദിവസം നടന്ന് കോഴിക്കോട്ടെത്തി ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൽ ചേർന്ന് ഉപ്പുസത്യാഗ്രഹത്തിൽ പങ്കുകൊണ്ട് ജയിൽശിക്ഷ അനുഭവിച്ചു. കെ. കേളപ്പൻ, മുഹമ്മദ് അബ്ദുറഹ്മാൻ, ഇ. മൊയ്തുമൗലവി എന്നീ സ്വാതന്ത്ര്യസമരസേനാനികളെ എനിക്കറിയാമായിരുന്നു. വെറും പരിചയം ഒന്നും ആയിരുന്നില്ല. മുഹമ്മദ് അബ്ദ്രഹ്മാന്റെ കൂടെ അൽ-അമീൻ ലോഡ്ജിൽ ഞാൻ താമസിച്ചിട്ടുണ്ട്. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊണ്ട ധീരമായ ദേശീയപത്രമായിരുന്നു അൽ അമീൻ. അതിന്റെ പത്രാധിപരായിരുന്നു മുഹമ്മദ് അബ്ദ്രഹ്മാൻ. ഒത്ത പൊക്കമൊക്കെയുള്ള വെളുത്ത സുന്ദരനായ ഗംഭീരപുരുഷൻ. ഗാന്ധിജിയുടെ വിളികേട്ട് കോഴിക്കോട് കടപ്പുറത്ത് വെള്ളക്കാരായ ബ്രിട്ടീഷ് ഗവൺമെൻറിന്റെ ഉപ്പുനിയമം ലംഘിച്ച് അനുയായികളോടൊത്ത് ഉപ്പ് കുറുക്കുകയായിരുന്നു. വെള്ളപ്പട്ടാളവും ഇന്ത്യക്കാരായ പൊലീസും. ആമു സൂപ്രണ്ട് രണ്ട് ലാത്തികൾ കഴുത്തിൽ അമർത്തിപ്പിടിച്ച് ബോധംകെടുത്തി അബ്ദ്രഹ്മാനെ വീഴിച്ചു. മാതൃരാജ്യമായ ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി പൊരുതാൻ ഗാന്ധിജിയുടേയും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റേയും പിന്നിൽ അണിനിരന്ന മുസ്ളിം സേനാനികളുടെ മേൽ ഇസ്ലാംമതത്തിന്റെ പേരിൽ ...വിലക്ക് കല്പിചിരുന്നു. ഫത്തുവ ഇറക്കിയിരുന്നു, കൊല്ലുമെന്ന് ഗർജ്ജിച്ചിരുന്നു. ഊരുവിലക്ക്, പള്ളിവിലക്ക് ഒക്കെ ഉണ്ടായിരുന്നു. "ആരെടാ കൊല്ലുന്നത്? ഒന്ന് കാണട്ടെ!" മുഹമ്മദ് അബ്ദ്രഹ്മാൻ പള്ളിയിൽക്കയറി, ദേഹശുദ്ധിവരുത്തി നിസ്ക്കരിച്ചു. അദ്ദേഹം ഒരു മഹാസമ്മേളനത്തിൽ പ്രസംഗിച്ചുകൊണ്ട് നിന്നപ്പോഴാണ് മരിച്ചുവീണത്. കള്ളുംകുടിച്ച് പന്നി ഇറച്ചിയും തിന്ന് കറുത്തവർക്ക് വെളുത്ത മക്കളെ കൊടുത്ത് തൂറിയാലും മുള്ളിയാലും കഴുകാത്ത ഭരണാധികാരികളായ വിദേശികളെ സമരം ചെയ്ത് ഓടിക്കുന്നത്—ഇസ്ളാമിന് ചേർന്നതല്ല. സ്വാതന്ത്ര്യസമര സേനാനികളായ മുസ്ളിമിങ്ങൾക്ക് ഒരുവിധം മുസ്ളിമിങ്ങളിൽ നിന്നും കഠിനമായ എതിർപ്പ് നേരിടേണ്ടി വന്നു. കേളപ്പനും മററും ഹിന്ദുക്കളിൽനിന്ന് ഇതുപോലുള്ള കഠിനമായ എതിർപ്പുകളൊന്നും നേരിടേണ്ടി വന്നില്ല. മുച്ചീട്ടുകളിക്കാരന്റെ മകൾ എന്ന എന്റെ ചെറുഗ്രന്ഥത്തിന് കെ. കേളപ്പൻ ഒരു അവതാരിക മാതിരി ഒന്ന് എഴുതിയിട്ടുണ്ട്. ഞാൻ പറഞ്ഞിട്ടല്ല. അദ്ദേഹം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതി. ഞാനത് പുസ്തകത്തിൽ എടുത്തുചേർത്തു. മൊയ്തു മൗലവിയുടെകൂടെ ഞാൻ കണ്ണൂർ സെൻട്രൽ ജയിലിൽ കഠിനതടവുശിക്ഷ അനുഭവിച്ചിട്ടുണ്ട്. മദ്രാസ്, കോഴിക്കോട്, കോട്ടയം, കൊല്ലം എന്നിവിടങ്ങളിലെ പൊലീസ് ലോക്കപ്പുകളിൽ രാഷ്ട്രീയ തടവുകാരനായി വളരെക്കാലം കിടന്നിട്ടുണ്ട്. ശിക്ഷിക്കാതെയാണ്. ചുമ്മാ ഇട്ടിരിക്കുന്നു. കോഴിക്കോട്, കണ്ണൂർ, തിരുവനന്തപുരം എന്നിവിടങ്ങളിലെ ജയിലുകളിൽ ശിക്ഷിച്ചുതന്നെ ഇട്ടിട്ടുണ്ട്. ഇതൊക്കെ അഹിംസ. മാതൃക ഗാന്ധിജി. അഹിംസക്കാരനായ ഞാൻ പൊലീസ് ലോക്കപ്പുകളിലേയും ജയിലുകളിലേയും ശിക്ഷയൊക്കെ കഴിഞ്ഞ് വന്നപ്പേൾ രക്തദാഹിയായ ഒരു ഭീകരൻ ആയിത്തീർന്നു. കാരണം ഇന്ത്യക്കാരായ പൊലീസുകാരുടെയും മററും അടി, ഇടി, ചവിട്ട്. ഹിംസയുടെ അരങ്ങേറ്റം. ഭഗത്സിംഗ്, രാജ്ഗുരു, സുഖദേവ്, ചന്ദ്രശേഖർ ആസാദ്, അഷ്ഫാക്കുള്ള, ജതിൻദാസ്, ബട്ടു കേശവർദത്ത്, രാംപ്രസാദ് ബിസ്മിൽ—ഇപ്പോൾ ഞാൻ പേരുകൾ മറന്നുപോയ ധീരയുവതികളുമുണ്ട്. പേരുപറയാത്ത വീരയുവാക്കളും. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഘോരമരണം വരിച്ച് രക്ഷസാക്ഷികളായവരാണ് മിക്കവരും. വൈസ്രോയി മുതൽ താഴോട്ടുള്ള വെള്ളക്കാർക്ക് ജീവനിൽ ഭയമുണ്ടായിരുന്നു. വിദേശികളായ വെള്ളക്കാർക്ക് മരണം പ്രഖ്യാപിച്ചുകൊണ്ട് നിറതോക്കുകളുമായി ഭീകരപ്രവർത്തകർ അണിനിരന്നിരുന്നു. അവരുടെ മുന്നിലായിരുന്നു അഹിംസാവാദികൾ സ്വാതന്ത്ര്യത്തിനുവേണ്ടി സമരം ചെയ്തത്. ഗാന്ധിജിയും ലക്ഷോലക്ഷം അനുയായികളും.

ദൈവാനുഗ്രഹത്താൽ വലിയ അല്ലല് കൂടാതെ കഴിയുന്നു. ഞാൻ നേരത്തെ പറഞ്ഞല്ലോ: ഹിന്ദുക്കൾ, മുസ്ളീങ്ങൾ, ക്രിസ്ത്യാനികൾ, സിക്കുകാർ, പാഴ്സികൾ, ബുദ്ധമതക്കാർ, ജൈനർ, നിരീശ്വരവാദികൾ—ഇങ്ങനെയുള്ള ജനവിഭാഗങ്ങളുടെ സഹായ സഹകരണംകൊണ്ടാണ് സഞ്ചാരകാലത്തെ ദിനരാത്രങ്ങൾ അധികവും കഴിച്ചുകൂട്ടിയത്. പറഞ്ഞില്ലേ, എനിക്ക് ആഗ്രഹങ്ങൾ കാര്യമായി ഒന്നും ഉണ്ടായിരുന്നില്ല. വളരെ ആലോചിച്ചതിനുശേഷമാണ് ഞാൻ എഴുത്തുകാരനായത്. ഒരു പേന മാത്രമേ സ്വന്തമായി ഉണ്ടായിരുന്നുള്ളു. എഴുതിയത് അധികവും എന്റെ സ്വന്തം ജീവിതാനുഭവങ്ങളാണ്. അതിനൊക്കെ എന്റെ പരിമിതമായ അറിവുവച്ച് ഭംഗിയായ രൂപംകൊടുത്തു എന്നുമാത്രം. ഞാൻ വളരെ വിശ്വാസിയാണെങ്കിലും ധാരാളം നാസ്തികരായ സുഹൃത്തുക്കളുമെനിക്കുണ്ട്; കമ്മ്യൂണിസ്ററുകാരും. ഞാനും എന്റെ കുടുംബവും ജീവിക്കുന്നത് എല്ലാത്തരം സ്ത്രീപുരുഷന്മാരുടെ സഹായംകൊണ്ടാണ്. ഹിന്ദുക്കൾ, ക്രിസ്ത്യാനികൾ, മുസ്ളീങ്ങൾ-നാസ്ഥികർ. ഇവർ എന്റെ പുസ്തകങ്ങൾ കാശുകൊടുത്ത് വാങ്ങുന്നു. അതിൽ ചെറിയ ഒരംശം എനിക്കും കിട്ടുന്നു. ഞാനീ നാസ്തികരുടെ കാര്യം പറയാൻ ഒരു കാരണമുണ്ട്. പഴയ സ്വാതന്ത്ര്യസമരസേനാനികളിൽപ്പെട്ട ഭീകര പ്രവർത്തകരും അഹിംസാസിദ്ധാന്തക്കാരിൽ അധികവും ഇപ്പോൾ കമ്മ്യൂണിസ്ററുകാരാണ്; കുറേപ്പേർ യുക്തിവാദികളെന്ന നാസ്തികരുമാണ്. കമ്മ്യൂണിസ്ററുകാരിലും യുക്തിവാദികളായ നാസ്തികരിലുംപെട്ട ചിലർ എന്നെ "ഗുരു" എന്നാണ് വിളിക്കുന്നത്. കുടലുവിറയ്ക്കാൻ വേറെ വല്ലതും വേണോ? ഹിന്ദുക്കളിലും ക്രിസ്ത്യാനികളിലും മുസ്ളീങ്ങളിലുംപെട്ട കുറേപ്പേർ എന്നെ "ഗുരു" എന്ന് വിളിക്കുന്നു. എന്തിനാണ്? എനിക്കറിഞ്ഞുകൂടാ. ഞാൻ ഇതുവരെ ആരെയും ഒന്നും പഠിപ്പിച്ചിട്ടില്ല. വല്ലതും അറിയാമെങ്കിലല്ലേ പഠിപ്പിക്കാൻ ഒക്കൂ! ഇതൊക്കെ ആലോചിക്കുമ്പോൾ മായാപ്രപഞ്ചം എന്നുപറഞ്ഞ് സമാധാനിക്കാനേ പററൂ! എന്റെ അടുത്ത് ദിവസവും ദിവസവും ദിവസവും ആരെങ്കിലുമൊക്കെ വരും. സ്ത്രീകളും പുരുഷന്മാരും. പിന്നെ ഭ്രാന്തന്മാരും വരും. കള്ളന്മാരും. ഒരുദിവസം ഒരു ചെറുപ്പക്കാരൻ എന്നെ കാണാൻ വന്നു. വർത്തമാനം കേട്ടപ്പോൾ ഭ്രാന്തനാണെന്ന് തോന്നി. സൗമ്യമായി വർത്തമാനം പറഞ്ഞ് ചായകൊടുത്ത് പറഞ്ഞയച്ചപ്പോൾ എന്റെ അടുത്തിരുന്ന സ്നേഹിതൻ പറഞ്ഞു: "ആളെ പിടികിട്ടിയോ? ഒരു മുസ്ളീം വിദ്യാർത്ഥിനിയെ പട്ടാപ്പകൽ നടുറോഡിലിട്ട് കുത്തിക്കൊന്ന കാമുകനാണത്. ജയിലിൽവച്ചും ഒരാളെ കൊന്നു. പിന്നെ ഭ്രാന്താശുപത്രിയിലായിരുന്നു. പിന്നീട് വിട്ടയച്ചു!" ആ ചെറുപ്പക്കാരൻ പതിവായി വന്നുതുടങ്ങി. വരുമ്പോൾ കുനിഞ്ഞ് എന്റെ കാലുകൾ തൊട്ട് നമസ്കരിക്കും. 'ഗുരു' എന്നാണ് എന്നെ വിളിക്കുന്നത്. കൊലപാതകി, രണ്ടുപേരെ കൊന്ന ആൾ. ഒരുദിവസം കുറെ ആളുകളുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നപ്പോൾ ഒരാൾ കയറിവന്ന് കുറച്ചകലെ തെങ്ങുംചാരി നിന്നു. മൂന്നുനാലു പ്രാവശ്യം ജയിൽശിക്ഷ അനുഭവിച്ചിട്ടുള്ള ഒരു സ്ഥിരം കള്ളനാണ്.

ആളുകളൊക്കെ പോയപ്പോൾ തിരുടൻ സുഹൃത്ത് അടുത്തുവന്നു. ഞാൻ കസേര ചൂണ്ടിക്കാണിച്ച് ഇരിക്കാൻ പറഞ്ഞു. ആൾ ഇരുന്നില്ല. ഞാൻ ചായ കൊടുത്തു. അതു വാങ്ങി കുടിച്ചിട്ട് ദൂരെ പൈപ്പിനടുത്തുപോയി ഗ്ളാസ്സുകൾ കഴുകിക്കൊണ്ടുവന്ന് സ്ററൂളിൽ വച്ചു. ഞാൻ ചോദിച്ചു: "സുഖമല്ലേ?" "ഗുരുവിന്റെ ഒക്കെ കൃപ." ഞാൻ ചോദിച്ചു. "എന്താ വിശേഷിച്ച്?" "ഗുരു അനുഗ്രഹിച്ച് എനിക്ക് ഒരുരൂപാ താ. ഞാൻ ഒരിടംവരെ പോകുകയാണ്. ഗുരുവിന്റെ കൈനീട്ടം തരണം."

ഞാൻ ഒരുരൂപാ കൊടുത്തു. സുഖമോഷണവും ആശംസിച്ചു.

ഇപ്പോൾ ഇതുപോലുള്ള കഥകൾ ആർക്കും പ്രയാസംകൂടാതെ എഴുതാവുന്നതാണല്ലോ. ഓരോരുത്തരുടേയും ജീവിതത്തിൽ എഴുതാനുള്ളത് ഒരുപാടുകാണും. ഓർത്ത് ചുമ്മാ എഴുതിയാൽ മതി. ഞാൻ പറഞ്ഞില്ലേ ഇതിനൊക്കെ വലിയ ബുദ്ധിയും ഭാവനയും അറിവും ഒന്നും ആവശ്യമില്ല. ആർക്കും ചുമ്മാ എഴുതാം. ഇനിയും ഞാൻ ഇതുപോലുള്ളവ എഴുതും. ഒരുപാട്, ഒരുപാട് എഴുതാനുമുണ്ട്. പിന്നെ എഴുതുമ്പോൾ ആശയങ്ങൾ, ഫലിതം, ചിന്തിക്കാനുള്ള പ്രേരണ, നന്മയിൽ ഊന്നൽ ആരോഗ്യപരമായ ജീവിതസന്ദേശം, ശുഭാപ്തി വിശ്വാസം മുതലായവ മേൻപൊടി പോലെ ഫിററു ചെയ്യുകയും ആവാം. ശുഭാപ്തി വിശ്വാസം എപ്പോഴും ഉണ്ടായിക്കൊള്ളണമെന്നില്ല. പറഞ്ഞല്ലോ—നമ്മുടെ സുന്ദരമായ ഈ ഭൂഗോളം മരിച്ചുകൊണ്ടിരിക്കുന്നതുപോലെ—എല്ലാം മരിച്ചുകൊണ്ടിരിക്കുകയാണല്ലോ. സർവ്വനാശത്തിന്റെ വിഷക്കാററ് ഭൂഗോളത്തിലാകമാനം വീശിയടിച്ചുകൊണ്ടിരിക്കുന്നു. ഈ നാശത്തിന്റേയും ഭീതിയുടേയും കാരണക്കാരാര്? നമ്മൾ, മനുഷ്യർ.

പിറക്കാനിരിക്കുന്ന ശിശുകോടികളുടെ ജനനം തടഞ്ഞുവയ്ക്കുക. കേൾക്കുമ്പോൾ അമ്പരപ്പുതോന്നും. ധാർമ്മികരോഷം ഉദയം ചെയ്യും. അതൊക്കെ നല്ലത്. ശരിക്ക് ആലോചിച്ചുനോക്കുമ്പോൾ പിറക്കാനിരിക്കുന്ന ശിശുകോടികളെ ജനിപ്പിച്ച് എന്തിനീ വിഷംനിറഞ്ഞ ഭീകരലോകത്തിൽ വരുത്തി കഠിന വേദന അനുഭവിപ്പിക്കണം?

കാപട്യവും കൊടുംക്രൂരതയും അഹന്തയും നിറഞ്ഞ മനുഷ്യരുണ്ടായതെങ്ങനെ? അശാന്തി നിറഞ്ഞ ഈ ലോകത്തിൽ ശാന്തിയും സമാധാനവും ആരുനൽകും? മുറിവേററ മനസ്സുകൾക്ക് ദൈവമേ......സ്നേഹത്തിന്റെ അമൃതധാര മുറിപ്പാടുകൾ ഇല്ലാത്ത ഹൃദയങ്ങളുണ്ടോ?

മഹത്തുക്കളെ, ഞാനിവിടെ പറയുന്നതൊന്നും എന്റെ സ്വന്തമല്ല. അനേകലക്ഷം ആളുകളുടെ ചിന്തയാണ്. ഞാൻ അതെല്ലാം വായിച്ചു, കേട്ടു, കണ്ടു, അറിഞ്ഞു എന്നൊന്നും വിചാരിക്കരുത്. എനിക്കും കണ്ണുകളും ചെവികളും ശകലം ബുദ്ധിയും ഒക്കെയുണ്ടെന്നാണ്



എന്റെ വിശ്വാസം. അനുഭവങ്ങളും അനുഭൂതികളും എനിക്കുമുണ്ട്. അല്പസ്വല്പം ചിന്തിക്കാനും ഭാവനചെയ്യാനും പറയാനുമൊക്കെ എനിക്കും അറിയാം. പൊതുവേ ഇതൊരു കൂട്ടുചിന്ത, കൂട്ടുപറച്ചിൽ എന്നൊക്കെ വിചാരിച്ചാൽ മതി.

ഞാൻ എഴുത്തുകാരനായത് യാദൃച്ഛികസംഭവം ഒന്നും അല്ല. ഒമ്പതു പത്തുകൊല്ലം ലക്കും ലഗാനുമില്ലാതെ എന്ന് പറഞ്ഞതു മാതിരി ഇന്ത്യാ മഹാരാജ്യത്തും മററും കറങ്ങി. രാജ്യങ്ങൾ അടച്ച് വലവീശിയ മാതിരിയാണ് കറങ്ങിയത്. അനിശ്ചിതമായ കാലഘട്ടം വെയിലും മഴയും ചൂടും തണുപ്പുമൊക്കെ സഹിച്ചുള്ള സഞ്ചാരം.

അവസാനം സ്വന്തം നാടായ കേരളത്തിൽ തിരിച്ചെത്തി. ആകെ സ്വത്തായി ഒരു പേന മാത്രമാണുണ്ടായിരുന്നത്.

അടുത്തപടി എന്ത്?

ജീവിക്കാൻ ആഹാരംവേണം. താമസിക്കാൻ ഒരു വീടുവേണം. മററാവശ്യങ്ങളുമുണ്ടല്ലോ. അതിനൊരു തൊഴിൽ വേണം എന്തുചെയ്യും വളരെ ആലോചച്ചു.

രാഷ്ട്രീയ പ്രവർത്തകനാകാം. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ തീരെക്കുറഞ്ഞത് മുഖ്യമന്ത്രി എങ്കിലും ആയേനെ. പട്ടാളത്തിൽ ചേർന്നിരുന്നുവെങ്കിൽ ക്യാപ്ററനല്ല, കമാൻറർ ഇൻ ചീഫ് തന്നെ ആയേനെ. ഇതിനൊക്കെ അടുക്കും ചിട്ടയുമുള്ള ജീവിതം നയിക്കണം. നല്ല അണ്ഡകടാഹ ബുദ്ധിയും ഭാവനയും വേണം, മുഖ്യമന്ത്രി ആയിരുന്നുവെങ്കിൽ ശറപറാ പ്രസ്താവനകൾ ഇറക്കണം. ഓടി നടന്ന് പ്രസംഗിക്കണം, ഉൽഘാടനങ്ങൾ, നാട മുറിക്കലുകൾ, വിളക്ക് കൊളുത്തലുകൾ. രാവും പകലും ഇതൊക്കെത്തന്നെ. അടങ്ങിയൊതുങ്ങി മിണ്ടാതെ വല്ലടുത്തും ഇരിക്കാൻ ഒക്കുമോ? വെയിലുകൊള്ളാനും മഴ നനയാനും ഒച്ച എടുക്കാനും വയ്യ. അടുക്കും ചിട്ടയുമുള്ള ജീവിതം വയ്യ. തോന്നുമ്പോൾ തോന്നുന്നതുപോലെ. കുഴിമടിയനുമാണ്. കുഴി മടിയന്മാരായ ബഡുക്കൂസുകൾക്ക് പററിയ പണിയെപ്പററി തലപുകഞ്ഞ് ആലോചിച്ചപ്പോൾ നിധി കിട്ടിയ മാതിരി ഒരെണ്ണം കിട്ടി. സാഹിത്യം എഴുത്തുകാരനാവുക. വലിയ ബുദ്ധിയൊന്നും വേണ്ട. ഭാവനയും വേണ്ട, ചുമ്മാ എവിടെ എങ്കിലും കുത്തിയിരുന്ന് എഴുതിയാൽ മതി. അനുഭവങ്ങൾ ചിരിപ്പിടിയോളമുണ്ടല്ലോ. അവനെയൊക്കെ കാച്ചിയാൽ മതി. എഴുതി.

അങ്ങനെ ഞാൻ എഴുത്തുകാരനായി. അത്രേയുള്ളു. ഞാൻ എഴുതുന്ന മാതിരി ആർക്കും എഴുതാം. അല്ലറ ചില്ലറ അനുഭവങ്ങളില്ലാത്ത വല്ല മനുഷ്യരോ മനുഷ്യത്തികളോ ഉണ്ടോ?

ഞാൻ എഴുത്തുകാരനായ കിസ്സ പറഞ്ഞു കഴിഞ്ഞു. കുഴി മടിയനായതുകൊണ്ടാണ് എഴുത്തുകാരനായത്. അതുകൊണ്ട് ദുഃഖമൊന്നുമില്ല, സന്തോഷമേയുള്ളു. എന്റെ പുസ്തകങ്ങൾ ചെറുതാണ്. വിലയും വളരെ കുറവ്. ആളുകൾക്ക് വാങ്ങാൻ വിഷമമില്ല. ഇവിടെയുള്ള ഹിന്ദുക്കളും ക്രിസ്ത്യാനികളും മുസ്ളിമിങ്ങളും വാങ്ങുന്നുണ്ട്. തന്മൂലം വലിയ വിഷമം കൂടാതെ ജീവിക്കുന്നു. പുസ്തകങ്ങൾ ആരും വാങ്ങിയില്ലെങ്കിൽ ഞാൻ വേറെ പണിനോക്കും. എനിക്ക് വേലി കെട്ടാനറിയാം. പറമ്പ് കിളയ്ക്കാനറിയാം. തെങ്ങ് കയറാനറിയാം. ചൂണ്ട ഇട്ട് മീൻ പിടിക്കാനറിയാം. കുശിനിപ്പണി അറിയും. വീടുകളിലോ ഹോട്ടലുകളിലോ കുക്ക് ആവാം. സിനിമാനടൻ ആകാമായിരുന്നു. ഉദ്യോഗസ്ഥനാകാമായിരുന്നു. വേണമെങ്കിൽ ഇപ്പോൾ പത്രാധിപരാവാം. ഓഫറുണ്ട്. രണ്ടായിരം രൂപാ മാസശമ്പളമായി തരാമെന്ന് പറഞ്ഞു. സ്വീകരിച്ചില്ല. പറഞ്ഞില്ലേ ഞാൻ കുഴിമടിയനാണ്. കൃത്യനിഷ്ഠയില്ല. ഞാനീ പറയുന്നതുതന്നെ വലിയ അടുക്കും ചിട്ടയോടെ ഒന്നുമല്ലല്ലോ. തോന്നുമ്പോൾ എണീക്കും. തോന്നുമ്പോൾ കുളിക്കും. തോന്നുമ്പോൾ ആഹാരം കഴിക്കും. ചിലപ്പോൾ കഴിച്ചില്ലെന്ന് വരും. ചിലപ്പോൾ പകൽ എണീററില്ലെന്ന് വരും. കുഴിമടിയന്മാർക്കും മടിച്ചികൾക്കും പററിയ ഏകതൊഴിലാണ് എഴുത്തുപണിയെന്ന് ഒരിക്കൽക്കൂടി പറയാൻ സന്തോഷമുണ്ട്. അഭിമാനവു

കലിക്കറ്റു സർവകലാശാല നൽകിയ ഡി.ലിറ്റ് ബിരുദം സ്വീകരിച്ചുകൊണ്ടു ചെയ്ത പ്രഭാഷണം

മുണ്ട്. ഞാൻ ആരുടേയും കീഴിലല്ല. സ്വതന്ത്രൻ. തുറസ്സായ സ്ഥലത്ത് ദൈവം തമ്പുരാൻെറ ഈ ഭൂമിയിൽ മരച്ചുവട്ടിൽ ഞാൻ ഇരിക്കുന്നു. തോന്നുമ്പോൾ അൽപ്പം സംഗീതം. ഇതൊരനുഗ്രഹമാണ്. വ്രണപ്പെട്ട മനസ്സിന് ഒരാശ്വാസം. ഞാൻ മരിക്കുമ്പോൾ എന്നെ ഈ മരച്ചുവട്ടിൽ കുഴിച്ചിടണമെന്നാണ് എൻെറ ഭാര്യയോടും മക്കളോടും പറഞ്ഞിട്ടുള്ളത്. തല പടിഞ്ഞാറും കാലുകൾ കിഴക്കും. തല പടിഞ്ഞാറ് ഭാഗത്ത് വയ്ക്കാൻ കാരണമുണ്ട്. ഏതാണ്ട് പടിഞ്ഞാറ് ഭാഗത്താണ് കഅ്ബ. അത് മക്ക എന്ന പട്ടണത്തിലാണ് അറേബ്യയിൽ. അവിടെ മദീന എന്ന പട്ടണത്തിലാണ് ദൈവത്തിൻെറ പ്രവാചകനായ മുഹമ്മദിനെ കബറടക്കം ചെയ്തിട്ടുള്ളത്. കഅ്ബ പുരാതന, പുരാതന, പുരാതന, പിന്നെയും പുരാതന പ്രാർത്ഥനാലയമാണ്. അങ്ങോട്ട് തിരിഞ്ഞാണ് ലോക മുസ്ളീങ്ങൾ നൂറുനൂററിപ്പത്തു കോടിയും കാണാത്ത ദൈവത്തിൻെറ മുമ്പിൽ ഭക്തിയോടെ അഞ്ചുനേരവും തലകുമ്പിടുന്നത്. കഅ്ബയിൽ വിശേഷിച്ച് ഒന്നും ഇല്ല. വെറും ഒരു അടയാളം. അതുകൊണ്ട് എൻെറ തല ആ ഭാഗത്തേക്ക് വയ്ക്കണം.

അനന്തമായ പ്രാർത്ഥനയാകുന്നു ജീവിതം.

യാഥാർത്ഥ്യങ്ങൾ, അദൃശ്യങ്ങൾ, സ്വപ്നങ്ങൾ—ഇവയെല്ലാം സന്ധിക്കുന്ന അത്ഭുതകരമായ—അപാരതീരത്തിലൂടെയാണ് എൻെറ മനസ്സ് സഞ്ചരിക്കുന്നതെന്ന് പറഞ്ഞിട്ടുണ്ടല്ലോ. ഭ്രാന്തമായ മനസ്സിൻെറ മായിക സ്വപ്നങ്ങൾ!

ലോകാവസാനത്തിൻെറ നീളമേറിയ അന്തിമ കാഹളം. ഞാൻ ചെവിയോർത്ത് ഇരിക്കയാണ്. സന്തോഷമോ ഭീതിയോ ഇല്ല. നന്മകളൊക്കെ അകാലചരമം പ്രാപിക്കാൻ പോകുകയാണ്. വേദനാകരമായ ഘോരഘോര—മരണം.

നമ്മളെല്ലാം ഭൂഗോളത്തോടൊപ്പം കുറേശ്ശെയായി മരിച്ചുകൊണ്ടിരിക്കയാണ്. ദിവസേന രണ്ടുമൂന്ന് ലക്ഷം കുഞ്ഞുങ്ങൾ മരിക്കുന്നു; വൈദ്യസഹായമില്ലാതെ, തിന്നാനും കുടിക്കാനുമില്ലാതെ. അതുപോലെ ആയിരക്കണക്കിന് സ്ത്രീകളും, പുരുഷന്മാരും. ആഹാരമില്ല, വസ്ത്രമില്ല. കിടപ്പാടവുമില്ല; വൈദ്യസഹായവുമില്ല. അങ്ങനെ ഭൂഗോളത്തിലെ പകുതിയിലധികം സ്ത്രീകളും പുരുഷന്മാരും.

സാഹോദര്യമെവിടെ, സ്നേഹമെവിടെ, കാരുണ്യം എവിടെ?

ഓം! ശാന്തി!! ശാന്തി!! ലോകാ: സമസ്താ: സുഖിനോ ഭവന്തും.

മോഹങ്ങൾ അരുത്.

നിന്നെപ്പോലെ നിൻെറ അയൽക്കാരനേയും സ്നേഹിക്കുക. അയൽക്കാരൻ പട്ടിണി കിടക്കുമ്പോൾ അയൽക്കാരനെ വിളിച്ചു ഓഹരി കൊടുക്കാതെ വയറുനിറയെ ഭക്ഷിക്കുന്നവനേ നിനക്കു മരണമുണ്ടെന്നു ഓർക്കുക. നീ എല്ലാം മറന്നുപോയോ? നന്മയ്ക്കു നന്മയും തിന്മയ്ക്കു തിന്മയുമാകുന്നു പ്രതിഫലം. ഓർക്കുക: നിനക്ക് അനശ്വരമായ ആത്മാവുണ്ട്.

വിഷവായു, ആയുധങ്ങൾ. ബോംബുകൾ.

എണ്ണി എണ്ണിപ്പറയാൻ വിഷമമുണ്ട്. ഞാൻ അവശനാണ്. പ്രായം കുറെ ആയി. കലശലായ ശ്വാസംമുട്ടൽ. പിന്നെയുമുണ്ട് രോഗങ്ങൾ. കണ്ണുകൾക്കും അസുഖം എഴുതാനും വായിക്കാനും വിഷമം. കണ്ണുകളിൽ തിമിരം ഓപ്പറേറ്റു ചെയ്യിക്കാൻ ധൈര്യമില്ല. കണ്ണുകൾക്കു പകരം ചെവിയായിരിക്കും ഓപ്പറേറ്റു ചെയ്തു കളയുന്നത്. പത്തുമുന്നൂറുപേരുടെ കണ്ണുകൾ ഡോക്ടറന്മാർ ശരിപ്പെടുത്തി പൊട്ടിച്ചു കളഞ്ഞതു പത്രങ്ങളിൽ കണ്ടല്ലോ. ഞാൻ ഓപ്പറേറ്റു ചെയ്യിക്കുന്നില്ല. ദൈവം തമ്പുരാൻെറ ഈ ഭൂമിയിലെ അദ്ഭുതങ്ങൾ ശകലമൊക്കെ കണ്ടതാണ്. അതുമതി. കാഴ്ച കുറഞ്ഞുവരികയാണ് ചക്രവാളം വളരെ അടുത്തു കഴിഞ്ഞു. അധികം താമസിയാതെ കാഴ്ച പരിപൂർണ്ണമായി നഷ്ടപ്പെടും. ഞാനും എൻെറ പ്രപഞ്ചങ്ങളും ആദിമമായ അന്ധകാരത്തിൽ മുങ്ങിമറയും സാരമില്ല.

ഞാനും—പ്രപഞ്ചങ്ങളും

ഞാനും—അനനന്തതയും

ഞാൻ എങ്ങോട്ടാണു പോകുന്നത്? മരണത്തോടുകൂടി എല്ലാം തീർന്നോ? ശരീരം നശിക്കുന്നു. എൻെറ ആത്മാവു അവശേഷിക്കുന്നു. അനശ്വരമാണ് ആത്മാവ്.

ഞാനും—അനന്തതയും

ഈ ചിന്തയോടെ നിലാവു നിറഞ്ഞ ഒരു രാത്രി—വിശാല വിശാല നിശ്ശബ്ദ മഹാമരുഭൂമിയിൽ തനിച്ചുനിന്നത് ഓർമ്മിക്കുന്നു. ചക്രവാളത്തിനകത്തു ഞാൻ മാത്രം. മിന്നിത്തെളിയുന്ന നക്ഷത്രങ്ങൾ. ഏകാന്തഭീകരമായ അത്ഭുത സുന്ദരരാത്രി.

ഞാൻ നിന്നതുപോലെ യുഗയുഗാന്തരങ്ങളിലായി കോടിക്കണക്കിനു സ്ത്രീ പുരുഷന്മാർ നിന്നു കാണും. ആരുടേയും കുടുംബസ്വത്തല്ലല്ലോ മരുഭൂമി. ആകാശവും നക്ഷത്രങ്ങളും പൂനിലാവും വല്ലവരുടേയും രഹസ്യസ്വത്താണോ? സമുദ്രങ്ങളും മലകളും പർവ്വതങ്ങളും മലയിടുക്കുകളും ഗുഹകളും ആദിമവനാന്തരങ്ങളും—ദൈവമേ! സുന്ദരമായ ഈ ഭൂഗോളം ആരുടേയും അമ്മയ്ക്കു സ്ത്രീധനം കിട്ടിയതല്ലല്ലോ. ഈ പരമാർത്ഥം സമ്മതിക്കാത്ത പക്ഷിമൃഗാദികളായ ജീവികളിൽ വച്ച്—ഏറ്റവും ഭയങ്കരജീവിയാകുന്നു മനുഷ്യൻ.

ഏറ്റവും ദിവ്യഭാവമുള്ള ജീവിയും ഇവൻ തന്നെ.

ദൈവമേ, പറഞ്ഞില്ലേ, വിശപ്പും രോഗങ്ങളും അശാന്തിയും ബാക്കിനിൽക്കുന്നു. മാനുഷകുലത്തിൽ അധികംപേരും, അധികംപേരും കൊടിയഭീതിയിലാണ്; ഭീതി.

ദൈവം തമ്പുരാനേ, നിനക്കെല്ലാം അറിയാമല്ലോ. നീയ്യാണല്ലോ, ഞങ്ങളേയും ഈ സുന്ദരമായ ഭൂഗോളത്തേയും മറ്റും സൃഷ്ടിച്ചിട്ടുള്ളത്. ഭൂമിയിൽ ശാശ്വത സമാധാനം എന്ന സ്നേഹ സന്ദേശത്തിൻെറ പടഹധ്വനിയായി ദാ വരുന്നൂ... ദാ വരുന്നൂ:

നക്ഷത്രയുദ്ധം!

സൗരയൂഥ യുദ്ധം!!

അണ്ഡകടാഹയുദ്ധം!!!

ദൈവം തമ്പുരാനേ, ഇത് ആര്, ആരോട്, എന്തിന്?

സുന്ദരമായ ഈ ഭൂഗോളം മരിച്ചുകൊണ്ടിരിക്കയാണ്! മുന്നറിയിപ്പ്, മുന്നറിയിപ്പുണ്ടായി. ആയിരത്തിലധികം പുസ്തകങ്ങൾ, പ്രസംഗങ്ങൾ, റേഡിയോ, സിനിമാ, ടെലിവിഷൻ!.

എന്നിട്ട്?

എന്നിട്ടും ഭൂഗോളം മരിച്ചുകൊണ്ടിരിക്കയാണ്. ഭൂമി, ജലാശയങ്ങൾ, വായു, ബഹിരാകാശം, ചന്ദ്രമണ്ഡലം—മുഴുവനും വിഷമയം. സസ്യങ്ങൾ, ധാന്യങ്ങൾ, കിഴങ്ങുകൾ, പൂക്കൾ, പഴങ്ങൾ—എല്ലാറ്റിലും വിഷം. മനുഷ്യൻെറ ആമാശയത്തിലും ഹൃദയത്തിലും തലച്ചോറിലും—വിഷം. അമ്മമാരുടെ മുലപ്പാലിലും വിഷം.

സർവ്വത്രവിഷം.

ഓക്സിജൻ ഇല്ലാതായി വരുന്നു. ഒക്കെയും ശാസ്ത്രത്തിൻെറ മഹത്തായ നേട്ടം.

ഹിറോഷിമ, നാഗസാക്കി. ഉൾക്കിടിലത്തോടെ ഓർക്കുക. വെള്ളക്കാരല്ലാത്ത ജനസമൂഹം. ആയിരമായിരം, ലക്ഷം ലക്ഷമായി വെന്തുതകർന്നു മരിച്ചുവീണു. നഗരങ്ങൾ തകർന്നു നിലംപരിശായി. ലക്ഷങ്ങൾ അംഗഭംഗം വന്നു മാറാരോഗം പിടിപെട്ടു മരിച്ചു ജീവിക്കുന്നു. സ്ത്രീകൾ, പുരുഷന്മാർ, കുഞ്ഞുങ്ങൾ, മൃഗങ്ങൾ, പക്ഷിപറവകൾ.

ദൈവമേ, ഭൂഗോളം അടക്കി ഭരിക്കുക. ആറ്റലദിമാൻ, ചെങ്കിസ് ഖാൻ, അലക്സാണ്ടർ ദി ഗ്രേറ്റ്—അങ്ങിനെ എത്രയെത്ര കേമന്മാർ. അടുത്തതായി അഡോൾഫ് ഹിറ്റ്ലർ! അങ്ങിനെ പലരും. എല്ലാവരും മരിച്ചു ചീഞ്ഞ് മണ്ണോട്, ഭൂഗോളത്തോട് ചേർന്നുപോയി.

എല്ലാവരും പോകുമല്ലോ, ദൈവമേ, എല്ലാവരും പോകുമല്ലോ.

നാഗസാക്കിയിലും ഹിരോഷിമായിലും ഇട്ടുപൊട്ടിച്ച ബോംബുകളേക്കാൾ ആയിരമോ പതിനായിരമോ മടങ്ങ് മാരകശക്തിയുള്ള ഒരു ലക്ഷത്തിലേറെ തീബോംബുകൾ.

ദൈവമേ, ഭൂഗോളത്തിലുള്ള മറ്റു ജീവികൾ ഓരോന്നിനേയും, മാനുഷകുലത്തിലെ ഓരോ സ്ത്രീയേയും, ഓരോ പുരുഷനേയും, ഓരോ കുഞ്ഞിനേയും ഒമ്പതുതവണ വീതം കൊല്ലാനുള്ള ഒരു ലക്ഷത്തിലേറെ മാരകമാരക—തീബോംബുകൾ!

ദൈവമേ, നിൻെറ സൃഷ്ടിയായ എന്നെയും ഇവിടെ കൂടിയിരിക്കുന്ന നിങ്ങൾ ഓരോരുത്തരേയും മറ്റു സർവ്വമാന ജീവരാശികളേയും ഇരുപത്തി അയ്യായിരം ചെറുകഷണങ്ങളാക്കി ത്തെറിപ്പിച്ച് ഉരുക്കി ആവിയാക്കി അന്തരീക്ഷത്തിൽ ലയിപ്പിക്കും!

ബോംബുകൾ പൊട്ടിക്കാനുള്ള സ്വിച്ചുകൾ ഓരോന്നും മദ്യത്തിൻേറയും മയക്കുമരുന്നുകളുടേയും പിടിയിലാണ്.

ദൈവം തമ്പുരാനേ, ആരോടു പറയും?

തീബോംബുകൾ ലക്ഷവും പുകഞ്ഞുകത്തി ഹുങ്കാരാരവത്തോടെ അണ്ഡകടാഹങ്ങളെ വിറവിറപ്പിക്കുമാറ് ഭയാനക ശബ്ദത്തിൽ പൊട്ടി, പൊട്ടി ഭൂഗോളമാകെ പടരും!

ഭൂഗോളമേ..... ജീവജാലങ്ങളെ.... ഞാൻ ഉൾക്കൊള്ളുന്ന മാനുഷകുലമേ—ചെവി ഓർക്കുക!

അന്തിമ കാഹളം, ദൈവമേ, ലോകാവസാനത്തിൻെറ അന്തിമ കാഹളം!

ചെവി ഓർക്കുക!

സുന്ദരമായ ഈ ഭൂഗോളം ബ്രഹ്മാണ്ഡ, ബ്രഹ്മാണ്ഡ, മഹാബ്രഹ്മാണ്ഡ ശവപ്പറമ്പായി നാറാൻ പോകുന്നു!

ചെവി ഓർക്കുക!

കാഹളം മുഴങ്ങട്ടെ!

ഭൂഗോളം ആദിമമായ ഭീകരാന്ധകാരത്തിൽ—വിഷംനിറഞ്ഞ നാറുന്ന കൂരിരുട്ടിൽ മുങ്ങാൻപോകുന്നു.

ഭീതിജനകമായ അന്തിമനാശം!

ഈ നാശത്തിൽനിന്നു ഭൂഗോളത്തേയും മറ്റു ജീവജാലങ്ങളേയും, ഞാൻ ഉൾക്കൊള്ളുന്ന മാനുഷകുലത്തേയും കരുണാമയനായ ദൈവമേ,—ഞാൻ ഒന്നും പറയുന്നില്ല.

മംഗളം.

അവസാനിച്ചു

(7-ാം പേജിൽ നിന്നും തുടർച്ച)

വാക്കോ വാക്യമോ മാത്രം എഴുതിയിട്ടുള്ള ദിവസങ്ങളും കുറവല്ല. ഒന്നുമെഴുതാത്ത ദിവസങ്ങളും.

അവസാനവാല്യമായ 1989-ലെ ഡയറിയിലുള്ളത് വാസ്തവത്തിൽ കുറിപ്പുകളല്ല, ജനുവരി ഒന്നാംതീയതിയിലെ പേജിൽ സെൻറ്തോമസ്സിൻെറ 7 പള്ളികളുടെ പേരുകളും 'ടി.എ. റഹിമ' എന്നൊരാളുടെ മേൽവിലാസവും. ജനുവരി 2-ാം തീയതിയിലെ സ്ഥലത്ത് മഹാത്മാഗാന്ധിയുടെ ഒരു ഉദ്ധരണിയും:

"I do not want my house to be walled up on all sides and my windows to be stuffed. I want the cultures of all lands to be blown about my house as freely as possible. But I refuse to be blown off my feet any day."

ഗാന്ധിജിയുടെ സിദ്ധാന്തങ്ങളോട്, ജീവിതവീക്ഷണത്തോട് ജീവിതാന്ത്യമായപ്പോഴേക്കും അച്ചുതമേനോൻ കുറേക്കൂടി അടുത്തുകൊണ്ടിരുന്നു എന്നതിൻെറ സൂചനയാണോ ഇത്?

കേരളത്തിലെ സാഹിത്യസാംസ്കാരിക, രാഷ്ട്രീയ നായകന്മാർ പലരും ഡയറിയെഴുത്തുകാരാണ്. സി. കേശവൻ, ഇ.എം.എസ്. നമ്പൂതിരിപ്പാട്, മന്നത്തു പത്മനാഭൻ, കെ.പി. കേശവമേനോൻ, സർദാർ കെ.എം.പണിക്കർ, എ.കെ. ഗോപാലൻ, വി.ടി ഭട്ടതിരിപ്പാട്, പ്രൊ. ജോസഫ് മുണ്ടശ്ശേരി, ജി. ശങ്കരക്കുറിപ്പ്, തകഴി ശിവശങ്കരപ്പിള്ള, സി.വി. കുഞ്ഞുരാമൻ എന്നിവരൊക്കെ അക്കൂട്ടത്തിൽപ്പെടുന്നു. പക്ഷേ ഇവരുടെ ആരുടേയും ഡയറികൾ ഇതുവരെ പ്രസിദ്ധീകൃതമായിക്കണ്ടിട്ടില്ല, മന്നത്തു പത്മനാഭൻേറതൊഴിച്ച്. 'മന്നത്തിൻെറ ഡയറിക്കുറിപ്പുകൾ' എന്ന ഗ്രന്ഥത്തിൽ 1927 ആഗസ്റ്റ് 17 മുതൽ 1968 മെയ് 12 വരെയുള്ള കുറിപ്പുകൾ മിക്കവാറും വസ്തുനിഷ്ഠങ്ങളായ പ്രസ്താവനകൾ മാത്രമാണ്; വരികൾക്കിടയിലൂടെ മന്നത്തു പത്മനാഭൻ എന്ന മഹാപുരുഷൻെറ ആകർഷകമായ ചിത്രം തെളിഞ്ഞുവരുന്നുണ്ടെങ്കിലും.

പ്രസിദ്ധീകരണം പൂർത്തിയാകുമ്പോൾ മലയാളത്തിൽ ഇതുവരെ പ്രസിദ്ധീകൃതമായിട്ടുള്ള ഏറ്റവും നല്ല, പ്രധാനപ്പെട്ട ഡയറിക്കുറിപ്പുകൾ എന്ന ബഹുമതി സി. അച്ചുതമേനോൻെറ ഡയറിക്കുറിപ്പുകൾക്കായിരിക്കും. ഈ പ്രധാനപ്പെട്ട കൃതിയുടെ പ്രകാശനത്തിനൊരു നിമിത്തമാകാൻ കഴിയുന്നതിൽ എനിക്കുള്ള അതുല്യമായ ആഹ്ളാദവും അഭിമാനവും മറച്ചുവയ്ക്കുന്നില്ല. അത്യപൂർവ്വവും അസാധാരണവുമായ ഒരനുഭവമണ്ഡലത്തിലേക്കുള്ള ഉന്മിഷിതമായ സഞ്ചാരത്തിന് വായനക്കാരെ വിനയപൂർവ്വം ക്ഷണിക്കുന്നു.

# പുതിയപുസ്തകങ്ങൾ




## ചിൽഡ്രൻസ് ഫസ്ററ് ഡിക്ഷണറി

കുട്ടികൾക്ക് വളരെ പ്രയോജനകരവും ആഹ്ളാദകരവുമായിരിക്കും ഈ നിഘണ്ടു. ഭാഷയുടെയും വിജ്ഞാനത്തിന്റെയും മേഖലയിലേക്ക് കുട്ടികളുടെ മനസ്സിനെ നയിക്കാൻ സഹായിക്കുന്നു. മനോഹരമായ ചിത്രങ്ങൾ. നിർവ്വചനങ്ങളും വിവരണങ്ങളും ലഘുവും ഹൃദ്യവും. ഇത്തരത്തിൽ മലയാളത്തിലുണ്ടാകുന്ന ആദ്യ നല്ല നിഘണ്ടുവാണിത്.

ചിൽഡ്രൻസ്
ഫസ്ററ് ഡിക്ഷണറി
പ്രസാ: കോണ്ടിനൻറൽ പബ്ളിക്കേഷൻസ്, പട്ടം
തിരുവനന്തപുരം
വില: 250 രൂപ

## സോഷ്യലിസത്തിലേക്കുള്ള ഇന്ത്യൻ പാത




ഇന്ത്യൻ കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിന്റെ സംക്ഷിപ്തമായ ഒരു ചരിത്രമാണിത്. കമ്മ്യൂണിസ്ററു പ്രസ്ഥാനം ഇന്നു നേരിടുന്ന ആഗോളവും ദേശീയവുമായ പ്രതിസന്ധികളെക്കുറിച്ചും സി.പി.ഐ (എം) സ്വീകരിക്കുന്ന നയങ്ങളെക്കുറിച്ചും നിലപാടുകളെക്കുറിച്ചുമൊക്കെ പ്രതിപാദിക്കുന്നു. പതിനാലാം പാർട്ടി കോൺഗ്രസ്സിന്റെ ആരംഭ നാളുകളിലിറങ്ങിയ ഈ പുസ്തകത്തിൽ മററു 13 പാർട്ടി കോൺഗ്രസ്സുകളെക്കുറിച്ചും ചർച്ച ചെയ്യുന്നുണ്ട്.

സോഷ്യലിസത്തിലേക്കുള്ള ഇന്ത്യൻ പാത
ഗ്രന്ഥ: ഇ.എം.എസ്
പ്രസാ: ചിന്ത പബ്ളിഷേഴ്സ്
വില: 22 രൂപ




## മാർക്സിസവും അദ്വൈത വേദാന്തവും

മൗലികവും സവിസ്തരവുമായ ഒരു ചിന്തയുടെ ഫലമാണ് ഈ ഗ്രന്ഥം. വായിക്കാനൊരുമ്പെടുന്നവർക്ക് മനസ്സിലാവണം എന്ന ലക്ഷ്യം ഗ്രന്ഥകർത്താവിനുണ്ട്. സുവ്യക്തമായ ധാരണകളുടെ ആവിഷ്കാരമെന്ന നിലയിൽ ഈ വിഷയത്തെ സംബന്ധിച്ച് മലയാളത്തിലുണ്ടാകുന്ന മികച്ചൊരു ഗ്രന്ഥമാണിത്. അവതാരികയിൽ എം.ടി എഴുതുന്നു: ''അപ്രാപ്യവും ദുർഗ്ഗമവും ആണെന്നു കരുതി അവസാനം വരെ മാററിവച്ച കീറാമുട്ടിയായ പാഠപുസ്തകം നിവൃത്തിയില്ലാതെ വന്നപ്പോൾ തുറന്ന് ഇതത്ര അപകടമുള്ളതല്ല മറികടക്കാവുന്നതേയുള്ളു എന്നു മനസ്സിലാക്കി ആത്മവിശ്വാസത്തോടെ അവസാനംവരെ സഞ്ചരിച്ചുകഴിഞ്ഞ് ആശ്വാസവും സന്തോഷവും പിന്നെ എന്തോ ചിലതു നേടിയെന്ന തോന്നലുമുണ്ടായ ഒരു വിദ്യാർത്ഥിയുടെ മനോഭാവത്തോടെയാണ് ഞാൻ ഈ കൈയെഴുത്തുപ്രതിയുടെ വായന അവസാനിപ്പിച്ചത്.''




മാർക്സിസവും അദ്വൈത വേദാന്തവും
ഗ്രന്ഥ: കെ.എസ്.രാധാകൃഷ്ണൻ
പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം
വില: 36 രൂപ

## കെ.പി.കേശവ മേനോൻ കേരളത്തിന്റെ ഗുരുനാഥൻ

കെ.പി.കേശവമേനോൻ മലയാള പത്രപ്രവർത്തനത്തിന്റെയും സാംസ്കാരിക ജീവിതത്തിന്റെയും ഗുരുനാഥന്മാരിലൊരാളായിരുന്നു. ഐതിഹാസികമായ ജീവിത ലാളിത്യം എന്നൊന്നുണ്ടെങ്കിൽ അതായിരുന്നു കേശവമേനോൻ. ദേശീയ സ്വാതന്ത്ര്യസമരത്തിലെ മുന്നണിപ്പോരാളികളിലൊരാളായിരുന്ന കേശവമേനോൻ സ്വതന്ത്രഭാരതത്തിൽ പത്രപ്രവർത്തകനും സാംസ്കാരിക പ്രവർത്തകനുമായി ജീവിക്കാനാണ് ആഗ്രഹിച്ചത്. ആ മണ്ഡലത്തിൽ അദ്ദേഹം ഒരു കുലഗുരുവായിത്തീർന്നു. കേശവമേനോന്റെ ചെറിയൊരു ജീവചരിത്രമാണിത്. എഴുതിയത് അറിയപ്പെടുന്ന കഥാകാരനായ എം.ആർ.മനോഹരവർമ്മ.

കെ.പി.കേശവമേനോൻ
കേരളത്തിന്റെ ഗുരുനാഥൻ
ഗ്രന്ഥ: എം.ആർ.മനോഹരവർമ്മ
പ്രസാ: വിദ്യാർത്ഥിമിത്രം ബുക്ക് ഡിപ്പോ
വില: 25 രൂപ

## കാദർകുട്ടി ഉത്തരവ്




അക്ബർ കക്കട്ടിലിന്റെ പതിനൊന്ന് കഥകൾ. നമ്മുടെ ഏററവും പുതിയ കഥാകാരന്മാരിൽ പ്രമുഖനാണല്ലോ അക്ബർ. കാദർകുട്ടി ഉത്തരവ്, മറുപുറം, തലമുറകൾ, ഒരു പ്രശ്നപരിഹാരം എന്നിവ നല്ല കഥകളാണ്. ജീവിതത്തിൽനിന്ന് അക്ബർ ഹ്യൂമർ പൊക്കിയെടുക്കുന്നത് ഒരു പ്രത്യേക ചാതുര്യത്തോടെയാണ്. രസകരമായാണ് അക്ബർ കഥ പറയുന്നത്.

കാദർകുട്ടി ഉത്തരവ്
ഗ്രന്ഥ: അക്ബർ കക്കട്ടിൽ
പ്രസാ: പൂർണ്ണ പബ്ളിക്കേഷൻസ്
വില: 14 രൂപ





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

വായിച്ചുകഴിഞ്ഞാൽ പിന്നെയും വായിക്കണമെന്നു നമുക്കു തോന്നുന്ന പുസ്തകങ്ങളുണ്ട്. വീണ്ടും വീണ്ടും വായിക്കാനുള്ള ആഗ്രഹം ഉത്പാദിപ്പിക്കുന്ന പുസ്തകങ്ങളുമില്ലാതില്ല. അവയിലൊന്നാണ് നോവലിസ്ററ് വില്യം സ്റ്റൈറന്റെ ''Darkness Visible'' എന്ന ആത്മകഥാപരമായ ഗ്രന്ഥം. എന്തൊരന്യാദൃശസ്വഭാവമാണ് അതിന്! ആരെ വാഴ്ത്തുന്നതിലും സമനില പാലിക്കുന്ന കവി സ്ററീവൻ സ്പെൻഡർ (Stephen Spender) ഇതിനെക്കുറിച്ചു പറഞ്ഞു:- Hair-raising in the manner of 'A Tale of Horror' by Edgar Allan Poe.'' വർണ്ണിക്കാനാവാത്തതിനെ വർണ്ണിക്കുകയാണ് സ്റ്റൈറനെന്നു വേറൊരു നിരൂപകൻ. പുസ്തകം വായിച്ചുതുടങ്ങുമ്പോൾത്തന്നെ ഈ പ്രസ്താവങ്ങളെല്ലാം പരമാർത്ഥങ്ങളാണെന്നു നമുക്കു തോന്നും.

തന്റെ ഭ്രാന്തോളം, ആത്മഹനനാഭിലാഷത്തോളം കൊണ്ടെത്തിച്ച ഒരു ഉദ്വേഗാവസ്ഥയുടെ കഥ അസാധാരണമായ രീതിയിൽ പ്രതിപാദിക്കുകയാണു സ്റ്റൈറൻ. എന്തുകൊണ്ടാണ് ആ ഉദ്വേഗം (depression) അദ്ദേഹത്തിനുണ്ടായത്? കുടി പെട്ടെന്നു നിറുത്തിയതുകൊണ്ടാണോ? അതോ ലോലഹൃദയമുള്ള കലാകാരന്മാർക്കൊക്കെ അതു വരുമെന്നതുകൊണ്ടാണോ? ഓസ്ട്രിയൻ ജന്തുശാസ്ത്രജ്ഞൻ കൊൺറാറ്റ് ലൊറൻറ്സ് (Konrad Lorenz), ക്യൂബൻ നോവലിസ്ററ് ആലേഹോ കാർപെൻത്യാർ (Alejo Carpentier), ഫ്രഞ്ച് നാടകകർത്താവ് ഷാങ് ആൻവീയ (Jean Anouilh), ഇററലിയിലെ നോവലിസ്ററ് ഈന്യാത്സ്യോ സീലോനേ (Ignazio Silone), റഷ്യൻ ശാസ്ത്രജ്ഞൻ ആൻദ്രേ സാഹാറോവ് (Andrei Sakharov), ആർജ്ജൻറ്റൈൻ കവി ഹൊർഹേ ലൂയീസ് ബൊർഹെസ് (Jorge Luis Borges) ഇവർക്കു നല്കിയ ഒരു ഫ്രഞ്ച് സമ്മാനം സ്റ്റൈറനും കിട്ടി. ആ 25,000 ഡോളർ വാങ്ങാൻ അവിടെച്ചെന്നപ്പോൾ മുതൽ സ്റ്റൈറന് അസ്വസ്ഥത തുടങ്ങി. സമ്മാനസംഖ്യയായ 25,000 ഡോളറിന്റെ ചെക്ക് കൈയിൽ വാങ്ങിച്ച് അല്പനേരം കഴിഞ്ഞയുടനെ അദ്ദേഹമതു കളഞ്ഞു. പിന്നീടാരോ അതു നോക്കിക്കണ്ടുപിടിക്കുകയാണുണ്ടായത്.

സ്റ്റൈറനു മാത്രമാണോ ഈ ഉദ്വേഗം? അല്ല. വിഖ്യാതനായ നോവലിസ്ററ് റൊമാങ് ഗാരി സ്റ്റൈറനോടു പറഞ്ഞു. അൽബേർ കമ്യൂവിനുതന്നെ വിഷാദമൂർച്ഛയുണ്ടാകുമായിരുന്നെന്ന്; കമ്യൂ പലപ്പോഴും ആത്മഹത്യയെക്കുറിച്ച് ആലോചിച്ചിരുന്നുവെന്ന്. സ്റ്റൈറന്റെ ''Lie Down in Darkness'' എന്ന നോവൽ കമ്യൂ വായിച്ച് അഭിനന്ദിച്ചുവെന്ന് അദ്ദേഹമറിഞ്ഞിരുന്നു. അതുകൊണ്ടുംകൂടിയാവാം നാല്പത്തിയാറാമത്തെ വയസ്സിൽ കമ്യൂ കാറിടിച്ചു മരിച്ചപ്പോൾ സ്റ്റൈറൻ വല്ലാതെ ദുഃഖിച്ചു. കമ്യൂവല്ല കാറോടിച്ചത്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ പ്രസാധനം ചെയ്യുന്ന ആളിന്റെ മകൻ; 'speed demon' എന്നാണ് അയാൾ അറിയപ്പെട്ടിരുന്നത്. അതിനാൽ ആത്മഹത്യയോട് അടുക്കുന്ന സ്വഭാവം ആ ആപത്തിൽ ഇല്ലായിരുന്നോ എന്നാണ് സ്റ്റൈറന്റെ സംശയം. രണ്ടുതവണ പ്രീ ഗൊങ്കൂർ (Prix Goncourt) നേടിയ (ഒരു സമ്മാനം കള്ളപ്പേരിൽ) റൊമാങ് ഗാരി ഒരുദിവസം സ്വന്തം തലച്ചോറിലൂടെ വെടിയുണ്ട പായിച്ചു. യു.എസ് കവിയും നിരൂപകനുമായ റണ്ടൽ ജ്യറൽ രാത്രി ആരും ചെല്ലാത്ത ഒരു സ്ഥലത്തുവച്ചു കാറിടിച്ചു മരിച്ചു. എന്തെന്നില്ലാത്ത ഉദ്വേഗത്തിനു വിധേയനായി മുൻപ് ആശുപത്രിയിൽ കിടന്ന അദ്ദേഹം ആത്മഹത്യ ചെയ്യുകയായിരുന്നു. ഇററലിയിലെ മഹാനായ ഗ്രന്ഥകാരൻ പ്രീമോ ലെവി ഒരു 'ഒരു സ്ററെയർവെല്ലി'ൽനിന്നു താഴത്തേക്കു ചാടി ജീവനൊടുക്കി. അങ്ങനെ എത്രയെത്ര കലാകാരന്മാർ. യു.എസ് കവി ഹാർട് ക്രേൻ, ഡച്ച് ചിത്രകാരൻ വിൻസെൻറ് വാൻ ഹോഹ് (Vincent Van Gogh), ഇംഗ്ളീഷ് നോവലിസ്ററ് വെർജീനിയ വുൾഫ്, ഇററലിയിലെ നോവലിസ്ററ് ചേസാറേ പാവേസേ (Cesare Pavese), റൊമാങ് ഗാരി, അമേരിക്കൻ കവി വേചൽ ലിൻഡ്സേ (Vachel Lindsay), അമേരിക്കൻ കവയിത്രി സിൽവിയ പ്ളാത്ത്, ഫ്രഞ്ച് നോവലിസ്ററ് ആങ്റി ദ മൊങ്തർലാങ് (Henry de Montherlant), ജ്വാക്ക് ലണ്ടൻ, ഹെമിങ്വേ, അമേരിക്കൻ നാടകകർത്താവ് വില്യം ഇൻഗ് (Inge), പോളണ്ടിലെ തഡായൂഷ് ബോറോവ്സ്കി (Tadeusz Borowski), റഷ്യൻ കവി യെസെനിൻ, റഷ്യൻ കവി മായാകോവ്സ്കി—ഇങ്ങനെ ആയിരക്കണക്കിന് കലാകാരന്മാർ ആത്മഹത്യ ചെയ്തു. എല്ലാവർക്കും അതിനുമുൻപ് ഉദ്വേഗം (ഡിപ്രെഷൻ) ഉണ്ടായി

കലാസൃഷ്ടിയിലും ഒരംശത്തിന് മറെറാരംശത്തെക്കാൾ പ്രാധാന്യം വരാൻ പാടില്ല. വന്നാൽ ആ അംശം മാത്രമേ ദ്രഷ്ടാവിന്റെ ദൃഷ്ടിയിൽ പെടൂ.



വില്യം സ്റ്റൈറൻ

രുന്നു.

ഒരുദിവസം സ്റ്റൈറൻ സ്വന്തം നായോടുകൂടി ഒരു വനത്തിൽ നടക്കുകയായിരുന്നു. ഒരുകൂട്ടം പക്ഷികൾ വൃക്ഷങ്ങളിലിരുന്നു ശബ്ദമുണ്ടാക്കി. സാധാരണമായ രീതിയിൽ അത് അദ്ദേഹത്തെ ആഹ്ളാദിപ്പിക്കുമായിരുന്നു. പക്ഷേ അപ്പോൾ അദ്ദേഹം പേടിച്ചു വിറച്ച് നിന്ന സ്ഥലത്തു നിന്നുപോയി. "ഭ്രാന്തിന്റെ ചിറകിൽനിന്നുള്ള കാററ് അദ്ദേഹത്തെ സ്പർശിച്ചു." പിന്നീട് ക്രമാനുഗതമായ തകർച്ചയാണ്. ആ തകർച്ചയെ മറെറാരു എഴുത്തുകാരനും കഴിയാത്ത രീതിയിൽ അദ്ദേഹം വർണ്ണിക്കുന്നു. ആത്മഹനനത്തിനുള്ള ചിന്ത അദ്ദേഹത്തിനുണ്ടായി. സമർത്ഥമായ ചികിത്സയാൽ സ്റ്റൈറൻ രക്ഷപ്പെട്ടു. ഉദ്വേഗത്തിന്റെ ആഗമനം അദ്ഭുതാവഹം; അതിന്റെ പോക്കും അതുപോലെ. രോഗത്തിന് ഒരു കാലയളവുണ്ട്. അതുകഴിഞ്ഞാൽ ശാന്തത. അസ്വസ്ഥതയിൽനിന്നും ആത്മഹത്യയിൽനിന്നും രക്ഷപ്പെട്ടതിനെ, ദാന്റെയുടെ ഒരുവരിക്കവിതയാൽ സൂചിപ്പിച്ചുകൊണ്ട് സ്റ്റൈറൻ പുസ്തകം അവസാനിപ്പിക്കുന്നു. "And so we came forth, and once again beheld the stars." ബോധമനസ്സിന്റെയും ഉപബോധമനസ്സിന്റെയും മൃദുലചലനങ്ങളെയും പ്രചണ്ഡചലനങ്ങളെയും കലാത്മകമായ രീതിയിൽ ആവിഷ്കരിക്കുന്ന ഈ ഗ്രന്ഥം വായനക്കാരെ പ്രകമ്പനംകൊള്ളിക്കും. (Darkness Visible William Styron Picador £ 1= 95)

## ചോദ്യം, ഉത്തരം

"കഴിഞ്ഞ ഇരുപതു വർഷമായി നിങ്ങൾ മലയാള ചെറുകഥാസാഹിത്യത്തെ കുററം പറയുന്നു. എന്താണ് അതിന്റെ കുറവ്? പറയൂ."

"കേരളത്തിലെ കഥാകാരന്മാർ ഒന്നുകിൽ പടിഞ്ഞാറൻ ആശയം പടിഞ്ഞാറൻ സാഹിത്യശൈലിയിലൂടെ ആവിഷ്കരിക്കുന്നു. അല്ലെങ്കിൽ കേരളത്തിലെ വിഷയം പടിഞ്ഞാറുള്ള ആവിഷ്കാരശൈലിയിലൂടെ നമ്മുടെ മുൻപിൽ കൊണ്ടുവരുന്നു. കേരളീയന്റെ ആശയമോ വിഷയമോ സ്വീകരിച്ചതിനുശേഷം മലയാളിയുടെ രീതിയിൽ അതിനെ സ്ഫുടീകരിച്ച് സാർവജനീനസ്വഭാവം വരുത്താൻ അവർക്കു കഴിയുകയില്ല. കഥാകാരന്മാരുടെ ഏജൻറുകൾ പൊക്കിക്കൊണ്ടു നടക്കുന്ന കഥകളാകെ നോക്കുക. അവയ്ക്ക് 'എഗ്സോട്ടിക്' സ്വഭാവം (അന്യദേശത്തുനിന്നു കൊണ്ടുവന്നു എന്ന തോന്നൽ) ഉണ്ടെന്നു കാണാം."

"കാറ് ഡ്രൈവ് ചെയ്യുന്ന സ്ത്രീകളെക്കുറിച്ച് നിങ്ങൾ എന്തു പറയുന്നു?"

"എനിക്കവരെ ബഹുമാനമാണെന്നു മുൻപ് എഴുതിയിട്ടുണ്ടല്ലോ. പുതിയ കാറിനുള്ള ഭംഗിയെക്കാൾ അതോടിക്കുന്ന തരുണിക്കു ഭംഗി കാണും. അവർ ഭർത്താക്കന്മാരെക്കൂടി ഡ്രൈവ് ചെയ്യാതിരുന്നാൽ മതി."

"ആരുടെ ഉപദേശം സ്വീകരിച്ചാലാണ് എനിക്ക് വിജയം വരിക്കാൻ കഴിയുക?"

"ഭാര്യയുടെ."

"പശ്ചാത്താപം പ്രായശ്ചിത്തം എന്നതിനോടു യോജിക്കുന്നുവോ?"

"പശ്ചാത്തപിച്ചാൽ പിന്നീട് ആ ഹീനകൃത്യം ചെയ്തില്ലെന്നു വരും. പക്ഷേ ഹീനകൃത്യം ചെയ്തുപോയാൽ അതിന്റെ ഫലം അനുഭവിക്കേണ്ടിവരും. പശ്ചാത്താപം ഫലാനുഭവത്തെ ഇല്ലാതാക്കില്ല. ആക്ഷനും റീയാക്ഷനും തുല്യം. ഭാരതീയ ചിന്താഗതിയും ന്യൂട്ടന്റെ സിദ്ധാന്തവും ഒരേ രീതിയിലാണ്."

"പുരുഷന്റെ പണമാകെ നശിപ്പിച്ച് അവനെ കുത്തുപാള എടുപ്പിക്കുന്നവളല്ലേ ഭാര്യ?"

"അല്ല. ഭാര്യ ഭർത്താവിനെക്കൊണ്ടു പണം ചെലവാക്കിക്കില്ല. പക്ഷേ അയാൾക്ക് ഒരു രഹസ്യകാമുകി ഉണ്ടെങ്കിൽ ഏതാനും ദിവസങ്ങൾകൊണ്ട് അയാൾ പിച്ചപ്പാള എടുത്തതു തന്നെ."

"ഞാൻ കോളേജ് വിദ്യാർത്ഥിനിയാണ്. എന്നോടു സംസാരിക്കാൻ വരുന്ന ആണുങ്ങൾ മാന്യന്മാരാണോ അല്ലയോ എന്ന് എങ്ങനെ മനസ്സിലാക്കും സാർ?"

"അതിന് എന്റെ ഉപദേശമൊന്നും വേണ്ട കുട്ടിക്ക്. സ്ത്രീകൾക്കു സഹജാവബോധമുണ്ട്. അതിന്റെ സഹായംകൊണ്ട് അവർക്കു മാന്യന്മാരെ തിരിച്ചറിയാം. പിന്നെ മുഖത്തുനോക്കി സംസാരിക്കാത്തവൻ; സ്വാഭാവികത വിട്ട് കൃത്രിമത്വത്തിലേക്കു പോകുന്നവൻ; സംസാരിക്കുമ്പോൾ ഷേർട്ടിന്റെ ബട്ടൻ പിടിച്ചുതിരിക്കുന്നവൻ; ട്രൗസേഴ്സിന്റെ പോക്കററിൽ കൈയിട്ടു നില്ക്കുന്നവൻ ഇവരെ സൂക്ഷിക്കുക."

"ഏഭ്യന്റെ ലക്ഷണം പറയൂ."

"സ്ത്രീകൾ ബഹുമാനംകൊണ്ടു കൈകൂപ്പുകയോ ചിരിക്കുകയോ ചെയ്താൽ അത് പ്രേമമാണെന്നു തെററിദ്ധരിക്കുന്നവൻ ഏഭ്യൻ."

## ബാലചന്ദ്രമേനോൻ

ഗേഓർഹ് ക്രിസ്റേറാഫ് ലിഹ്ററൻബർക്ക് (Georg Christoph Lichtenberg 1742-99) ജർമ്മൻ ഭൗതികശാസ്ത്രജ്ഞനും ഉപഹാസകനുമായിരുന്നു. അദ്ദേഹത്തിന്റെ സൂത്രവാക്യങ്ങൾ (ആഫറിസം) പ്രഖ്യാതങ്ങളാണ്. ഒരുദാഹരണം:- "A book is a mirror: if an ass peers into it you can't expect an apostle to look out." ഗ്രന്ഥം കണ്ണാടിയാണ്. കഴുത അതിൽ നോക്കിയാൽ തിരിച്ച് ദൈവദൂതൻ ഇങ്ങോട്ടു നോക്കുമെന്നു പ്രതീക്ഷിക്കരുത്. ഏതു നേരമ്പോക്കിൽ മനുഷ്യൻ പ്രതിഷേധിക്കുന്നുവോ അത് അയാളുടെ സ്വഭാവം വ്യക്തമാക്കിത്തരും എന്നും ലിഹ്ററൻബർക്ക് പറഞ്ഞിട്ടുണ്ട്. അശ്ളീലം എന്നു വിളിക്കാവുന്ന ഒരു സംഭവം ഞാൻ എഴുതാൻ പോകുന്നതിനുള്ള ഒരു മുൻകൂർ ജാമ്യമെടുക്കലായി ഇതിനെ കരുതാവുന്നതാണ്. ആരെങ്കിലും പ്രതിഷേധിച്ചാൽ എനിക്ക് ആ ജർമ്മൻ എഴുത്തുകാരനെ സഹായത്തിനു വിളിക്കാമല്ലോ.

നാടകം അഭിനയിക്കുകയാണ്. കാഴ്ചക്കാരുടെ കൂട്ടത്തിൽ പ്രശസ്തനായ കമ്മ്യൂണിസ്ററ് പൂജപ്പുര കൃഷ്ണൻനായർ; (അന്തരിച്ചുപോയി) പിന്നെ ചില സുഹൃത്തുക്കൾ. അവരുടെകൂടെ ഞാനും. നാടകത്തിലെ നായിക 'ലോ കട്ട്' ബ്ളൗസിട്ടു മമറിഗ്രന്ഥികളുടെ സ്ഥൂലതയാൽ അവയുടെ മുക്കാൽഭാഗവും പ്രദർശിപ്പിച്ച് വേദിയിൽ വന്നുനിന്നു. പിന്നെ ആരും നാടകം കണ്ടില്ല. നായികയുടെ മുഖമോ അതിലെ ഭാവപ്രകടനമോ കൂടെ നില്ക്കുന്ന മററ് അഭിനേതാക്കളുടെ സാന്നിദ്ധ്യമോ അറിഞ്ഞില്ലെന്നല്ല പറയേണ്ടത്. അതു നാടകശാലയാണെന്നും അവർ നിന്നതു നാടകവേദിയിൽ ആണെന്നും ആരും ഓർമ്മിച്ചില്ല. നാടകം ആരും ശ്രദ്ധിക്കുന്നില്ലെന്നു കണ്ട പൂജപ്പുര കൃഷ്ണൻനായർ എന്നെച്ചൂണ്ടി അടുത്തിരുന്ന കൂട്ടുകാരനോടു പറഞ്ഞു:- "അറിഞ്ഞില്ലേ? എം. കൃഷ്ണൻനായരുടെ അച്ചൻ പൂജപ്പുരെ ചാടിയറ ഇടവഴിയിൽ വീടും പറമ്പും വാങ്ങിച്ചു. ഞാൻ അവിടം കാണാൻ പോയി. വീട്ടിന്റെ പിറകെ ഒരു വലിയ പ്ളാവു നില്ക്കുന്നുണ്ട്. അതിൽ നിറയെ ചക്കകൾ. അത്ര വലിയ ചക്ക ഞാൻ കണ്ടിട്ടേയില്ല. വരിക്കയാണെന്നു കണ്ടാലറിയാം. കൃഷ്ണൻനായരേ ഒന്ന്, പഴുക്കുമ്പോൾ എനിക്കുംകൂടെ കൊടുത്തയയ്ക്കണേ." ഇത്രയും പറഞ്ഞിട്ട് പൂജപ്പുര കൃഷ്ണൻനായർ എഴുന്നേററു. ഞങ്ങളും. നാടകം പിന്നീടും ഒന്ന് ഒന്നരമണിക്കൂറെങ്കിലും ഉണ്ടായിരുന്നിരിക്കണം. പൂജപ്പുര കൃഷ്ണൻനായർ യാത്രപറഞ്ഞുപോയി.

കലാസൃഷ്ടിയിലും ഒരംശത്തിനു മറെറാരംശത്തെക്കാൾ പ്രാധാന്യം വരാൻ പാടില്ല. വന്നാൽ ആ അംശം മാത്രമേ ദ്രഷ്ടാവിന്റെ ദൃഷ്ടിയിൽ പെടൂ. ശ്രീ. ബാലചന്ദ്രമേനോൻ കലാകൗമുദിയിൽ എഴുതിയ "ഓണത്തിനുവേണ്ടി എഴുതിയ ചെറുകഥ" എന്ന കഥയിൽ അടിച്ചേല്പിക്കുന്ന ഹാസ്യത്തിനാണ് അമിതപ്രാധാന്യം. ദരിദ്രനായ ഒരു ജീവനക്കാരൻ ഓണം അഡ്വാൻസ് മൂന്നു പേർക്കായി പങ്കുവയ്ക്കുന്നതാണ് ഇതിലെ പ്രതിപാദ്യം. അതിൽ അദ്ദേഹം കരുതിക്കൂട്ടി ഹാസ്യം പ്രയോഗിക്കുന്നു. യത്നകൃതമെന്നോ ബലാത്കാരിതമെന്നോ വിളിക്കാവുന്ന ഈ ഹാസ്യസ്ഥൂലതയ്ക്കുവേണ്ടി അദ്ദേഹം ആഖ്യാനബ്ളൗസിനെ 'ലോ കട്ടാ'ക്കിയിരിക്കുന്നു. ഹാസ്യം മാത്രം നോക്കി രസിക്കുന്ന അനുവാചകനെ കുററപ്പെടുത്താൻ എന്തുണ്ട്?

## കഥാവൈരൂപ്യം

തകഴി ശിവശങ്കരപ്പിള്ള ജീവിതത്തിന്റെ ഒരു ഭാഗമെടുത്ത് പരിശോധിച്ചിട്ട് അതിനുള്ള രൂപത്തെ കഥയിലേക്കും നോവലിലേക്കും സംക്രമിപ്പിക്കുന്നു. പി.സി. കുട്ടിക്കൃഷ്ണന് ജീവിതത്തിന്റെ സാകല്യാവസ്ഥയിലുള്ള പരിശോധനയാണ്. അപ്പോൾ ദൃശ്യമായ രൂപത്തെ അദ്ദേഹം തന്റെ ഇതിവൃത്തത്തിലേക്കു കൊണ്ടുവരുന്നു. ഒ.വി. വിജയൻ ജീവിതത്തെ കാല്പനികവർണ്ണം കലർത്തിയിട്ട് ജനിക്കുന്ന രൂപത്തെയാണ് കഥകളിലേക്കും നോവലുകളിലേക്കും സംക്രമിപ്പിക്കുക. ഇക്കാരണത്താലാണ് അവരുടെ മൂന്നുപേരുടെയും കലാസൃഷ്ടികൾക്കു വിഭിന്നത വന്നുചേർന്നത്. ശ്രീ. അക്ബർ കക്കട്ടിൽ ജീവിതത്തെ "കൃതകോപനൊരു ശിശു കളിയിൽ ഭഞ്ജിച്ചെറിഞ്ഞ" കഷണങ്ങൾപോലെ അവതരിപ്പിക്കുന്നു. അതിനാൽ ജീവിതം കൊച്ചുകൊച്ചു ഭാഗങ്ങളായി നുറുങ്ങിക്കിടക്കുന്നു അദ്ദേഹത്തിന്റെ പുതിയ "ആശുപത്രി" എന്ന കഥയിൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്). എന്തിന് ഇങ്ങനെ ഈ ബന്ധമില്ലാത്ത ഖണ്ഡങ്ങൾ എന്നു നമ്മൾ ആലോചിച്ചിരിക്കെ അതാ വരുന്നു സഹോദരനെ പററിക്കുന്ന സഹോദരി. അയാൾ വാത്സല്യംകൊണ്ട് അവൾക്കു വാങ്ങിക്കൊടുക്കുന്ന സ്വർണ്ണാഭരണങ്ങൾ അവൾ കാമുകനു കൊടുക്കുന്നു. മോഹഭംഗം വന്ന് അയാൾക്കു മോഹാലസ്യമുണ്ടാകുന്നു. പ്രതിപാദ്യവിഷയത്തെ കേന്ദ്രസ്ഥാനത്തു നിറുത്തി വികസിപ്പിച്ചു കൊണ്ടുവരാതെ അതുമിതും പറഞ്ഞ് വായനക്കാരെ ക്ളേശിപ്പിക്കുന്ന ഒരു കഥാവൈരൂപ്യം!

## വ്യക്തികൾ

വൈലോപ്പിള്ളി:- ജീവിച്ചിരിക്കുമ്പോൾ ത്തന്നെ കാതിൽ അമൃതവർഷമായി മഹാകവി എന്ന വിശേഷണം വന്നുവീണ നല്ല കവി. മരിച്ചപ്പോൾ മഹാകവി മൂർദ്ധന്യനായി. എഴുത്തച്ഛനെക്കാൾ വലിയ കവി കുമാരനാശാൻ; കുമാരനാശാനെക്കാൾ വലിയ കവി വൈലോപ്പിള്ളി എന്ന് ഇന്നത്തെ ചൊല്ല്. ഇതു കേൾക്കാൻ അദ്ദേഹം ജീവിച്ചിരിക്കാത്തതിലാണ് എനിക്കു ദുഃഖം.

ഡോക്ടർ എം. ലീലാവതി:- സ്ത്രീരത്നം. കാരുണ്യം; വാത്സല്യം ഈ ഗുണങ്ങളുടെ ഉടലെടുത്ത രൂപം. ആ നന്മ സാഹിത്യത്തിലേക്കു പകർന്നതുകൊണ്ട് എല്ലാക്കാവ്യങ്ങളെയും എല്ലാ നോവലുകളെയും നന്മയുള്ളതായി കാണുന്നു. അപ്പോൾ അത്യുക്തി സ്വാഭാവികം. അതിശയോക്തി എന്ന അലങ്കാരം വിദ്യാർത്ഥികളെ പഠിപ്പിക്കുന്നവർക്ക് ഉദാഹരണമായി 'മുട്ടുന്നു മതിബിംബത്തിൽ മോടിയോടിഹ മേടകൾ' എന്നു പറഞ്ഞുകൊടുക്കേണ്ടതില്ല. 'ഡോക്ടർ ലീലാവതി എഴുതിയ ഏത് അവതാരികയും നോക്കുക' എന്നു കുട്ടികളോടു പറഞ്ഞാൽ മതി."

കാക്കനാടൻ:- എത്ര നിശിതമായി വിമർശിച്ചാലും വിമർശകനോടു സൗജന്യമാധുര്യത്തോടുകൂടി മാത്രം പെരുമാറുന്ന മാന്യൻ. 'ഉഷ്ണമേഖല' എന്ന നല്ല നോവലിന്റെ രചയിതാവ്. അതുപോലുള്ള നോവലുകൾ പിന്നീടും എഴുതിയിരുന്നെങ്കിൽ മലയാളസാഹിത്യത്തിലെ പ്രമുഖ നോവലിസ്ററ് ആകുമായിരുന്നു അദ്ദേഹം.

കുട്ടിക്കൃഷ്ണമാരാർ:- അദ്ദേഹം എന്നെക്കുറിച്ചു നടത്തിയ ഒരു പ്രസ്താവത്തിന് എനിക്കു നന്ദിയുണ്ട്. എങ്കിലും ചങ്ങമ്പുഴ, ജി. ശങ്കരക്കുറുപ്പ്, പി. കുഞ്ഞിരാമൻനായർ ഇവരെ കവികളായി അംഗീകരിക്കാത്ത നിരൂപകൻ. മഹാഭാരതത്തിലെയും രാമായണത്തിലെയും നന്മകളെയെല്ലാം തിന്മകളായും തിന്മകളെയാകെ നന്മകളായും കണ്ട ആൾ. മലയാളഭാഷയുടെ ഭംഗിയും ശക്തിയും കേരളീയരെ ഗ്രഹിപ്പിച്ച അനുഗൃഹീതൻ. അതിമൂല്യനിർണ്ണയത്താൽ വാനോളം ഉയർത്തപ്പെട്ട സാഹിത്യകാരൻ.

എം.എച്ച്. ശാസ്ത്രികൾ:- കേരളത്തിൽ എം.എച്ച്. ശാസ്ത്രികൾ ഒരാളേയുള്ളു. രണ്ടു പേരില്ല എന്നു 'രസികകൗതുകം' വ്യാഖ്യാനം കൊണ്ടു തെളിയിച്ച മഹാപണ്ഡിതൻ. എന്നെ പഠിപ്പിച്ചിട്ടില്ലെങ്കിലും എന്റെ ഗുരുനാഥൻ.

## ചീങ്കണ്ണികൾ

രജനീഷ് പറഞ്ഞ ഒരു കഥ എനിക്കോർമ്മയിൽ

ഭർത്താവ് ഭാര്യയുടെ കട്ടിലിന്റെ താഴെ കിടക്കുന്ന ചീങ്കണ്ണിയാണ്. ഭാര്യ ഭർത്താവിന്റെ ശയനീയത്തിന്റെ താഴെ ശയിക്കുന്ന ചീങ്കണ്ണിയാണ്. സൗകര്യം കിട്ടിയാൽ ഒരു ചീങ്കണ്ണി മറ്റേ ചീങ്കണ്ണിയെ ഭക്ഷിച്ചുകളയും. അതുകൊണ്ട് പലരും ചീങ്കണ്ണിയുടെ അസ്തിത്വത്തെ മാനിച്ച് അതിനെ പരിചരിച്ച് കഴിയുകയാണ്.



ആൽബേർ കമ്യൂ

ചങ്ങമ്പുഴയ്ക്ക് ശേഷമുള്ള കവികളുടെ കാവ്യങ്ങൾക്ക് സമാന ധർമ്മങ്ങളില്ല. ആവർത്തനങ്ങൾ നിരന്തരം സംഭവിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു മൗലിക കവി ജനനംകൊള്ളും. ആ സന്ദർഭം കാത്തിരിക്കുക നമ്മൾ.



എം.എച്ച്. ശാസ്ത്രികൾ

എത്തുന്നു. ആൽഫ്രെഡ് ഡോക്ടറെ കണ്ടു പറഞ്ഞു ഒരു ചീങ്കണ്ണി കട്ടിലിൻെറ അടിയിൽ എപ്പോഴും കിടക്കുന്നതുകൊണ്ടു ഉറക്കം വരുന്നില്ലെന്ന്. ഡോക്ടർ വാലിയംഗുളിക കഴിക്കാൻ അയാളെ ഉപദേശിച്ചു. ഒരാഴ്ചകഴിഞ്ഞ് രോഗിയെത്തിയപ്പോൾ ഡോക്ടർ അയാളോടു ചോദിച്ചു. 'ആൽഫ്രഡേ ഇപ്പോൾ എങ്ങനെ?' രോഗി മറുപടി നല്കി:- ഡോക്ടർ ഞാൻ സുഖമായി ഉറങ്ങുന്നു. പക്ഷേ ചീങ്കണ്ണി ഇപ്പോഴും കട്ടിലിൻെറ അടിയിൽ ഉണ്ട്. വാലിയത്തിൻെറ ഡോസ് ഇരട്ടിയാക്കാൻ നിർദ്ദേശിച്ചു ഡോക്ടർ. രണ്ടാഴ്ച കഴിഞ്ഞിട്ടും അയാൾ വരാത്തതുകൊണ്ട് ഡോക്ടർ ടെലിഫോണിൽ അയാളുടെ ഭാര്യയോട് ആൽഫ്രെഡ് എങ്ങനെയിരിക്കുന്നുവെന്നു ചോദിച്ചു. ഭാര്യയുടെ മറുപടി ഇങ്ങനെ:- 'അയ്യോ ഡോക്ടർ അറിഞ്ഞില്ലേ? ചീങ്കണ്ണി എൻെറ ഭർത്താവിനെ തിന്നുകളഞ്ഞു.' ഭർത്താവ് ഭാര്യയുടെ കട്ടിലിൻെറ താഴെക്കിടക്കുന്ന ചീങ്കണ്ണിയാണ്. ഭാര്യ ഭർത്താവിൻെറ ശയനീയത്തിൻെറ താഴെ ശയിക്കുന്ന ചീങ്കണ്ണിയാണ്. സൗകര്യം കിട്ടിയാൽ ഒരു ചീങ്കണ്ണി മറേറച്ചീങ്കണ്ണിയെ ഭക്ഷിച്ചുകളയും. അതുകൊണ്ട് പലരും ചീങ്കണ്ണിയുടെ അസ്തിത്വത്തെ മാനിച്ച് അതിനെ പരിചരിച്ചു കഴിയുകയാണ്. ഉറക്കഗ്ഗുളിക കഴിച്ച് നെടുനെടാ കിടക്കരുത്. ചീങ്കണ്ണി വിഴുങ്ങും. അതിനോടു മത്സരിക്കാൻ പോകരുത്. മത്സരിക്കുന്നവനെ, അല്ലെങ്കിൽ മത്സരിക്കുന്നവളെ ചീങ്കണ്ണി ഭക്ഷിച്ചുകളയും. ചീങ്കണ്ണിയുടെ അസ്തിത്വത്തെ മാനിക്കലിന് എൻ. കൃഷ്ണപിള്ള നല്കിയ ഓമനപ്പേരാണ് അനുരഞ്ജനം. ആ പേരിൽ അദ്ദേഹം ഒരു നാടകമെഴുതുകയും ചെയ്തു. ഭാര്യ മാത്രമല്ല ചീങ്കണ്ണി, ഭർത്താവു മാത്രമല്ല ചീങ്കണ്ണി. അവരുടെ കുഞ്ഞുങ്ങളും ചെറിയ ചീങ്കണ്ണികൾതന്നെ. കാലത്ത് അമ്മ ഇഡ്ഡലി ഉണ്ടാക്കിവയ്ക്കുന്നു. 'എനിക്ക് ഇഡ്ഡലി വേണ്ട, ചപ്പാത്തി മതി' എന്നു പറഞ്ഞു കൊച്ചുചീങ്കണ്ണി ബഹളംകൂട്ടുന്നു. അമ്മ പെട്ടെന്നു ചപ്പാത്തിയുണ്ടാക്കിക്കൊണ്ടു വച്ചാൽ 'എനിക്കു ചപ്പാത്തി വേണ്ട പൂരി മതി' എന്നു വേറൊരു കൊച്ചുചീങ്കണ്ണി. പിള്ളേരുടെ ബഹളം കേട്ട് അച്ഛൻചീങ്കണ്ണി ടെലിവിഷൻ സെററ്വരെ വലിച്ചു താഴെയിട്ടു പൊട്ടിച്ചിട്ട് ഓഫീസിലേക്കു പോകുന്നു. അമ്മച്ചീങ്കണ്ണി നെഞ്ചിലിടിക്കുന്നു. വൈകുന്നേരം വിളിക്കാത്ത ഒരതിഥി വന്നുകയറുന്നു. വീട്ടിൽ പിരിമുറുക്കം. എങ്കിലും കള്ളപ്പുഞ്ചിരിയോടെ ഭർത്താവ് ഭാര്യയെ വിളിക്കുന്നു: 'പങ്കജം ഇങ്ങു വരൂ. ആരു വന്നിരിക്കുന്നു എന്നു നോക്കൂ.' നാശം എന്നു ഉള്ളിൽ പറഞ്ഞുകൊണ്ട് ഭാര്യ അതിഥിയുടെ മുൻപിൽ വന്നു കൈകൂപ്പുന്നു. കുറച്ചുകഴിഞ്ഞു ചായയും പലഹാരവും കൊണ്ടുവരുന്നു. എല്ലാം ആഹ്ളാദമയം എന്ന് അതിഥിക്കു തോന്നുന്നു. അയാൾ തിരിച്ചു അങ്ങോട്ടു പോകേണ്ട, അതിനുമുൻപ് വാപൊളിച്ചുകൊണ്ട് ഭാര്യ ഭർത്താവിനെയും ഭർത്താവ് ഭാര്യയെയും വിഴുങ്ങാൻ ശ്രമിക്കുന്നു. ഞാനൊരു സിനിക്കാണെന്നു പ്രിയപ്പെട്ട വായനക്കാർ വിചാരിക്കരുതേ. മിക്ക വീടുകളിലും ഇതാണു നടക്കുക.

ദാമ്പത്യജീവിതത്തിൻെറ ഈ ദുരവസ്ഥയെ ചിത്രീകരിച്ചുകൊണ്ട് ശ്രീ. ശിവരാമൻ ചെറിയനാട് ദേശാഭിമാനി വാരികയിൽ 'ഗാർഹസ്ഥ്യം' എന്ന കഥ എഴുതിയത് എനിക്ക് ആഹ്ളാദജനകമായി. സത്യദർശനം ആഹ്ളാദദായകമാണല്ലോ എപ്പോഴും. പക്ഷേ കഥാകാരൻ ഇക്കഥയിൽ ഭർത്താവിൻെറ വശത്താണ്. അതിൽ തെറെറാന്നുമില്ല. ആവിഷ്കാരം കലയ്ക്കുവേണ്ട വിശ്വാസ്യമുള്ളവാക്കിയിട്ടുണ്ടോ എന്നു മാത്രമേ സഹൃദയനു നോക്കാനുള്ളു. ഇനിയൊരു സന്ദർഭത്തിൽ ഭാര്യയുടെ പക്ഷത്തുനിന്നുകൊണ്ട് എഴുതിയാലും ദൃഢപ്രത്യയം ജനിപ്പിക്കുന്നുണ്ടോ എന്നേ അനുവാചകൻ പരിശോധിക്കുകയുള്ളൂ.

"ഏഭ്യൻെറ ലക്ഷണം പറയൂ".
"സ്ത്രീകൾ ബഹുമാനം കൊണ്ട് കൈകൂപ്പുകയോ ചിരിക്കുകയോ ചെയ്താൽ അത് പ്രേമമാണെന്ന് തെററിദ്ധരിക്കുന്നവൻ ഏഭ്യൻ".

## നിരീക്ഷണങ്ങൾ, സംഭവങ്ങൾ

വീട്ടുതടങ്കലിൽ കഴിയുന്ന ആങ്സാൻ സൂകീ സാഹിത്യകാരിയുമാണെന്ന് മുൻപ് ഈ പംക്തിയിൽ എഴുതിയിരുന്നല്ലോ. അവരുടെ "Burma and India—Some Aspects of Intellectual Life under Colonialism" എന്ന പുസ്തകം ഈ സത്യത്തിന് കൂടുതൽ ശക്തി നല്കുന്നു. കൊളോണിയലിസത്തിൻെറ കാലയളവിൽ വിദേശശക്തി ബർമ്മയുടെയും ഇൻഡ്യയുടെയും ധൈഷണികജീവിതത്തിൽ എങ്ങനെ ആഘാതമേല്പിച്ചു എന്ന് വിശദീകരിക്കുകയാണ് സൂകീ ഈ ഗ്രന്ഥത്തിൽ. അതേസമയം രണ്ടു രാജ്യങ്ങളുടെയും ധൈഷണികജീവിതങ്ങളിൽ കാണുന്ന സാദൃശ്യങ്ങളും സൂകീ എടുത്തു കാണിക്കുന്നുണ്ട്. നെഹ്റു, അരവിന്ദഘോഷ്, ററാഗോർ, നീരദ് സി. ചൗദ്രി ഇവരെക്കുറിച്ചുള്ള അവരുടെ നിരീക്ഷണങ്ങൾ സൂക്ഷ്മത ആവഹിക്കുന്നു. (Indian Institute of Advance Study, Simla—Rs. 40)

2. പി. കേശവദേവുമൊരുമിച്ച് ഞാൻ പാലായിൽ ഒരു സമ്മേളനത്തിനു പോയപ്പോൾ പന്തളം ബസ്സ്ററെയ്ഷനിൽ ഇറങ്ങി ഒരു ചായക്കടയിൽ കയറി. ചായ കൊണ്ടുവന്നയാൾ കാഷായവസ്ത്രം ധരിച്ചിരുന്നു. താടിരോമങ്ങൾ നീട്ടിവളർത്തിയിരുന്നു. സന്ന്യാസികൾക്കു ചായക്കടയിൽ എങ്ങനെ നില്ക്കാൻ കഴിയുമെന്നു ഞാൻ ദേവിനോടു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞത് 'താടിയുള്ളവരെല്ലാം സന്ന്യാസിമാരല്ല. അങ്ങനെയാണെങ്കിൽ, പല ആടുകളും സന്ന്യാസിമാരായിരിക്കണെ'മല്ലോ എന്നാണ്.

3. ധിക്കൃതശക്രപരാക്രമനാകിന കേശവദേവ് ഒരാളുടെ മുൻപിലേ തോറ്റിരുന്നുള്ളൂ; കെ. ബാലകൃഷ്ണൻ. ബാലകൃഷ്ണൻ എന്തുപറഞ്ഞാലും ധൈഷണികത്വത്തിൻെറ സ്ഫുലിംഗം ചിതറിത്തെറിക്കും. അവയേററു പൊള്ളി ദേവ് അടിയറവു പറയും. അദ്ദേഹത്തിൻെറ മുഖത്ത് അപ്പോൾ കാതരഭാവം കാണും. എൻ. ഗോപാലപിള്ളസ്സാറിനെപ്പോലും ആക്രമിച്ചു കീഴടക്കിയിരുന്ന കേശവദേവാണ് ബാലകൃഷ്ണൻെറ മുൻപിൽ നിശ്ശബ്ദനായി നിന്നിരുന്നത്. ബാലകൃഷ്ണൻ ആക്രമിക്കുമ്പോൾ ആദ്യമൊക്കെ 'എടാ ബാലാ, എടാ ബാലാ' എന്ന് മൃദുലസ്വരത്തിൽ ദേവ് വിളിക്കും. ആക്രമണത്തിൻെറയും ചിലപ്പോൾ തെറിയുടെയും തീക്ഷ്ണത കൂടുമ്പോൾ തിരുവിതാംകൂറിൽ കമ്മ്യൂണിസം സ്ഥാപിച്ചയാൾ എന്നു സ്വയം അവകാശപ്പെട്ടിരുന്ന അദ്ദേഹം നാവിറങ്ങി നിശ്ചലനായി വർത്തിക്കും. അതിൻെറ ഫലം പിന്നീട് അനുഭവിക്കുന്നത് ഞാനും എന്നെപ്പോലുള്ളവരുമാണ്. ഒരു കാരണവും കൂടാതെ ദേവ് എന്നെ പ്രസംഗത്തിനിടയിൽ തെറി പറയും. സെക്ഷൻ ഓഫീസറാൽ ശകാരിക്കപ്പെടുന്ന ക്ളാർക്ക് ഫയൽ മേലധികാരിക്കു കൊണ്ടുപോകാത്തതിനു ശിപായിയെ കുററപ്പെടുത്തും. ശിപായി വീട്ടിലെത്തുമ്പോൾ അയാളുടെ കുഞ്ഞ് മുററത്തുനിന്നു കളിച്ചാൽ 'മുററത്തു നില്ക്കുന്നോ' എന്നു ചോദിച്ചുകൊണ്ട് അതിനെ എടുത്തിട്ട് അടിക്കും.

4. Elizabeth Bumiller എഴുതിയ "May you be the mother of a hundred sons" എന്ന പുസ്തകം രസകരമാണ്. ഇൻഡ്യയിലെ സ്ത്രീകളെക്കുറിച്ചാണ് ഇലിസബത്ത് എഴുതുന്നത്. അമേരിക്കാക്കാരൻ ഇവിടെ വന്നു എച്ചിൽവീപ്പയിൽനിന്ന് വല്ലതുമെടുത്തു തിന്നുന്ന യാചകൻെറ ഫോട്ടോയെടുത്ത് അമേരിക്കയിൽ കൊണ്ടുചെന്ന് ഇൻഡ്യ ഇതാണ് എന്നു കാണിക്കുന്നതുപോലെ, നയ്പോൾ മാലിന്യങ്ങൾ മാത്രമെടുത്തു കാണിച്ച് ഇൻഡ്യ ഇതാണ് എന്ന് സായ്പൻമാരോടു പറയുന്നതുപോലെ ഈ പുസ്തകമെഴുതിയ സ്ത്രീയും ഭാരതത്തിലെ സ്ത്രീകളുടെ ദയനീയ വശങ്ങൾ മാത്രം എടുത്തു കാണിക്കുന്നു. എങ്കിലും നമ്മൾ പുസ്തകം താഴെ വയ്ക്കില്ല. 1987 സെപ്ററംബർ 4-നു കത്തിയെരിയുന്ന വെയിലിൽ രൂപ് കൺവർ എന്ന പതിനെട്ടു വയസ്സുള്ള അതിസുന്ദരിയെ അവരുടെ ഭർത്താവിൻെറ പട്ടടയിലേക്കു വലിച്ചെറിഞ്ഞതിൻെറ ചിത്രം ഈ പുസ്തകത്തിലുണ്ട്. അതു കാണുന്നവർ കരയും. പെൺകുട്ടി സ്വന്തമിച്ഛയ്ക്കു യോജിച്ചവിധത്തിൽ സതി അനുഷ്ഠിച്ചെന്നാണല്ലോ ആ ഗ്രാമത്തിലുള്ളവർ പറഞ്ഞത്. സത്യമതല്ല, രൂപ് കൺവറെ ആളിക്കത്തുന്ന തീയിൽ എടുത്തിട്ടതാണെന്ന് ഇലിസബത്ത് പറയുന്നു. ഭർത്താവിനു ധ്വജഭംഗമുണ്ടായിരുന്നുവെന്നും വിവാഹത്തിനുശേഷം പത്തുദിവസം. ഭർത്തൃഗൃഹത്തിൽ താമസിച്ചിട്ട് രൂപ് ജയ്പ്പൂരിലേക്കു പോയെന്നും അവിടെ മറെറാരു പുരുഷനുമായി ബന്ധപ്പെട്ടുവെന്നുമൊക്കെ The Hindustan Times പത്രത്തെ അവലംബിച്ചുകൊണ്ട് ഇലിസബത്ത് എഴുതിയിരിക്കുന്നു. "But if I were forced to decied, I would theorize that Roop Kanwar was pushed." എന്ന് ഇലിസബത്ത്.

മേനകാഗാന്ധിയെക്കുറിച്ച് ഈ എഴുത്തുകാരി പറയുന്നതുകൂടി കേൾക്കുക: "Her biggest issue was not women's rights but animal rights." ശ്രീമതി കമലാദാസ്, ശ്രീമതി ലീലാദാമോദര മേനോൻ ഇവരും ഗ്രന്ഥത്തിൽ വന്നുനില്ക്കുന്നു.



വള്ളത്തോളിൻെറ കാവ്യങ്ങൾ മൗലികങ്ങളാണ്. മൗലികമായവ അതിനു മുൻപുള്ളവയിൽനിന്നു ജനിച്ചവയല്ല. എന്നാൽ കുററിപ്പുറത്തു കേശവൻനായരുടെയും വെണ്ണിക്കുളം ഗോപാലക്കുറുപ്പിൻെറയും കാവ്യങ്ങൾ വള്ളത്തോളിൻെറ കാവ്യങ്ങളിൽനിന്നു ജനിച്ചവയത്രേ. ചങ്ങമ്പുഴയുടെ കാവ്യങ്ങൾ മൗലികങ്ങളും അദ്ദേഹത്തിനുശേഷമുള്ള ചിലരുടെ കാവ്യങ്ങൾ ചങ്ങമ്പുഴക്കവിതയുടെ ആവർത്തനങ്ങളിൽനിന്നു രൂപംകൊണ്ടവയുമാണ്. ആവർത്തനങ്ങൾ ശൂന്യതയുളവാക്കും. അതിനാലാണ് ചങ്ങമ്പുഴയ്ക്കുശേഷം കവിത വികാസംകൊണ്ടില്ല എന്ന അഭിപ്രായമുണ്ടായത്. വള്ളത്തോൾ, കുമാരനാശാൻ, ഉള്ളൂർ ഇവരുടെ കാവ്യങ്ങൾ എത്രകണ്ടു വിഭിന്നങ്ങളാണെങ്കിലും അവയ്ക്കു സമാനധർമ്മങ്ങളുണ്ട്. ചങ്ങമ്പുഴയ്ക്കുശേഷമുള്ള കവികളുടെ കാവ്യങ്ങൾക്കു സമാനധർമ്മങ്ങളില്ല. ആവർത്തനങ്ങൾ നിരന്തരം സംഭവിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു മൗലിക കവി ജനനംകൊള്ളും. ആ സന്ദർഭം കാത്തിരിക്കുക നമ്മൾ.



ആങ്സാൻ സൂകീ

ഗ്രന്ഥം കണ്ണാടിയാണ്. കഴുത അതിൽ നോക്കിയാൽ തിരിച്ച് ദൈവദൂതൻ ഇങ്ങോട്ട് നോക്കുമെന്ന് പ്രതീക്ഷിക്കരുത്.

(29-ാം പേജിൽ നിന്നും തുടർച്ച)

ഞാൻ അവൾക്ക് പണം കൊടുക്കണ്ട എന്നും ഞാൻ തൻെറ മകനോട് മുൻപേ പറഞ്ഞതാണ്."

അമ്മ ചൊടിച്ചു: "എന്താ തൻെറ മകൻ തൻെറ മകൻ എന്ന് നാമം ജപിക്കണത്? എൻെറ മാത്രമായിട്ട് എനിക്കെവടെ ഒരു മകൻ?"

"പറഞ്ഞാൽ ആരും കേൾക്ക്ല്ല്യ. ഏതോ നാട്ടിൽ കെടക്കണ അവനെന്തിനാ വന്ന് ഈ ഏടാകൂടത്തിനൊക്കെ നിക്കണത്?"

"തല്ലൊഴിവായീലോ."

"ഉവ്വുവ്വ്. തറവാട് കുളം കോരി. കാരണോമ്മാരെ ദഹിപ്പിച്ച സ്ഥലത്ത് ഇനി പുതിയ ആൾക്കാര് ഒരു കക്കൂസും പണിതാൽ മരിച്ചുപോയ്യോരാരും വെള്ളം കിട്ടാതെ കെടക്ക്ല്ല്യ!"

സർപ്പക്കാവിനേപ്പറ്റിയാണ് കൂടുതൽ ആശങ്കകൾ ഉണ്ടായത്. കളമെഴുത്തും പാട്ടും മുട്ടിയിട്ടു തന്നെ കാലമേറെയായി. ഇപ്പോൾ അതിലെ വൻമരങ്ങൾ വെട്ടിപ്പോയേക്കാം. മറുദേശത്തുനിന്നുപോലും കാണാവുന്നത്ര തലയെടുപ്പുള്ള വൃക്ഷങ്ങൾ. ചുറ്റിക്കയറി തടിച്ചു ചുരുണ്ട വള്ളികൾ. എലിയും കീരിയും പാമ്പും നത്തും അണ്ണാനും പരുന്തും കാലൻകോഴിയും സഹവസിക്കുന്നു. പക്ഷികൾ കൂട്ടത്തോടെ വിരുന്നുവരുന്നു. സർപ്പങ്ങൾ സുഖമായി ഇഴഞ്ഞിറങ്ങുകയും കയറുകയും ചെയ്യും. തേർവാഴ്ചത്താവളവുമാണ്. തെക്ക് ഭദ്രാംകുളങ്ങര ക്ഷേത്രത്തിലെ ആലിൽനിന്ന് വടക്ക് തൃപ്രങ്ങോട്ടെ ശിവക്ഷേത്രത്തിൻെറ തിരുനടയിലെ ആലിലേക്ക് പത്തുനാഴിക ഒരു കയർ നീട്ടിപ്പിടിച്ചാൽ അത് ഈ സർപ്പക്കാവിലെ ചേലയുടെ ശിഖരത്തിൽ തൊടും. ഗന്ധർവ്വന്മാർക്ക് ദിശയറിയാനുള്ള മയിൽക്കുറ്റികളിൽ ഒന്ന്.

സബ്റജിസ്ട്രാറുടെ ഓഫീസിൽ പ്രമാണത്തിൽ ആദ്യം ഒപ്പുവെക്കേണ്ടത് വലിയമ്മാമൻ. ദേഹസുഖമില്ലാതിരിപ്പാണ്. അത്യാവശ്യത്തിനേ പുറത്തിറങ്ങൂ. എന്നിട്ടും വരുമെന്നു പറഞ്ഞു. നേരത്തെ എത്തുകയും ചെയ്തു.

അരികിൽ വിളിച്ചു; വേഷ്ടിയുടെ തുമ്പുകൊണ്ട് സ്വയം വീശി ചോദിച്ചു: "തൊടി വില്ക്കാനാണോ ഉദ്ദേശ്യം?"

"അതെ."

"ഞാൻ വിചാരിച്ചത്...."

എന്തെന്നറിയാത്തതുകൊണ്ട് ചിന്ത പൂർത്തിയാക്കാൻ മൗനാപേക്ഷയുമായി നിന്നു.

"....നീയതങ്ങ് ഏറ്റെടുത്ത് മറ്റുള്ളോരടെ അവകാശം കൊടുക്കും എന്നാണ്."

"എൻെറ കയ്യിൽ എവിടന്ന്...."

കൈപ്പത്തികൾ മലർത്തി 'ആ, അങ്ങനെയെങ്കിൽ അങ്ങനെ' എന്ന് നിസ്സഹായമുദ്ര കാണിച്ചു. പിന്നെ, ഒരു വാക്കും പറയാതെ പേരെഴുതി ഒപ്പുവെച്ചു; വിരലടയാളവും പതിച്ചു. പുറത്തുകടന്ന് ചെറുതായി ചിരിച്ചു: "ഉദകക്രിയ കഴിഞ്ഞു!"

"ഒരു കാറ് വിളിച്ചിട്ടുണ്ട്. അതിൽ പോവാം. വെയിലായില്ല്യേ?"

"വേണ്ട. ബസ്സ് വരാറായി. എന്തിനു വെറുതേ അധികച്ചിലവ്...?"

ബസ്സു വരുംവരെ നിരത്തിനപ്പുറത്തേക്ക് കടക്കാതെ ഇപ്പുറത്തുനിന്നു. അപ്പുറത്തു കടന്നേ ബസ്സിൽ കയറാൻ പറ്റൂ. പക്ഷേ, അപ്പുറത്തു ചെന്നുനിന്നാൽ റജിസ്ട്രാഫീസിൻെറ വരാന്തയ്ക്ക് അഭിമുഖമായാണ് നില്ക്കേണ്ടത്.

(തുടരും)

ടോംസിൻെറ ബോബനും മോളിയും


മുഖ്യമന്ത്രി ഇപ്പം അസംബ്ലിയിലല്ലേ?
പരീക്ഷ എങ്ങനെ ഇരുന്നെടാ?


നമ്മുടെ നഗ്ന നേത്രം കൊണ്ട് കാണാൻ പറ്റാത്ത ഒന്നിന്റെ പേരെഴുതുക.. നീയെന്തെഴുതി?
സുകുമാരക്കുറുപ്പ് എന്നെഴുതി.


പിടികിട്ടുകേല. പാമോയിലിൽ ഒലിച്ചല്ലേ നിൽക്കുന്നത്.
നമ്മുടെ ആശുപത്രി ഉൽഘാടനത്തിനു മന്ത്രി വരാമെന്നു സമ്മതിച്ചു!


ഇവിടെ കറിക്കൊരു പഞ്ഞവുമില്ല. അദ്ദേഹം മുഖ്യമന്ത്രീടെ ഡ്രൈവറാ.
മന്ത്രി വരുന്നു, നാളെ-


HEAD MISTR


WELCOME
മന്ത്രി വന്നു!
മന്ത്രിക്ക് എസ്കോർട്ടിനു വേണ്ടി പ്രത്യേകം നിർമ്മിച്ച വാഹ[redacted]നമാ.


WELCO
നിലവിളക്കു കൊളുത്തി ഉൽഘാടനത്തിനു മന്ത്രിയെ ക്ഷണിക്കുന്നു.


WELCOME
-- ഇന്ന്, ഈ ചടങ്ങിനു വേണ്ടി വരുന്ന വഴി, എന്റെ കാറിടിച്ച് അവശനിലയിൽ കൊണ്ടുവന്നിരിക്കുന്ന നാലു പേരെ ഈ ആശുപത്രിയിൽ പ്രവേശിപ്പിച്ചുകൊണ്ട് ഇതിന്റെ ഉൽഘാടനം -----
TOMS